# നളചരിതം ആട്ടക്കഥ

(ഒന്നാം ദിവസം)

ഉണ്ണായിവാര്യർ.




വ്യാഖ്യാതാ
വട്ടപ്പറമ്പിൽ ഗോപിനാഥപിള്ള

പ്രസാധകർ:-
എസ്സ്. എച്ച്. ബുക്ക്ഡിപ്പോ
ചങ്ങനാശേരി.

# നളചരിതം ആട്ടക്കഥ

(ഒന്നാം ദിവസം)



ഉണ്ണായിവാര്യർ.




വ്യാഖ്യാതാ

വട്ടപ്പറമ്പിൽ ഗോപിനാഥപിള്ള

പ്രസാധകർ:-

എസ്സ്. എച്ച്. ബുക്ക്ഡിപ്പോ

ചങ്ങനാശേരി.

(MALAYALAM)

# NALA CHARITHAM ATTAKKATHA

(FIRST DAY)

Edited by
Vattapparampil
GOPINATHA PILLAI, M. A., B. Ed.
Bishop Moor College, Mavelikkara

First Published 1974 July

Copies: 1000

Printed at S. V. PRESS
Changanacherry.



Price Rs. 3 - 50

Publishers
**S. H. BOOK DEPOT**
CHANGANACHERRY.

## ആമുഖം.

പൗരസ്ത്യർ കലാസാമാന്യത്തെ ദൃശ്യം, ശ്രവ്യം, എന്നു രണ്ടായിത്തിരിച്ചിട്ടുണ്ടു്. നേത്രദ്വാരാ മനസ്സിന്നാനന്ദം നല്കുന്നവ ദൃശ്യകലകളും ശ്രോത്രമാർഗ്ഗേണ രസിക്കേണ്ടവ ശ്രവ്യകലകളുമാകുന്നു.

ദൃശ്യകലാപ്രസ്ഥാനത്തെ നാട്യം, നൃത്തം, നൃത്യം എന്നു മൂന്നായി വിഭജിച്ചിരിക്കുന്നു. വാക്യാർത്ഥാഭിനയവും തന്മൂലം രസാശ്രയവുമായിട്ടുള്ളതു് നാട്യം; നാടകാദി ദശരൂപകങ്ങളും, ചാക്യാർക്കൂത്തു്, പാഠകം, മുതലായവയും നാട്യത്തിൽ പെടും. പദാർത്ഥാഭിനയ പ്രധാനവും അതുകൊണ്ടു് ഭാവാശ്രയവുമാണു് നൃത്യം; നടന്മാർ രംഗത്തു വേഷമണിഞ്ഞു വന്നു് പാട്ടിന്റെ അർത്ഥം വ്യക്തമാകത്തക്കവണ്ണം പദംപ്രതി ഹസ്തമുദ്ര കാട്ടുകയും സ്ഥായിഭാവം വിടാതെ സന്ദർഭാനുസരണമായി ഭാവരസങ്ങളെ സ്ഫുരിപ്പിക്കുകയും പാദംകൊണ്ടു താളം ചവിട്ടുകയും ഏക കാലത്തിൽ ചെയ്യണമെന്നാണു് നൃത്യത്തിന്റെ വ്യവസ്ഥ. കഥകളി നൃത്യവിഭാഗത്തിൽപെട്ട ഒരു കലയാണു്. കരചരണ വിക്ഷേപങ്ങൾ വഴിയായി നിർവഹിക്കുന്ന താളലയാശ്രയമായ നർത്തനമാണു് നൃത്തം; മയൂരനൃത്തം, വ്യാധനൃത്തം മുതലായ നൃത്തവിശേഷങ്ങൾ ഇതിൽ പെടും.

ചില ആട്ടക്കഥാകർത്താക്കൾ കഥകളിയെ, 'നാടകം' നാട്യപ്രബന്ധം', എന്നിങ്ങനെയാണു് വ്യവഹരിക്കുന്നതു്. ''ദക്ഷയാഗ നാട്യപ്രബന്ധം,'' 'ധ്രുവചരിത ധമദ്യ നാടകം' 'പ്രലംബദൈതേയ് വധ പ്രബന്ധം,' 'കൃഷ്ണാർജ്ജുനീയ വിജയം നടന പ്രബന്ധം' മത്സ്യവല്ലഭജയാഖ്യ നാടകം' മുതലായവ നോക്കുക. നാട്യനൃത്യങ്ങളുടെ അഭിന്നത്വം കല്പിച്ചുകൊണ്ടുള്ള പ്രസ്താവങ്ങളാണിവയെന്നു കരുതിയാൽ മതി.

അഭിനയത്തിനു് ആംഗികം, വാചികം, സാത്വികം, ആ

ഹാര്യം എന്നു നാലു വിഭാഗങ്ങളുണ്ടു്. അംഗപ്രത്യംഗങ്ങളുടെ സഹായത്തോടെ നിർവ്വഹിക്കുന്ന അഭിനയരീതി ആംഗികം; വാക്കുകൾകൊണ്ടു് ആശയപ്രകാശനം നിർവ്വഹിച്ചുകൊണ്ടു നടത്തുന്ന അഭിനയം 'വാചികം'; സ്ഥായിഭാവങ്ങളെക്കൊണ്ടും, സഞ്ചാരിഭാവങ്ങളെക്കൊണ്ടും ആശയങ്ങൾ സ്ഫുരിപ്പിച്ചുകൊണ്ടഭിനയിക്കുന്നതു് 'സാത്വികം',; വേഷഭൂഷാദികൾ നല്ലവണ്ണമണിഞ്ഞു് സ്വന്തരൂപം മറച്ചുകൊണ്ടുള്ള അഭിനയം 'ആഹാര്യം'.

കഥകളിയുടെ ഉത്പത്തിദശയിൽ അല്ലു് വാചികാഭിനയ പ്രധാനമായിരുന്നാലും ആംഗിക സാത്വികാഭിനയങ്ങൾക്കു് മികവും തികവും വരുത്തുന്നതിനുവേണ്ടി കാലക്രമേണ, വാചികം പിന്നണിയിലേക്കു മാറ്റപ്പെട്ടു. അങ്ങനെ ആംഗ്യഭാഷ ആശയവിനിമയത്തിനും രസഭാവങ്ങളുടെ പരിസ്ഫുരണത്തിനും വഴി തെളിച്ചു.

അതിപ്രാചീന കാലം മുതൽ തന്നെ കേരളത്തിൽ പല കലകളും അഭിനയരൂപത്തിൽ ആവിർഭവിച്ചിട്ടുണ്ടു്. ഭദ്രകാളിപ്പാട്ടു, തമ്പുരാൻ പാട്ടു്, ഗരുഡൻ പറക്കൽ, പാവക്കൂത്തു്, കുറവർ കളി തിരുവാതിരക്കളി, മാർഗ്ഗം കളി, കോലം തുള്ളൽ, ഐവർ നാടകം, തിറയാട്ടം, പടയണി, മുടിയേററു ; കോലം തുള്ളൽ, മോഹിനിയാട്ടം, മുതലായവ ഒരു കാലത്തു് കേരളത്തിൽ പ്രചുര പ്രചാരത്തിലിരുന്ന ദൃശ്യകലകളാണു്.

കേരളത്തിൽ നിലവിലിരുന്ന പല പ്രാചീന ദൃശ്യകലകളും കഥകളിയുടെ ഉത്പത്തി വികാസങ്ങൾക്കു സഹായിച്ചിട്ടുണ്ടു്. ചാക്യാർകൂത്തു്, കൂടിയാട്ടം, അഷ്ടപദി എന്നീ കലകളോടു് കഥകളിക്കുള്ള ആധമർണ്യം വളരെയാണു്. അഭിനയം, നൃത്തം, മുദ്ര, വേഷം മുതലായവയെല്ലാം കൂടിയാട്ടത്തിനോടാണാധമർണ്യം..........കഥകളിയിലെ വേഷങ്ങളുടെ മട്ടും അഭിനയരീതിയും കൈമുദ്രകളും മററു സകല ചടങ്ങുകളും, കൂടിയാട്ടം എന്ന നാടകാഭിനയത്തിന്റെ ഒരു നേർപകർപ്പാണെന്നു പറയാം'', കഥകളിയോടു് അത്യന്തം സാദൃശ്യമുള്ള ഒരു നൃത്യകലയാണു് കർണ്ണാടകദേശത്തു നടപ്പുള്ള യക്ഷഗാനം. യക്ഷഗാനം. ചുരുങ്ങിയതു്.

നാന്നൂറുകൊല്ലങ്ങൾക്കു മുമ്പ് നിലവിലുണ്ടായിരുന്നതായി ലക്ഷ്യങ്ങളുണ്ട്. വേഷവിധാനത്തിലും അഭിനയ സമ്പ്രദായത്തിലും ഇതും കഥകളിയും ഒന്നു തന്നെയാണെന്നു വേണം പറയുവാൻ(a)

''ഇന്നു നാം കഥകളിയിൽ കാണുന്ന കലാവിശേഷങ്ങളോരോന്നും അക്കാലത്തു് നമ്മുടെ നാട്ടിലുണ്ടായിരുന്ന ഓരോ മാതൃകകളിൽനിന്നു പോന്നു വന്നതാണു്. നൃത്തം, നാടൻ നൃത്തങ്ങളിൽനിന്നു്; വാദ്യവും അവിടെ നിന്നുതന്നെ; വേഷം നാടോടി നാടകങ്ങളായ മുടിയേററു്, തിറയാട്ടം, കോലം തുള്ളൽ തുടങ്ങിയവയിൽനിന്നും; നൃത്യവും നാട്യവും കേരളത്തിലെ സംസ്കൃത നാടകാഭിനയമായ കൂടിയാട്ടത്തിൽനിന്നും. ഗീതം; അഷ്ടപദി സമ്പ്രദായത്തെ അനുകരിച്ചു്; സാഹിത്യം അതുവരെയുണ്ടായിരുന്ന മണിപ്രവാള ശാഖയെയും പാട്ടുസമ്പ്രദായത്തെയും കൂട്ടിക്കലർത്തിക്കൊണ്ടു്; ഇങ്ങനെ ഏതംശത്തിനും കഥകളി, ഒരു ജാതി കലയോടു്, അല്ലെങ്കിൽ മററൊന്നിനോടു, കടപ്പെട്ടാണു നില്ക്കുന്നതു്'' (b)

## രാമനാട്ടം

മഹാപുരുഷന്മാരുടെയും മഹൽപ്രസ്ഥാനങ്ങളുടെയും ഉത്പത്തിക്കു പിന്നിൽ ഐതിഹ്യത്തിന്റെ ഒരു പരിവേഷം സൃഷ്ടിച്ചു് മഹത്വം കൂട്ടാനുള്ള ഒരു പ്രവണത ലോകസാധാരണമാണു്. കേരളീയരിൽ ഈ പ്രവണത കുറേ കൂടുതൽ കാണാം. കഥകളിയുടെ പിന്നിലും ഒരൈതിഹ്യം സ്ഥലം പിടിച്ചിട്ടുണ്ടു്.

കോഴിക്കോട്ടു സാമൂതിരി കൊട്ടാരക്കര രാജാവിന്റെ ആവശ്യപ്രകാരം കൃഷ്ണനാട്ടം അയച്ചുകൊടുത്തില്ല. അതിനാൽ കൃഷ്ണനാട്ടത്തിനു ബദലായി കൊട്ടാരക്കര രാജാവു നിർമ്മിച്ചതാണ

---

(a) കേരളത്തിലെ നടനകല

പി. എം. കുട്ടികൃഷ്ണമേനോൻ (പേജ് 7.)

(b) സാഹിത്യചരിത്രം പ്രസ്ഥാനങ്ങളിലൂടെ (ഒന്നാം പതിപ്പ്)

ഡാ. എസ്. കെ. നായർ (പേജ് 555)

ത്രെ രാമനാട്ടം. രാമനാട്ടത്തിൻെറ വികസിത രൂപമാണ് കഥകളിയെന്നത്രേ പലരുടെയും അഭിപ്രായം.

കഥകളിയുടെ ഉത്പത്തിയെക്കുറിച്ച് ശ്രീ. വി. എം. കുട്ടിക്കൃഷ്ണമേനോൻ പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായം ഇങ്ങനെയാണ്:– 'രാമനാട്ടം' കൃഷ്ണനാട്ടത്തിനു പിമ്പുണ്ടായതാണെന്നതിനു വിശ്വാസയോഗ്യമായ തെളിവ് ഇതേവരേയും ആരും ഹാജരാക്കിയിട്ടില്ല.......അഷ്ടപദിയാട്ടത്തിൽ നിന്നു് കൃഷ്ണനാട്ടമുണ്ടായെന്നു പറയുന്നതുപോലെ തന്നെ അസംബന്ധമായ അഭ്യൂഹമാണ് കൃഷ്ണനാട്ടത്തിൽ നിന്നു കഥകളിയുണ്ടായി എന്നതു്. അതിനാൽ 'ആട്ട'മെന്നു പറഞ്ഞു വന്നിരുന്ന താണ്ഡവനൃത്യം കേരളത്തിൽ പ്രാചീന കാലം മുതല്ക്കേ ഉണ്ടായിരുന്നുവെന്നും, അർവാചീന സാഹിത്യഗ്രന്ഥങ്ങളുടെ ആവിർഭാവത്തോടുകൂടി പണ്ടു കാലത്തു് അതിനായി ഉപയോഗിച്ചിരുന്ന നാട്യസാഹിത്യം നമുക്കു നഷ്ടമായിപ്പോയെന്നും മാത്രമേ ഊഹിക്കുവാൻ വഴിയുള്ളു. മുമ്പുണ്ടായിരുന്ന ആട്ടത്തിൽ കൃഷ്ണകഥ കൂട്ടിച്ചേർത്തപ്പോൾ കൃഷ്ണനാട്ടവും, രാമകഥ ചേർത്തപ്പോൾ രാമനാട്ടവും; അഷ്ടപദിയായപ്പോൾ അഷ്ടപദിയാട്ടവും ഉണ്ടായി എന്നു മാത്രം............ ഒരു പ്രത്യേക ഗ്രന്ഥ സമ്പുടത്തെ സംബന്ധിച്ചല്ലാതെ പലരും പല കഥകളും കൂട്ടിച്ചേർത്തപ്പോൾ 'ആട്ടക്കഥ' അല്ലെങ്കിൽ 'കഥകളി' എന്ന സാമാന്യനാമവുമായി' (a)

കൊല്ലവർഷം 840-നും 845-നും ഇടയ്ക്കാകണം രാമായണം ആട്ടക്കഥ അഥവാ രാമനാട്ടത്തിൻെറ സാഹിത്യസ്വരൂപം ഉടലെടുത്തതു്. കൊ. വ. 829-ധനു 20-ാം തീയതി കോഴിക്കോട്ടു മാനവേദ രാജാവു 'കൃഷ്ണഗീതി' (കൃഷ്ണനാട്ടത്തിൻെറ സാഹിത്യരൂപം) പൂർത്തിയാക്കിയതായി ഗ്രന്ഥാവസാനത്തിൽ കാണുന്ന 'ഗ്രാഹ്യസ്തുതിർഗാഥകൈഃ' എന്ന കലിദിന സൂചനകൊണ്ടു മനസ്സിലാക്കാം. സംസ്കൃതഭാഷയിൽ രചിച്ച 'കൃഷ്ണഗീതി' അവതാരം കാളിയ മർദ്ദനം, രാസക്രീഡ, കംസ വധം, സ്വയംവരം, ബാണയുദ്ധം, വിവിദവധം, സ്വർഗ്ഗാരോഹണം എന്നിങ്ങനെ എട്ടു കഥകളാക്കി വിഭജിച്ചിരിക്കുന്നു. കഥയുടെ വിഭജനക്രമത്തിൽ

(a) കേരളത്തിലെ നടനകല, 72, 73, 74

ഈ രീതിയാണു് രാമായണം ആട്ടക്കഥയിലും കാണുന്നതു്. (പുത്രകാമേഷ്ടി, സീതാസ്വയംവരം, വിച്ഛിന്നാഭിഷേകം, ഖരവധം, ബാലിവധം, തോരണയുദ്ധം, സേതുബന്ധനം, യുദ്ധം) കൃഷ്ണനാട്ടത്തിലെ ഭാഷ സംസ്കൃതവും, രാമായണം ആട്ടക്കഥയിലേതു് മണിപ്രവാളവുമാണു്.

**രാമായണം ആട്ടക്കഥയുടെ കർത്താവു്.**

വഞ്ചിരാജാവായ ഒരു വീര കേരളവർമ്മയുടെ അനന്തരവനായ ഒരു ബാലവീര കേരളവർമ്മയാണു് രാമനാട്ടത്തിന്റെ കർത്താവെന്നു പുത്രകാമേഷ്ടിയിലെ ഒരു ശ്ലോകത്തിൽ നിന്നു മനസ്സിലാക്കാം.

''പ്രാപ്താനന്താഘനശ്രീയഃ പ്രിയതമ
ശ്രീരോഹിണീജന്മനോ
വഞ്ചിക്ഷ്മാവര വീരകേരളവിഭോ-
രാജ്ഞാസ്വസുസ്സൂനനാ
ശിഷ്യേണ പ്രവരേണ ശങ്കരകവേഃ
രാമായണം വർണ്ണ്യതേ
കാരുണ്യേന കഥാഗ്ഗുണേന കവയഃ
കുർവന്തു തൽ കർണ്ണദയാ?

ഇതിൽനിന്നു് ആട്ടക്കഥാകർത്താവു് 'പ്രാപ്താനന്താഘന ശ്രീയോടുകൂടി, രോഹിണീജന്മാവായ വഞ്ചിക്ഷ്മാവര വീര കേരളവർമ്മയുടെ സഹോദരീപുത്രനും ശങ്കരകവിയുടെ ശിഷ്യനുമാണെന്നു മനസ്സിലാക്കാം. കൊ. വ 852-ൽ ഉമയമ്മ റാണിയോടു പടവെട്ടിയ ഒരു വീരകേരളവർമ്മ ഇളയിടത്തു സ്വരൂപത്തിലുണ്ടായിരുന്നു. ''വഞ്ചിരാജവംശത്തിന്റെ ഒരു ശാഖയാണു് ഇളയിടത്തു സ്വരൂപം'' ആ സ്വരൂപം രണ്ടായിപ്പിരിഞ്ഞതിൽ ഒന്നാണു് കൊട്ടാരക്കര; മറേറതു് പേരകത്താവഴിയും. രാമനാട്ടത്തിൽ സ്മരിക്കുന്ന രോഹിണി തിരുനാൾ വീര കേരളവർമ്മ പേരകത്താവഴിയിലെ രാജാവാണു്, അദ്ദേഹത്തിന്റെ ഭാഗിനേയനാണു്

രാമനാട്ടകർത്താവെന്നു് കിട്ടിയേടത്തോളം ലക്ഷ്യങ്ങൾ വച്ചു തീർത്തു പറയാവുന്നതാണു്.'' (a)

## കഥകളിയുടെ ഉപജ്ഞാതാവു് കോട്ടയത്തുതമ്പുരാൻ?

രാമനാട്ടകർത്താവായ കേരളവർമ്മയെക്കുറിച്ചും കഥകളിയുടെ ഉപജ്ഞാതാവിനെക്കുറിച്ചും ശ്രീ ആറ്റൂർ കൃഷ്ണപ്പിഷാരടി പുറപ്പെടുവിച്ചിട്ടുള്ള നൂതനാഭിപ്രായവും ഇത്തരുണത്തിൽ ശ്രദ്ധേയമാണു്. അദ്ദേഹത്തിന്റെ അഭിപ്രായം ഇങ്ങനെ സംഗ്രഹിക്കാം.

ഉമയമ്മറാണിയെ സഹായിക്കാൻ വേണാട്ടിലെത്തിയ വടക്കൻ കോട്ടയത്തെ കേരളവർമ്മരാജാവിന്റെ ഉപദേശപ്രകാരം കോലത്തിരി രാജവംശത്തിന്റെ ആസ്ഥാനമായ ചിറക്കൽ രാജകുടുംബത്തിൽനിന്നു് റാണി രണ്ടു രാജകുമാരന്മാരെയും രണ്ടു രാജകുമാരിമാരെയും വഞ്ചിരാജകുടുംബത്തിലേയ്ക്കു ദത്തെടുത്തു. ഇങ്ങനെ ദത്തെടുത്ത രാജ്ഞിയുടെ പുത്രനാണു് കൊട്ടാരക്കര പ്രദേശത്തെ രാജാവായിത്തീർന്നതു്. ഇദ്ദേഹമായിരിക്കണം രാമനാട്ടകർത്താവായ കൊട്ടാരക്കര രാജാവു്. പുരുഷന്മാരിൽ മൂത്ത ആളാണു് ''വീരകേരള പിതു'' എന്നും, ''പ്രാപ്പാനന്തപനശ്രീയഃ'' എന്ന ശ്ലോകത്തിൽ പ്രസ്തുതനായ ഉണ്ണിക്കേരളവർമ്മ. ആ രാജാവിന്റെ രാജ്യഭാരം കൊ. വ. 893 മുതൽ 899 വരെ ആയിരിക്കണം. അതുകൊണ്ടു് രാമനാട്ടത്തിന്റെ നിർമ്മാണകാലം കൊ. വ. 894-നും 899-നും ഇടയ്ക്കായിരിക്കണം എന്നാണു് ആറ്റൂരിന്റെ മതം.

''എന്തെങ്കിലും ഒരു പ്രസ്ഥാനവിശേഷത്തെ മററുള്ളവർ അനുകരിക്കണമെങ്കിൽ ആ പ്രസ്ഥാനം ആദ്യമായി ഏർപ്പെടുത്തിയ ആളുടെ കൃതികൾക്കു് അതിനെ അനുകരിച്ചുണ്ടാകുന്ന കൃതികളെക്കാളധികം മേന്മയുണ്ടായിരിക്കുമെന്നുള്ളതാണു് സാമാന്യേന സ്വാഭാവികമായിട്ടുള്ളതു്...... കഥകളിയുടെ കാര്യത്തിലും അങ്ങനെ

---

(a) സാ. ച. പ്രസ്ഥാനങ്ങളിലൂടെ
ഡാ. എസ്സ്. കെ. നായർ (പേജു് 569)

യില്ലാതെ വ്യത്യസ്തമായിട്ടാണെന്നു വിചാരിപ്പാൻ തക്ക തെളിവുമില്ല ....കോട്ടയത്തുതമ്പുരാന്റെ നാലു കൃതികളെ കടന്നു നിൽക്കുന്നതുമാത്രമല്ല, അവയോടു് അടുക്കുവാൻ പോലും പോന്ന ഒരു കഥകളിഗ്രന്ഥവും ഇതുവരെ ഉണ്ടായിട്ടില്ലെന്നു തീർത്തു പറയാം ... ഇതെല്ലാംകൂടി ആലോചിച്ചുനോക്കുമ്പോൾ, കഥകളി എന്ന വിശിഷ്ടകലയുടെ ഉപജ്ഞാതാവു് ആ കോട്ടയത്തുതമ്പുരാൻ തന്നെയാണെന്നു് തീർച്ചപ്പെടുത്തേണ്ടതായിട്ടാണിരിക്കുന്നതു്'' (a)

ശ്രീ ആറൂരിന്റെ ഈ യുക്തി അത്ര വേഗം തള്ളിക്കളയാവുന്ന ഒന്നല്ല. 'കഥകളിയുടെ ഉപജ്ഞാതൃത്വത്തെ സംബന്ധിച്ചുള്ള യുക്തി ഇതാണെങ്കിൽ ഉണ്ണായിവാര്യരെയും കഥകളിയുടെ ഉപജ്ഞാതാവാക്കിത്തീർക്കാം'' എന്നൊക്കെ ചിലർ വാദിക്കുന്നുണ്ടു്. എന്നാൽ നളചരിതം ആട്ടക്കഥയ്ക്കു കോട്ടയം കൃതികളെക്കാൾ സാഹിത്യമൂല്യമേറക്കൂടുതലുള്ള. കഥകളി എന്ന നിലയിൽ നിരവധി വൈകല്യങ്ങൾ നളചരിതത്തിനുണ്ടു്. (ശ്രീ കമ്പിണി വാസുദേവൻ നമ്പൂതിരിയുടെ 'പുറപ്പാടു' എന്ന പുസ്തകത്തിലെ, 'നളചരിതം അരങ്ങത്തു്' എന്ന ലേഖനം നോക്കുക.)

## ശങ്കരകവി

''പ്രാപ്താനന്തഫലനശ്രീയഃ എന്ന ശ്ലോകത്തിലെ ശങ്കരകവി ആരാണെന്നു നോക്കാം. കൊ. വ. ഏഴാം ശതകത്തിൽ കോലത്തുനാട്ടിൽ ജീവിച്ചിരുന്ന പുനത്തിന്റെ സമകാലികനായ ശങ്കരനാമകവിയാണു് ''ഈ ശങ്കരകവി''–എന്നാണു് ശിരോമണി പി കൃഷ്ണൻനായരുടെ അഭിപ്രായം. ആ ശങ്കരകവിയുടെ കാലം രാമായണം ആട്ടക്കഥയുടെ നിർമ്മാണകാലത്തിനും പത്തിരുന്നൂറു വർഷം മുമ്പാണു്, അതുകൊണ്ടു് ശ്രീ കൃഷ്ണൻനായരുടെ വാദം അംഗീകരിക്കാൻ വിഷമമുണ്ടു്.

എളയിടത്തു സ്വരൂപത്തിലെ കുടുംബഗുരുക്കന്മാരായ വെങ്കലത്താശാന്മാരിൽപെട്ട ഒരു ശങ്കരനാശാനാണു് ഈ ശങ്കരകവിയെന്നു് ആ കുടുംബത്തിലെ ഇപ്പോഴത്തെ ഒരംഗമായ ശ്രീ. പത്മനാഭപിള്ളയിൽനിന്നു കിട്ടിയ തെളിവുദ്ധരിച്ചുകൊണ്ടു ശ്രീ മാവേലിക്കര ജി. കൃഷ്ണപിള്ള തന്റെ കഥകളി എന്ന ഗ്രന്ഥത്തിൽ

---

കോട്ടയം കഥകൾ അവതാരിക (ആറൂർ) (പേജ് 19)

ചൂണ്ടിക്കാട്ടുന്നു. വെങ്കലത്താശാന്മാർ പരമ്പരയാ സംസ്കൃത പണ്ഡിതന്മാരും മഹാവിദ്വാന്മാരുമായിരുന്നു. ശ്രീ കൃഷ്ണപിള്ളയുടെ അഭിപ്രായം ഏറെക്കുറെ യുക്തിഭദ്രമായിത്തോന്നുന്നു. (a)

## കഥകളിയുടെ വളർച്ച–

കേരളത്തിൽ അക്കാലത്തു നടപ്പിലിരുന്ന ദൃശ്യകലകളിൽ നിന്നു് ആവശ്യമുള്ളതൊക്കെ കൊട്ടാരക്കരത്തമ്പുരാൻ സ്വീകരിച്ചു. രാമനാട്ടത്തിന്റെ ഉത്ഭവദശയിൽ അതു് വാചികാഭിനയ പ്രധാനമായിരുന്നു. ഇന്നത്തെപ്പോലെ ആംഗികാഭിനയത്തിനു ചിട്ടപ്പെടുത്തിയ ഹസ്തമുദ്രകളും അന്നില്ലായിരുന്നു.

രാമനാട്ടത്തെ പരിഷ്ക്കരിച്ചു് ഇന്നത്തെ കഥകളിയുടെ ഏകദേശരൂപത്തിലാക്കിയതു് വെട്ടത്തുനാട്ടു രാജാവാണു്. മുഖത്തു് മനയോല തേയ്ക്കുക, കിരീടം കുപ്പായം എന്നിവ ആഹാര്യശോഭാ സംവർദ്ധകമായ രീതിയിൽ മാററുക, മേളത്തിനു് ചെണ്ട ഉപയോഗിക്കുക, കൂടിയാട്ടത്തിലെ ചാക്യാന്മാരുടെ മുദ്രകൾ പദാർത്ഥാഭിനയത്തിനു് സന്ദർഭാനുസരണം ഉപയോഗിക്കുക, പിന്നണിയിൽനിന്നു പാടാൻ ഭാഗവതരെ ഏർപ്പെടുത്തുക, തുടങ്ങി നിരവധി പരിഷ്ക്കാരങ്ങൾ വെട്ടത്തുനാട്ടു രാജാവു വരുത്തി. കോട്ടമട്ടെന്നും, വെട്ടത്തു സമ്പ്രദായമെന്നും ഈ പരിഷ്കാരങ്ങളറിയപ്പെടുന്നു.

വെട്ടത്തുസമ്പ്രദായത്തെ കാലോചിതമാംവണ്ണം പരിഷ്ക്കരിച്ചു് കഥകളിയെ നൃത്യകലയോടടുപ്പിച്ചതു് കപ്ലിങ്ങാട്ടു നമ്പൂതിരിയാണു്. അദ്ദേഹത്തിന്റെ പ്രധാനപരിഷ്ക്കാരങ്ങൾ ഇങ്ങനെ സംഗ്രഹിക്കാം:– ''വേഷത്തിനനുസരിച്ച കുപ്പായങ്ങൾ നടപ്പിലാക്കി, തോടയം, പുറപ്പാടു്'', മഞ്ജുതര എന്നീ ചടങ്ങുകൾ കൂടിയാട്ടം കൃഷ്ണനാട്ടം എന്നിവയെ അനുകരിച്ചു നടപ്പാക്കി. കത്തിവേഷത്തെ കുറുംകത്തി, നെടുംകത്തി എന്നു രണ്ടായിത്തിരിച്ചു; കലാശം പരിഷ്ക്കരിച്ചു് കൂടിയാട്ടക്കാരുടെ മുദ്രകൾ സ്വീകരിച്ചു് കഥകളി പദാർത്ഥാഭിനയമാക്കി മാററി.''

---

(a) കഥകളി–മാവേലിക്കര ജി. കൃഷ്ണപിള്ള (പേജ് 69–73)

കല്ലടിക്കോടൻ രീതിയെന്നറിയപ്പെടുന്ന പരിഷ്ക്കാരമാണ് ടുത്തു്. നാളിതുവരെ എല്ലാവരും ധരിച്ചിരുന്നതുപോലെ കല്ല ടിക്കോടെന്നു് ഒരില്ലമോ കല്ലടിക്കോട്ടു നമ്പൂതിരിയെന്നു് ഒരാ ളോ ഇല്ലായിരുന്നുവെന്നു് ഗവേഷണഫലമായി തെളിഞ്ഞിട്ടുണ്ടെ ന്നു് ശ്രീ കെ പി. എസ്സ്. മേനോൻ 'കഥകളിരംഗം' എന്ന തന്റെ ഗ്രന്ഥത്തിൽ അസന്ദിഗ്ദ്ധമായി പ്രതിപാദിച്ചിരിക്കുന്നു. കല്ലടിക്കോടൻ രീതിയെപ്പററി ശ്രീ കെ. പി. എസ്സ്. മേനോ ന്റെ അഭിപ്രായം ശ്രീ കെ. ആർ. പിഷാരടി 'നമ്മുടെ ദൃശ്യ കല' എന്ന ഗ്രന്ഥത്തിൽച്ചേർത്തിരിക്കുന്നതു് താഴെക്കൊടുക്കുന്നു.

''കോട്ടയം കഥകളികളുടെ കർത്താവായ തമ്പുരാന്റെ കാല ത്തു് ഏററവും പ്രസിദ്ധനായ നടൻ പെരുമ്പടപ്പുമൂപ്പിലെ രാമനാ ട്ടം കളിയോഗത്തിലെ ആദ്യവസാന വേഷക്കാരനും ആശാനുമാ യിരുന്ന വെള്ളാട്ടു ചാത്തുപ്പണിക്കരായിരുന്നു. കോട്ടയം തമ്പുരാൻ ആവശ്യപ്പെട്ടപ്രകാരം പണിക്കരെ അങ്ങോട്ടയച്ചുകൊടുത്തു. കവി ശിരോമണിയായ തമ്പുരാനും നടനകോവിദനായ പണിക്കരും ചേർന്നതിന്റെ പരിണതഫലമാണു് ഇന്ന നിലവിലിരിക്കുന്ന തും കല്ലടിക്കോടെന്നു് അറിയപ്പെടുന്നതുമായ കഥകളി രീതി.

കോട്ടയം തമ്പുരാന്റെ കാലശേഷം പണിക്കർ കതിര വട്ട ത്തുനായരുടെ ആശ്രിതനായി കല്ലടിക്കോട്ടു താമസിച്ചിരുന്നപ്പോ ഴാണു്, ശിഷ്യന്മാരെ പുതുതായാവിഷ്ക്കരിച്ച രീതിയിൽ അഭ്യസിപ്പിച്ചതു്. ആ ശിഷ്യരും അവരുടെ പരമ്പരയുമാണു് പ്ര സ്തുത രീതിക്കു് പ്രചാരവും പ്രസിദ്ധിയും വരുത്തി കല്ലടിക്കോ ടൻ രീതിയെന്ന പേരുണ്ടാക്കിയതു്.

തമ്പുരാനും പണിക്കരുംകൂടി, നിലവിലുണ്ടായിരുന്ന വെട്ട ത്തുരീതിയിൽ വരുത്തിയ മാററങ്ങൾ, വേഷവിധാനത്തെയും പ്രയോഗത്തെയും സ്പർശിച്ചിട്ടുണ്ടു്. കിരീടത്തെ അധികമാകർഷ കമാക്കിത്തീർക്കുക, കൃഷ്ണന്റെ കിരീടം കൃഷ്ണനാട്ടത്തിലെപ്പോലെ യാക്കുക, അതുതന്നെ രാമലക്ഷ്മണന്മാർക്കും കുശലവന്മാർക്കും മതി യെന്നു നിശ്ചയിക്കുക, വെളുത്ത ഉത്തരീയത്തിനു പുറമേ ചുവന്ന ഉത്തരീയംകൂടി വേണമെന്നേർപ്പെടുത്തുക ബാലിക്കു്—ഇതായി

ശന്ന പണിക്കരുടെ ഒന്നാംതരം വേഷംചുവന്നതാടി വേണമെന്ന് തീരുമാനിക്കുക എന്നിവയായിരുന്ന വേഷത്തെ സംബന്ധിച്ചിടത്തോളമുള്ള മാററങ്ങൾ പ്രയോഗപരമായി വെട്ടത്തുസമ്പ്രദായത്തെ പുഷ്ടിപ്പെടുത്തി; താളമേളസഹിതമുള്ള നൃത്തനൃത്യങ്ങളെ അഭിനയത്തിനു സഹകാരികളാക്കി ഭാവാഭിനയത്തിനു വൈശദ്യവും ആകർഷകത്വവും വർദ്ധിപ്പിച്ചു. അംഗപ്രത്യംഗോപാംഗാദിന്യയത്തെയാകട്ടെ ശാസ്ത്രീയരീതിയിൽ ഘടിപ്പിക്കുകയും ചെയ്തു. ഇതിന്റെയെല്ലാം ഫലമായി രാമനാട്ടക്കളി കഥകളിയായി പരിണമിക്കുകയും ചെയ്തു.

കൊല്ലവർഷം പത്തും പതിനൊന്നും ശതകങ്ങൾ കഥകളിയുടെ സുവർണ്ണദശയായിരുന്നു. അക്കാലത്തെ മഹാരാജാക്കന്മാരും കളിഭ്രാന്തന്മാരായി, കഥകളിയുടെ വളർച്ചയ്ക്കു് പലതരത്തിൽ താങ്ങും തണലുമായി വർത്തിച്ചു. ഇടക്കാലത്തു് കഥകളിക്കുണ്ടായ തളർച്ച തീർത്തുദ്ധരിക്കാൻ ബദ്ധകങ്കണനായി മുമ്പോട്ടു വന്നതു് മഹാകവി വള്ളത്തോളായിരുന്നു. മഹാകവിയും കലാമണ്ഡലവും കൂടി കഥകളിക്കു് ലോകാന്തര പ്രശസ്തി നേടിക്കൊടുത്തു ശ്രീ എം. കെ. കെ നായർ കഥകളിക്കു് രാഷ്ട്രാന്തര പ്രശസ്തി നേടിക്കൊടുക്കുന്നതിലനുഷ്ഠിച്ച സേവനവും ഇത്തരുണത്തിൽ സ്മരണീയമാണു്. കേരളസംസ്ക്കാരപരിപോഷണത്തിനു് മുൻതൂക്കം കൊടുത്തുകൊണ്ടു് സംസ്ഥാപിതമായ കേരളസർവ്വകലാശാല കഥകളിയോടു കാണിക്കുന്ന 'അലസതാവിലസിതം' കേരളീയർക്കാകമാനം അപമാനകരമാണു്.

## സാഹിത്യസ്വരൂപം

കഥകളി എന്ന ദൃശ്യകലയ്ക്കുവേണ്ടി രൂപംകൊണ്ട സാഹിത്യരൂപമാണു് ആട്ടക്കഥ. എണ്ണത്തിൽ കൂടുതലുണ്ടെങ്കിലും ഗുണം തികഞ്ഞവ നന്നേ കുറവാണു്. ശ്ലോകങ്ങൾ, പദങ്ങൾ, ദണ്ഡകങ്ങൾ എന്നിവ ഇടകലർന്നതാണു് ആട്ടക്കഥയുടെ സ്വരൂപം. ഭൂതഭാവികഥകളെ ബന്ധിപ്പിക്കുന്നതിനും, രംഗനിർദ്ദേശം ചെയ്യുന്നതി

---

(a) നമ്മുടെ ദൃശ്യകല – കെ. ആർ. പിഷാരടി (പേജ 98)

നം, കഥാപാത്രങ്ങളെ അവതരിപ്പിക്കുന്നതിനും കഥകളിയിൽ ശ്ലോകങ്ങളുപയോഗിക്കുന്നു, ചില ശ്ലോകങ്ങൾ അഭിനയിക്കാനുമുണ്ടാവും, മിക്കവാറും ശ്ലോകങ്ങൾ കവിവാക്യങ്ങളായിരിക്കും. പ്രായേണ, മണിപ്രവാളമോ സംസ്കൃതമോ ആയിരിക്കും ''ശ്ലോകങ്ങൾ''

പദങ്ങളെല്ലാം കഥാപാത്രങ്ങളുടെ സംഭാഷണങ്ങളായിരിക്കും. വളരെ അപൂർവ്വമായി ചില പദങ്ങൾ കവി വാക്യമായും നളചരിതം (മൂന്നാംദിവസം) നരകാസുരവധം, പാഞ്ചാലി സ്വയംവരം എന്നീ ആട്ടക്കഥകളിൽ കണ്ടിട്ടുണ്ട്. ഓരോ പദത്തിനും പല്ലവി, അനുപല്ലവി, ചരണം എന്നിങ്ങനെ മൂന്നു വിഭാഗങ്ങളുണ്ട്, പദം ഭാഗവതർ പാടുമ്പോൾ നടന്മാർ ഹസ്തമുദ്ര കാട്ടി അഭിനയിക്കുന്നു.

ഉഭയ ഭാഷാസമ്മിശ്രവും സംഗീതാത്മകവുമായ ഒരുതരം നീണ്ട പദ്യങ്ങളാണ് ദണ്ഡകങ്ങൾ. അനവധി സംവത്സരങ്ങളിൽ നടക്കുന്ന കഥയുടെ സംക്ഷേപ കഥനം, വർണ്ണന, ചില സംഭവങ്ങളുടെ വിവരണം മുതലായവ ദണ്ഡകരൂപത്തിലാണ് അവതരിപ്പിക്കുന്നത്. ചില ദണ്ഡകങ്ങൾ അഭിനയപ്രധാനങ്ങളാണ്.

നളചരിതം, സുന്ദരീസ്വയംവരം മുതലായ ചില കഥകളികളിൽ ചൂർണ്ണികാരീതിയിലുള്ള സംസ്കൃതവാക്യങ്ങളും കാണാം. സംസ്കൃത നാടകങ്ങളിൽ മദ്ധ്യമ നീച കഥാപാത്രങ്ങൾ പ്രാകൃത ഭാഷ ഉപയോഗിക്കുന്ന രീതി ചില ആട്ടക്കഥാകർത്താക്കൾ സ്വീകരിച്ചിട്ടുണ്ട്. അംബരീഷചരിതം, ദുര്യോധനവധം, കാലകേയവധം മുതലായവയിൽ ഉദാഹരണങ്ങൾ കാണാം.

## കഥകളിച്ചടങ്ങുകൾ

### കേളി

കഥകളി ഒരു സ്ഥലത്തുണ്ടെന്ന് മുന്നറിയിപ്പു നല്കുന്ന മേളമാണു കേളി:

## അരങ്ങുകേളി

അരങ്ങത്തു വിളക്കു വച്ചതിനുശേഷം ചെണ്ടയൊഴിച്ചുള്ള വാദ്യോപകരണങ്ങൾകൊണ്ടുള്ള മേളമാണ് അരങ്ങുകേളി. കേളികൈ, ശുദ്ധമദ്ദളം, ഗണപതിക്കൊട്ട്, മദ്ദളക്കേളി എന്നീ പേരുകളും ഇതിനുണ്ട്.

## തോടയം

അരങ്ങുകേളിക്കുശേഷം, തിരശ്ശീല പിടിച്ച് കളിയുടെ നിർവിഘ്നപരിസമാപ്തിക്കുള്ള ഈശ്വരപ്രാർത്ഥനയാണ് ഈ ചടങ്ങ്. കോട്ടയത്തുതമ്പുരാനും കാർത്തികതിരുനാളും രചിച്ച ഗാനങ്ങളാണ് തോടയത്തിനുപയോഗിക്കുന്നത്. വേഷം ധരിച്ച രണ്ടു കുട്ടിത്തരം വേഷക്കാർ ഗാനത്തിനൊത്ത് തിരശ്ശീലയ്ക്കുള്ളിൽ നൃത്തം ചെയ്ത് ഇഷ്ടദേവതാ വന്ദനം നടത്തുന്നു. ഈ ചടങ്ങ് ഇപ്പോൾ അപൂർവ്വം ചില കഥകളിയരങ്ങുകളിലേ കാണുന്നുള്ളു.

## വന്ദനശ്ലോകം

തോടയം കഴിഞ്ഞാലുടൻ പാട്ടുകാർ വന്ദനശ്ലോകം ചൊല്ലി സ്തുതിക്കുന്നു.

## പുറപ്പാട്

വന്ദനശ്ലോകം കഴിഞ്ഞ് കഥയിലെ പ്രാരംഭപദ്യം ഭാഗവതർ ആലപിക്കുന്നതോടെ പ്രധാന കഥാപാത്രത്തിന്റെ പുറപ്പാടായി. മിക്കവാറും കഥകളിൽ നായികാനായകന്മാരാണു പുറപ്പാടു നിർവ്വഹിക്കുന്നത്. പുറപ്പാടിന്റെ സമയം മുതൽ ചെണ്ട ഉപയോഗിച്ചുതുടങ്ങും. പുറപ്പാടിന്റെ രണ്ടാംഘട്ടത്തിൽ കഥാനായക ഗുണപ്രകീർത്തനങ്ങൾ ഉൾക്കൊള്ളുന്ന നിലപ്പദം ഭാഗവതർ ആലപിക്കുന്നു.

## മഞ്ജുതര

മഞ്ജുതര എന്ന അഷ്ടപദി ഗീതം ഭാഗവതർ ആലപിക്കാനാരംഭിക്കുമ്പോൾ പുറപ്പാടു നിർവ്വഹിക്കുന്ന വേഷം രംഗത്തു നി

ന്നു മറയുന്നു. അനന്തരം മഞ്ജുതര വിവിധ രാഗങ്ങളിൽ ഭാഗവതർ ആലപിക്കുന്നു. ഈ സമയം മേളക്കാരുടെ വൈദഗ്ധ്യപ്രകത്തിനുകൂടിയുള്ളതാകയാൽ 'മേളപ്പദ'മെന്നും ഈ ചടങ്ങിനു പേരുണ്ടു്.

**കഥാരംഭം**

മഞ്ജുതരയ്ക്കുശേഷം കഥയ്ക്കനുസരിച്ചു് കഥാപാത്രങ്ങൾ പ്രവേശിക്കുന്നു. കഥാപാത്രങ്ങളുടെ തിരനോട്ടത്തിനു് മേലാപ്പു്, ആലവട്ടം, ശംഖനാദം എന്നിവയുണ്ടായിരിക്കും.

**വേഷവിഭജനം:-**

സത്വരജസ്തമോ ഗുണങ്ങളെ അടിസ്ഥാനമാക്കിയാണു് കഥകളിയിലെ വേഷ വിഭജനം. വേഷങ്ങളെ പൊതുവേ, തേപ്പു്, കരി, താടി, മിനുക്കു് എന്നിങ്ങനെ തരം തിരിച്ചിരിക്കുന്നു.

തേപ്പു്, പച്ചയെന്നും കത്തിയെന്നും രണ്ടു തരത്തിലുണ്ടു്. സത്വഗുണപ്രധാനികളായ വേഷങ്ങളുടേതാണു് പച്ച. ശ്രീരാമൻ, ശ്രീകൃഷ്ണൻ, അർജ്ജുനൻ, ഇന്ദ്രൻ, മുതലായവരുടെ വേഷം പച്ചയാണു്.

രജോഗുണ പ്രധാനികളും തമഃപ്രഭാവന്മാരുമായ കഥാപാത്രങ്ങൾക്കു് കത്തിവേഷമാണു്. കത്തിവേഷങ്ങളുടെ നാസികാഗ്രത്തും നെറ്റിയിലും ഓരോ ചുട്ടിപ്പൂവു് പിടിപ്പിച്ചിരിക്കും.

കത്തിവേഷങ്ങളിൽ ശൃംഗാരപ്രദമുള്ളവയെ കുറും കത്തിയെന്നും, അല്ലാത്തുള്ളവയെ നെടുങ്കത്തിയെന്നും പറയും. ദുര്യോധനൻ രാവണൻ, മുതലായവർ കുറും കത്തിയും ദുശ്ശാസനൻ, ഘടോൽകചൻ, കാലകേയൻ, ഹിഡുംബൻ മുതലായവർ നെടുങ്കത്തിയുമാണു്. ഇപ്പോൾ വടക്കൻ രീതിയനുസരിച്ചു് ദുശ്ശാസനനു് ചുവന്ന താടിയാണു പതിവു്.

കനത്തിലും വീതിയിലുമുള്ള കൃത്രിമത്താടി വച്ചുകെട്ടുന്ന വേഷങ്ങൾക്കാണു താടിയെന്നു പറയുന്നതു്. സത്വരജസ്തമോ ഗുണ പ്രകൃതികളനുസരിച്ചു് വെള്ളത്താടി ചുവന്ന താടി, കറുത്ത

താടി എന്നു മൂന്നു വിഭാഗങ്ങളാം ഇതിനുണ്ട്. ഹനൂമാൻ; നരസിംഹം മുതലായവ വെള്ളത്താടിയും, ദുശ്ശാസനൻ, ത്രിഗർത്തൻ, ബാലി, വീരഭദ്രൻ, മുതലായവർ ചുവന്ന താടിയും, കലി കറുത്ത താടിയുമാണ്. ഹനൂമാൻ നന്ദികേശ്വരൻ മുതലായവർ കുറിച്ചാമരത്തിനു പകരം (കഥകളിയിലെ ഏററവും വലിയ കിരീടം) വട്ടമുടിയാണ് ധരിക്കുന്നതു്.

തമോഗുണ പ്രധാനികളുടെ വേഷമാണ് കരി. നക്രതുണ്ഡി ശൂർപ്പണഖ, പൂതന, സിംഹിക മുതലായ സ്ത്രീകളുടെയും കാട്ടാളൻെറയും വേഷം കരിയാണ്.

മുനിമാർ, സ്ത്രീവേഷക്കാർ, ബ്രാഹ്മണർ, ദൂതന്മാർ മുതലായവർ മിനുക്കവേഷങ്ങളാണ്.

ഭീരു, ഹംസം, ഗരുഡൻ, കൃത്യ, ഭദ്രകാളി മുതലായ വേഷങ്ങളാം ഈ വിഭജനക്രമത്തിൽ പെടാത്ത പ്രത്യേകതരം വേഷങ്ങളാണ്. കഥകളിയിലെ വിനോദ കഥാപാത്രമാണ് ഭീരു. കൂടിയാട്ടത്തിലെ വിദൂഷകൻെറ സ്ഥാനമാണ് ഭീരുവിന് കഥകളിയിലുള്ളതു്.

ചെണ്ട, ശുദ്ധമദ്ദളം, ചേങ്കില, ഇലത്താളം എന്നീ വാദ്യങ്ങളാണ് കഥകളിക്കുപയോഗിക്കുന്നതു്. രാക്ഷസികളല്ലാതുള്ള സ്ത്രീ കഥാപാത്രങ്ങാംക്ക് ചെണ്ട ഉപയോഗിക്കാറില്ല. ചമ്പ, ചെമ്പട, ത്രിപുട, പഞ്ചാരി, അടന്ത, മുറിയടന്ത, എന്നീ താളങ്ങളാണ് കഥകളിയിൽ സർവ്വസാധാരണമായുപയോഗിക്കുന്നതു്.

അഭിനയം:-

ഇളകിയാട്ടമെന്നും, ചൊല്ലിയാട്ടമെന്നും രണ്ടു രീതിയിലുണ്ട് അഭിനയം; ഭാഗവതരുടെ പാട്ടിനനുസരിച്ച് മുദ്രകൾ കൊണിച്ച് നടന്മാർ അഭിനയിക്കുന്നതു് ചൊല്ലിയാട്ടം. വിളംബകാലത്തിലുള്ള ചൊല്ലിയാട്ടത്തിന് പതിഞ്ഞാട്ടമെന്നും, മദ്ധ്യകാലത്തിലുള്ളതിന് ഇടത്തരാട്ടമെന്നും ദ്രുതകാലത്തിലുള്ളതിന് മുറുകിയാട്ടമെന്നും പറയാം. ശൃംഗാരപ്പദങ്ങാം പതിഞ്ഞാട്ടത്തിനും സംഭാഷണാദികാം ഇടത്തരാട്ടത്തിനും, യുദ്ധപ്പദം മുറുകിയാട്ടത്തി

ണ്ണം ഉദാഹരണങ്ങളാം. ചെല്ലിയാട്ടത്തിന് ഇരുപ്പും മുൻപും പിൻപും മനോധർമ്മാനുസാരം ഇളകിയാട്ടം. യുദ്ധം, വനവർണ്ണന, ചന്ദ്രോദയം, വസന്തം, സൗന്ദര്യം തുടങ്ങി നിരവധി വിഷയങ്ങളാം ഇളകിയാട്ടത്തിനുപയോഗിക്കാറുണ്ട്. പ്രസിദ്ധങ്ങളായ ചില ശ്ലോകങ്ങളും കാവ്യസന്ദർഭങ്ങളും ഇളകിയാട്ടത്തിനു വേണ്ടി നടന്മാർ ചിട്ടപ്പെടുത്തി വച്ചിരിക്കുന്നു.

കമലദളം, കേകി, തുശ്ശക്കിടൽ, നിണം, അഷ്ടകലാശം, രഥമൊരുക്കൽ, പടപ്പുറപ്പാട്, ഏകലോചനം, സാചലശ്ലേഷം, അജഗരകബളിതം, മുതലായവ കഥകളിയിലെ അത്യന്ത സുന്ദരങ്ങളായ പ്രകടന വൈചിത്ര്യങ്ങളാണ്.

കഥകളി സംഗീതം



സോപാനരീതിയിൽ ആലപിക്കേണ്ടതാണ് കഥകളി സംഗീതം. നൃത്തഗീതവാദ്യരൂപമായ തൗര്യത്രികത്തിന് സഹായകമായി ഇതു വർത്തിക്കുന്നു. "പദങ്ങളുടെ സാഹിത്യഭംഗിയും ഭാവഗാംഭീര്യവും പൂർണ്ണമായി ആവിഷ്കരിക്കാൻ സോപാനരീതിയിൽ സൗകര്യം കൂടുതലുണ്ട്. അതിന്റെ ശുദ്ധിയും വൃത്തിയും ഒന്നു വേറെതന്നെ"......... ...കഥകളിപ്പദങ്ങളെല്ലാം അതാതു രസത്തിന് അനുഗുണമായ രീതിയിൽ രാഗം, താളം, ശയ്യ, പാകം, മുതലായവ സമഞ്ജസമായി സംയോജിപ്പിച്ചു രചിക്കപ്പെട്ടിട്ടുള്ള മനോഹരങ്ങളായ അഭിനയഗാനങ്ങളാണ്.' സോപാനമട്ടിൽ ആലപിച്ചെങ്കിലേ ഇവയുടെ ഭാവപ്രകാശകത്വം പൂർണ്ണമായി സാധിക്കൂ. നൃത്ത നൃത്യ നാട്യങ്ങൾക്കും, താളമേളങ്ങൾക്കും പോഷകമായി വർത്തിക്കുന്ന ഒരു രീതിയാണ് സോപാനം. (a)

ആട്ടക്കഥയും നാടകവും

കഥകളിയും നാടകവും ദൃശ്യകലയാണെന്ന കാര്യത്തിൽ മാത്രമേ ഇവ തമ്മിൽ സാമ്യമുള്ളു. നാടകം വാക്യാർത്ഥാഭിന

(a) കഥകളിനിരൂപണം-അമ്പലപ്പുഴ രാമവർമ്മ (പേജ് 54, 55, 56)

യമായ നാട്യവും കഥകളി പദാർത്ഥാഭിനയപ്രധാനമായ നൃത്യവുമാണ്. കഥകളിയിൽ ഭാവാഭിനയത്തിനും നാടകത്തിൽ രസാഭിനയത്തിനുമാണ് പ്രസക്തി. കഥകളി വാചികാഭിനയശൂന്യമാണെങ്കിൽ നാടകം അങ്ങനെയല്ല.

നാടകങ്ങളിൽ കഥ പ്രസിദ്ധമായിരിക്കണമെന്നും മുഖാദി പഞ്ചസന്ധികൾ ഘടിപ്പിച്ചിരിക്കണമെന്നും നിർബന്ധമുണ്ട്. കഥകളിയിലെ ഇതിവൃത്തം പുരാണേതിഹാസ പ്രസിദ്ധങ്ങളായിരിക്കും. നാടകങ്ങളിൽ അംഗിയായ രസം ശൃംഗാര വീര കരുണാദികളിൽ ഒന്നായിരിക്കണം. നിർവഹണ സന്ധിയിൽ അത്ഭുതം വേണം. അഞ്ചുമുതൽ പത്തുവരെ അങ്കങ്ങളുണ്ടായിരിക്കണം. 'നായകൻ' ധീരോദാത്തനും അതിപ്രതാപഗുണവാനും, വിഖ്യാതവംശനും ധരാപാലനുമായിരിക്കണം. ഈ വക കാര്യങ്ങളൊന്നും കഥകളിയിൽ നിർബന്ധമില്ല.

'ദൂരാഹ്വാനം, വധം, യുദ്ധം
രാജ്യദേശാദി വിപ്ലവം
വിവാഹം, ഭോജനം, ശാപം
മൃത്യുവുൽസർഗ്ഗവും രതം
ദന്തച്ഛേദം, നഖച്ഛേദം
ലജ്ജാകാരണമന്യവും
ശയനാധരപാനാദ്യം
നഗരാദ്യവരോധനം
രംഗത്തു വർജ്ജ്യമാം സ്നാനം
കുറിക്കൂട്ടുകൾ ചാർത്തലും''

(സാഹിത്യദർപ്പണം VI-ാം പരിച്ഛേദം.)

ഇങ്ങനെ നാടകത്തിൽ നിഷിദ്ധമെന്നു കല്പിച്ചിട്ടുള്ള കാര്യങ്ങൾ കഥകളിയിൽ വർജ്ജ്യവുമല്ല.

## കഥകളി പരിഷ്കരണം

കഥകളി പരിഷ്കരണത്തെ സംബന്ധിച്ച് വളരെയധികം നിർദ്ദേശങ്ങൾ ഇതിനകം പുറത്തു വന്നിട്ടുണ്ട്. കഥകളി

യുടെ ഇന്നുവരെയുള്ള ചരിത്രം പരിശോധിച്ചാൽ കാലാനുകൂലമായ നിരവധി പരിഷ്കാരങ്ങൾക്ക് അതു വിധേയമായിട്ടുണ്ടെന്നു കാണാം. കഥകളി ഓരോ തവണ പരിഷ്ക്കാരത്തിനു വിധേയമായപ്പോഴും അതെല്ലാം കഥകളിയെന്ന കലാരൂപത്തിനു അഴകും മിഴിവും വർദ്ധിപ്പിക്കാൻ പോന്ന തരത്തിലായിരുന്നു. കഥകളിയുടെ തനിമയെ വികൃതപ്പെടുത്താത്ത രീതിയിലുള്ള ഏതു തരം പരിഷ്ക്കാരവും എന്നും സ്വീകാര്യമാണ്.

എല്ലാ ക്ലാസ്സിക്ക് കലകൾക്കും ഒരു പ്രത്യേകതയുണ്ട്. ഒരു പരിധി കഴിഞ്ഞാൽ ഒരു തരത്തിലുള്ള പരിഷ്ക്കാരത്തിനും അതു വഴങ്ങുകയില്ല. കഥകളി ഏറെക്കുറെ ഇന്ന് ആ ദിശയിലാണ്. പരിഷ്ക്കാരാധിക്യത്താൽ കഥകളിയുടെ സ്വത്വം നശിപ്പിച്ച് അതു വികലാംഗമായ മറ്റൊന്നാക്കിത്തീർക്കുന്ന പ്രവണത എന്തുകൊണ്ടും ആശാസ്യമല്ല. കഥകളിയെ ബാലേയാക്കി മാറ്റിക്കളയാം എന്നു വാദിക്കുന്നവർ കഥകളിയും ബാലേയും രണ്ടു വ്യത്യസ്ത കലാരൂപങ്ങളാണെന്നും, വിഭിന്ന സാംസ്കാരിക പശ്ചാത്തലത്തിൽനിന്നു വന്നിട്ടുള്ളതാണെന്നും, സൗകര്യപൂർവ്വം മറന്നുകളയുന്നു.

മുന്നു നാലു മണിക്കൂറായി ആട്ടം കുറയ്ക്കുക, സ്ത്രീകൾ തന്നെ സ്ത്രീവേഷം കെട്ടുക, നിലവിളക്കിനു പകരം വൈദ്യുത ദീപം ഉപയോഗിക്കുക, കഥാപാത്രത്തിനു യോജ്യമായ വിധത്തിൽ വേഷഭൂഷാദികളിൽ ചില്ലറ വ്യത്യാസങ്ങൾ വരുത്തുക, കഥാസംഗ്രഹമടങ്ങിയ നോട്ടീസുകൾ നേരത്തെ വിതരണം ചെയ്ക, ദൃശ്യങ്ങളെ കൂടുതൽ ഭാവാത്മകമാക്കുക, പാട്ടെല്ലാവർക്കും കേൾക്കത്തക്കവണ്ണം ഉച്ചഭാഷിണി ഘടിപ്പിക്കുക, കഥകൾ നല്ലവണ്ണം സംവിധാനം ചെയ്ത് അവതരിപ്പിക്കുക, പുതിയപുതിയ കഥകൾ അവതരിപ്പിക്കുക, സാഹിത്യഭംഗി നശിപ്പിക്കാതെ സംഗീതമാലപിക്കുക മുതലായവയൊക്കെയാണ് കഥകളിയിലെ അത്യാധുനിക പരിഷ്ക്കാരങ്ങൾ. തിരനോട്ടത്തിനും മററും വൈദ്യുതവിളക്കുകൾ പല അസൗകര്യങ്ങളും സൃഷ്ടിക്കുമെന്നാണ് പ്രാമാണികരായ നടന്മാരുടെ അഭിപ്രായം. മുഖത്തെ ചായക്കൂട്ടിന് മിഴിവു നല്കാൻ നിലവിളക്കിന്റെ ദീപത്തിനേ ക

ഴിയും. വെളിച്ചവും ഛായയും തമ്മിലുള്ള ബന്ധങ്ങളെക്കുറിച്ച് ശാസ്ത്രീയ വിജ്ഞാനം നേടിയിട്ടുള്ളവർ ശ്രദ്ധാപൂർവം ശ്രമിച്ചാൽ ഇതെല്ലാം പരിഹരിക്കാം.

സമകാലിക പ്രശ്നങ്ങളുൾക്കൊള്ളുന്ന കഥകൾകൂടി കഥകളിയിൽപ്പെടുത്തണമെന്ന് ചിലർ വാദിച്ചു കേൾക്കാറുണ്ട്. കഥകളിയിലെ വേഷം, രാഗസംവിധാനം, സാങ്കേതികത്വം, മുതലായവ അത്തരം കഥകൾ കഥകളീരൂപത്തിലവതരിപ്പിക്കാൻ സഹായകമല്ല. കഥകളി പരിഷ്കാരത്തെക്കുറിച്ച് സജീവമായ ചർച്ച ഇപ്പോഴും നടന്നുകൊണ്ടിരിക്കുന്നു.

ഒന്നിന്റെ തന്മ മാറുന്ന-
തെന്നായിന്നു പരിഷ്കൃതി (a)



എന്നൊരു മഹാനടൻ വിലപിച്ചതുപോലെ, പരിഷ്കാരം എന്നും സ്വാഗതാർഹം തന്നെയെങ്കിലും തന്മൂലം കഥകളിയുടെ, തനിമ നഷ്ടപ്പെടാതിരുന്നാൽ മതി.

# നളചരിതം ആട്ടക്കഥ.

## ഉണ്ണായിവാര്യർ.

നളചരിതം ആട്ടക്കഥയുടെ കർത്താവായ ഉണ്ണായിവാര്യരുടെ ജീവിതകാലം, പേര്, കൃതികൾ എന്നിവയെക്കുറിച്ച് സംശയാതീതമായ തെളിവുകളൊന്നും ഇതേവരെ കിട്ടിയിട്ടില്ല. ഉണ്ണായിവാര്യരുടെ ജീവിതകാലത്തെയും മററും കുറിച്ച് ആദ്യമായൊരഭിപ്രായം പുറപ്പെടുവിച്ചതു് ഭാഷാചരിത്രകർത്താവായ പി. ഗോവിന്ദപ്പിള്ളയാണ്. അദ്ദേഹത്തിന്റെ അഭിപ്രായം താഴെച്ചേർക്കുന്നു.

(a) മാത്തൂർ കുഞ്ഞുപിള്ളപ്പണിക്കർ.-കഥകളി പ്രകാശിക

''ഉണ്ണായി വാര്യർ ഉദ്ദേശം കൊല്ലം 915-ാമാണ്ടിടയ്ക്ക് കൊച്ചീ സംസ്ഥാനത്തുള്ള മുകുന്ദപുരം കോവിലകത്തുംവാതുക്കൽ ഇരിങ്ങാലക്കട അംശത്തിൽ ഇരിങ്ങാലക്കട ക്ഷേത്രത്തിനു സമീപമുള്ള വാര്യത്തിൽ ജനിച്ചു. ബാല്യകാലത്തിലെ താമസവും വിദ്യാഭ്യാസവും ഇരിങ്ങാലക്കടെയായിരുന്നു. ഏകദേശം പ്രാപ്തിയായ സമയം തൃശ്ശിവപേരൂർ പോയി വിദ്യ അഭ്യസിച്ചു. 25 വയസ്സു പ്രായമായപ്പോൾ സംസ്കൃതത്തിൽ കാവ്യനാടകാലങ്കാരാദികളിൽ നല്ല പണ്ഡിതനായിത്തീർന്നു. അവിടെനിന്നും 940-ാമാണ്ട് തിരുവനന്തപുരത്തു വന്നു മഹാരാജാവിനെക്കണ്ടു് താമസിച്ചിരുന്നു. ആ സമയം കുഞ്ചൻനമ്പ്യാരും തിരുവനന്തപുരത്തുണ്ടായിരുന്നു''

ഏ. ആർ. രാജരാജവർമ്മയും ആർ. നാരായണപ്പണിക്കരും ഭാഷാചരിത്രകാരന്റെ അഭിപ്രായത്തെ ഏറെക്കുറെ അംഗീകരിക്കുന്നവരാണ്.



മഹാകവി ഉള്ളൂരിന്റെ അഭിപ്രായം ഇങ്ങനെ സംഗ്രഹിക്കാം.

കൊച്ചീ രാജ്യത്തിലെ ഇരിങ്ങാലക്കട കൂടൽമാണിക്യക്ഷേത്രത്തിനടുത്തു സ്ഥിതിചെയ്യുന്ന അകത്തൂട്ടുവാരിയത്തായിരുന്നു ഉണ്ണായിവാര്യരുടെ ജനനം എന്നാണ് അറിവ്. അവിടെ അക്കാലത്തു് തെക്കേവാരിയമെന്നപേരിൽ മറ്റൊരു വാരിയം കൂടി ഉണ്ടായിരുന്നുവെന്നും ആ വാരിയത്തെ ഒരംഗമായിട്ടാണ് നമ്മുടെ മഹാകവി ജനിച്ചതെന്നും അദ്ദേഹത്തിന്റെ മരണത്തോടെ ആ കുടുംബം അന്യം നിന്നു പോകയാൽ അതിലെ വകകൾ അകത്തൂട്ടു വാരിയത്തിൽ് അടങ്ങിയെന്നു ഒരു പക്ഷാന്തരമുണ്ട്. ഇതിനെപ്പററി ഖണ്ഡിതമായി ഒന്നും പറയാൻ നിവൃത്തിയില്ല. എന്നാൽ കൂടൽമാണിക്യക്ഷേത്രത്തിൽ മാലകെട്ടു പ്രവൃത്തിയുള്ള വാരിയരുടെ കുടുംബം ഒന്നു മാത്രമേ ഉണ്ടായിരുന്നുള്ളുവെന്നും ആ കുടുംബത്തിലെ രണ്ടു ഗൃഹങ്ങളാണ് തെക്കേവാര്യവും അകത്തൂട്ടുവാരിയവും എന്നും പറയാൻ കഴിയും. കുട്ടനല്ലൂർ പടിഞ്ഞാറേപ്പാട്ടു വാര്യത്താണ് ഉണ്ണായി ജനിച്ചതെന്നും അദ്ദേഹത്തിന് ഇമ്പാളു എന്നു കൂടി പേരുള്ള ഉണ്ണൂലി വാസ്യാർ എന്ന ഒരു വന്ധ്യയായ ഭാഗിനേയിയുണ്ടായിരുന്നുവെ

ന്നും ആ ഭാഗിനേയിയെ വിവാഹം ചെയ്തതു് ഇരിങ്ങാലക്കട വാര്യത്തെ ഒരു വാരിയരായിരുന്നുവെന്നും പടിഞ്ഞാറേപ്പാട്ട കുടുംബം അന്യംനിന്നതിന്മേൽ കുട്ടനല്ലൂരിലെ കഴകപ്രവൃത്തി ഇരിങ്ങാലക്കട വാര്യത്തേയ്ക്കു കിട്ടിയെന്നും ഒരു ഐതിഹ്യം തൃശ്ശൂരിനടുത്തുള്ള ചില ഗ്രാമവൃദ്ധന്മാർ പറയുന്നു. ഇരിങ്ങാലക്കടക്കാർ ഈ ഐതിഹ്യത്തെ നിഷേധിക്കുന്നതുകൊണ്ടും മററും ഇതൊരു കെട്ടുകഥയായേ ഉള്ളൂ എന്നു ഞാൻ കരുതുന്നുള്ളു.

ഉണ്ണായിവാര്യർ രചിച്ച 'രാമപഞ്ചശതി' എന്ന സംസ്കൃത കാവ്യത്തിലെ നാല്പത്തൊമ്പതാം ദശകത്തിലെ ഒരു ശ്ലോകത്തിന്റെ പൂർവാർദ്ധത്തിലെ ''പരിണതമൽ പ്രസദൈത്യ'' എന്ന വാചകം കലിദിന സൂചകമാണെങ്കിൽ ആ ഗ്രന്ഥം 798 ഇടവം 11-ാം തീയതി നിർമ്മിച്ചതായിരുന്നിരിക്കുന്നതാം. അങ്ങനെ വരുമ്പോൾ കൊട്ടാരക്കരത്തമ്പുരാനും ഉണ്ണായിയും സമകാലികരെന്നു വരും; അതിനു വഴിയില്ല. അതുകൊണ്ടു് ''പരിണതമൽ പ്രസദൈത്യ'' എന്നിടത്തു് കലിദിനസൂചനയില്ല. അങ്ങനെ ഉണ്ണായി വാര്യരുടെ ജനനം 8-ാം ശതകത്തിലാവാൻ നിവൃത്തിയില്ല.

വാരിയർക്കു് ഹരിഹരഭാഗവതർ എന്നൊരു ശിഷ്യനുമുണ്ടായിരുന്നു. ആ ഭാഗവതരുടെ ശിഷ്യനായിരുന്നു 1024-ാമാണ്ടു നാടു നീങ്ങിയ സംഗീതകുശലനായ സ്വാതിതിരുനാളിന്റെ സമകാലികനായ മൂവാററുപുഴ രാമമംഗലത്തു ഗോവിന്ദമാരാർ വാര്യരുടെ ഭാഗിനേയിയായ ഉണ്ണൂലി വാരസ്യാർ 1026 ൽ തൃശ്ശൂർവച്ചു തീപ്പെട്ട കൊച്ചി മഹാരാജാവിന്റെ നേതൃത്വത്തിലായിരുന്ന രാമഞ്ചിറ മഠത്തിൽ ഇക്കാവമ്മയുടെ സഖിയായിരുന്നു. ഈ മതവും ഭാഷാചരിത്രകർത്താവിന്റെ അഭിപ്രായവും പരിശോധിച്ചാൽ ഉണ്ണായിവാര്യർ പത്താംശതകത്തിന്റെ തൃതീയപാദത്തിൽ ജീവിച്ചിരുന്നതായിക്കരുതാം. എന്നാൽ അതിനെതിരെ ചില അനിഷേധ്യങ്ങളായ തെളിവുകളുണ്ടു്.

ഉണ്ണായിവാര്യരുടെ മരണത്തോടെ അകത്തൂട്ട വാരിയത്തേയ്ക്കു കുട്ടനല്ലൂർ വാരിയത്തെ ഒരു വാരിയർ അവകാശിയായെന്നു പറഞ്ഞിട്ടുണ്ടല്ലോ. അതിനു രണ്ടു തലമുറയ്ക്കു മുമ്പാണു് ആ കുടുംബ

ത്തിൽ സുപ്രസിദ്ധ ജ്യോതിഷികനായ ഇട്ടുണ്ണിക്കണ്ട വാര്യർക്ക് മൂപ്പു സിദ്ധിച്ചു. അദ്ദേഹം 998-ൽ തന്റെ പുത്രനായ ശങ്കുവാര്യരെ ദത്തെടുത്തു ഉണ്ണായിയുടെ കാലത്തിനും ഇട്ടുണ്ണിക്കണ്ട വാര്യരുടെ മൂപ്പിനുമിടയ്ക്കു മൂന്നു തലമുറകൾ കഴിഞ്ഞിരുന്നതിനാൽ 975-ാമാണ്ടിടയ്ക്കല്ല കവിയുടെ ചരമമെന്നൂഹിക്കാം. കാർത്തിക തിരുനാളിന്റെ കാലത്തു തിരുവനന്തപുരത്തുവച്ചു ഉണ്ണായി വാര്യർ നളചരിതം നിർമ്മിച്ചുവെന്നു പറയുന്നതും ശരിയല്ല. കാരണം നളചരിതത്തിന്റെ ആമുഖ ശ്ലോകങ്ങളിലൊന്നും തിരുവനന്തപുരത്തെ ശ്രീ പത്മനാഭനെ സ്മരിക്കുന്നതേയില്ല. കുലദേവതയായ പഴയന്നൂർ ഭഗവതി ഇരിങ്ങാലക്കുടത്തേവർ, തൃശ്ശൂർ വടക്കുന്നാഥൻ മുതലായവരെ സ്തുതിക്കുന്നുമുണ്ട്.

920-ാമാണ്ടു തുലാത്തിൽ ശ്രീ പത്മനാഭസ്വാമിക്ഷേത്രത്തിലെ ഉത്സവത്തിനു നളചരിതവും കളിപ്പിച്ചതായി രേഖയുണ്ട്. കുചേലവൃത്ത കർത്താവായ രാമപുരത്തു വാര്യരുടെ ഗുരുനാഥനായിരുന്നു ഉണ്ണായി എന്നൊരൈതിഹ്യമുണ്ട്. രാമപുരത്തു വാര്യരുടെ ജനനം 878-ലാണ്. മേൽപ്പറഞ്ഞ ഐതിഹ്യം ശരിയാണെങ്കിൽ ഉണ്ണായിയുടെ ജനനം 850-ാമാണ്ടിടയ്ക്കാകുന്നു. ഇതിൽ നിന്നൊക്കെ ഉണ്ണായി വാര്യരുടെ കാലം 850-നും 930 നും ഇടയ്ക്കാണെന്നു മാത്രം ഊഹിക്കാൻ കഴിയും.

മഹാകവി ഉള്ളൂരിന്റെ അഭിപ്രായം ഇന്നു മിക്കവാറും എല്ലാ പണ്ഡിതന്മാരും അംഗീകരിക്കുന്നുണ്ട്. ഉണ്ണായിവാര്യരും കുഞ്ചൻനമ്പ്യാരും സമകാലികരായിരുന്നുവെന്നും അതിൽ വാര്യർ രാമവർമ്മ മഹാരാജാവിന്റെ കാലംവരെ ഇല്ലെന്നില്ല. 933-ൽ നാടുനീങ്ങിയ മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ കാലംവരെ ജീവിച്ചിരുന്നു എന്നുള്ള പി. കെ. നാരായണപിള്ളയുടെ ഊഹവും ശരിയാവാം. അങ്ങനെയാണെങ്കിൽ 919-മുതല്ലെങ്കിലും മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ ആശ്രിതനായി തിരുവനന്തപുരത്തു താമസിച്ചിരുന്ന നമ്പ്യാരെയും ഉണ്ണായിവാര്യരെയും സംബന്ധിച്ച ഐതിഹ്യങ്ങളെയും അവിശ്വസിക്കേണ്ട കാര്യമില്ല. എന്തായാലും 915-ാമാണ്ടിടയ്ക്കാണു ഉണ്ണായിവാര്യർ ജനിച്ചതെന്ന ഭാഷാചരിത്രകർത്താവിന്റെ അഭിപ്രായത്തിനു വേണ്ടത്ര പിൻബലമില്ല.

കാലത്തെ സംബന്ധിച്ചെന്നപോലെ പേരിനെ സംബന്ധിച്ചും ഭിന്നാഭിപ്രായങ്ങൾ നിലവിലുണ്ട്.

''ഭവാന്മലാകാരോ ഭജനവിമലാകാര കരണോ-
സ്സ്യഹം രാമോ രാമായണമരണ മേവം തവ പുരഃ''

എന്ന രാമപഞ്ചശതീശ്ലോകത്തിൽനിന്നും തല്ക്കർത്താവിന്റെ പേരു് 'രാമൻ' എന്നൂഹിക്കാം. ''രാമൻ'' ഉണ്ണിരാമനെന്ന ഓമനപ്പേരായി മാറിയപ്പോൾ ഉണ്ണിരാമൻ ഉണ്ണാമനും, ഉണ്ണാമൻ ഉണ്ണാമിയും, ഉണ്ണാമി ഉണ്ണാവിയും, ഉണ്ണാവി ഉണ്ണായിയുമായി വിപരിണാമത്തെ പ്രാപിച്ചു് രാമവാര്യർ ഉണ്ണായി വാര്യരായിത്തീർന്ന'' എന്നതാണു് ഉള്ളൂരിന്റെ മതം. ഉണ്ണായിയുടെ സാക്ഷാൽ നാമധേയം 'രാമൻ' എന്നായിരുന്നുവെന്നാണു് മഹാകവി വിശ്വസിക്കുന്നതു്. ഉണ്ണിരാമൻ 'ഉണ്ണാമൻ' എന്നോ മറ്റോ ആകുകയല്ലാതെ ഒരിക്കലും ഉണ്ണിരാമനോ, ഉണ്ണായിയോ ആയിത്തീരുകയില്ലെന്നു് ആർ. നാരായണപ്പണിക്കർ വാദിക്കുന്നു. ഉണ്ണായിയും രാമനും രണ്ടു പേരായിക്കരുതുകയാണു് യുക്തമെന്നും, രാമൻ പക്ഷേ ഉണ്ണായിയുടെ തറവാട്ടിൽ ജനിച്ച കവിയാകാവുന്നതാണെന്നും വടക്കുംകൂർ അഭ്യൂഹിക്കുന്നു. ഇരട്ടപ്പേർ രാമനെന്നും വിളിച്ചിരുന്ന പേർ ഉണ്ണായിയെന്നുമായിരുന്നുവെന്നു സങ്കല്പിച്ചാൽ മതിയെന്നത്രേ കെ. വി. എം. ന്റെ അഭിപ്രായം. ഉണ്ണായിവാര്യക്കു് 'രാമൻ' എന്നൊരു നാമധേയം ഉണ്ടായിരുന്നു എന്നുള്ളതിനു യാതൊരു തെളിവും കിട്ടിയിട്ടില്ലെന്നാണു് ഡോ. ഗോദവർമ്മയുടെ വാദം.

രാമപഞ്ചശതി, (സംസ്കൃതം) ഗിരിജാ കല്യാണം, നളചരിതം കഥകളി എന്നിവയാണു് ഉള്ളൂരിന്റെ പക്ഷത്തിൽ ഉണ്ണായിവാര്യരുടെ കൃതികൾ. ഒരു സുഭദ്രാഹരണം കഥകളിക്കൂടി വാര്യർ രചിച്ചിട്ടുണ്ടെന്നു് മഹാകവി ഊഹിക്കുന്നു. ഗിരിജാകല്യാണം വാര്യരുടെ കൃതിയല്ലെന്നാണു് ശ്രീ ആർ. നാരായണപ്പണിക്കർ ഡോ. ഗോദവർമ്മ, കുട്ടികൃഷ്ണമാരാർ, മുതലായവർ അഭിപ്രായപ്പെടുന്നതു്. സാഹിത്യപഞ്ചാനനൻ പി. കെ. നാരായണപിള്ള, ശ്രീ വടക്കുംകൂർ രാജരാജവർമ്മ, കെ. വി. എം. എന്നിവർ ഉള്ളൂരിനെപ്പോലെ ഗിരിജാകല്യാണകർത്താവു് ഉണ്ണായിവാര്യർ തന്നെയെന്നു വിശ്വസിക്കുന്നു.

ചുരുക്കത്തിൽ ഇന്നും വാര്യരുടെ ജീവിതകാലം, സാംകൃതികൾ എന്നിവയെക്കുറിച്ചു് ഖണ്ഡിതമായ ഒരഭിപ്രായം പ്രകടിപ്പിക്കാൻ വേണ്ടത്ര തെളിവുകൾ ലഭിച്ചിട്ടില്ല.

## നളചരിതം—മൂലകഥ:

മഹാഭാരതം വനപർവത്തിൽ 52 മുതൽ 79 വരെയുള്ള അദ്ധ്യായങ്ങളിലാണു് നളചരിതം കഥ വിവരിച്ചിരിക്കുന്നതു്. ആ കഥ ഇങ്ങനെ സംഗ്രഹിക്കാം:-

പണ്ടു നിഷധരാജ്യത്തു് വീരസേനന്റെ പുത്രനായി നളൻ എന്നൊരു രാജാവുണ്ടായിരുന്നു. വേദവിത്തും ശൂരനും, സുന്ദരനുമായ നളൻ അക്ഷപ്രിയൻ കൂടിയായിരുന്നു. അക്കാലത്തു വിദർഭ രാജാവായ ഭീമനു് ദമന മഹർഷിയുടെ വരബലത്താൽ ദമൻ, ദാന്തൻ, ദമനൻ എന്നു മൂന്നു പുത്രന്മാരും, ദമയന്തിയെന്നൊരു പുത്രിയും ജനിച്ചു. യൗവനപ്രാപ്തയായ ദമയന്തിയുടെ സൗന്ദര്യത്തെ അതിശയിക്കാൻ അക്കാലത്തൊരു സ്ത്രീയുമില്ലായിരുന്നു. നളനും ദമയന്തിയും പരസ്പരഗുണശ്രവണത്താൽ അനുരക്തരായിച്ചമഞ്ഞു. ഒരു ദിവസം കാമപീഡ സഹിക്കാതെ നളൻ പൂന്തോട്ടത്തിലേയ്ക്കുപോയി. അവിടെവച്ചു് സ്വർണ്ണനിറത്തിലുള്ള ഹംസങ്ങളെക്കാണുകയും അവയിലൊന്നിനെ പിടിക്കുകയും ചെയ്തു. തന്നെക്കൊല്ലാതിരുന്നാൽ, ദമയന്തീസന്നിധിയിലെത്തി നളഗുണങ്ങളെയറിയിച്ചു് നളനോടുള്ള അവളുടെ പ്രേമം ദൃഢതരമാക്കാമെന്നു് അരയന്നം അറിയിച്ചു. നളൻ ഹംസത്തെ വിട്ടു. അരയന്നം പറന്നു വിദർഭപുരിയിലെത്തി. തോഴികളെ സൂത്രത്തിലകററിയിട്ടു് നളന്റെ മേന്മകൾ അരയന്നം ദമയന്തിയെ കേൾപ്പിച്ചു. ദമയന്തി നളനെ മാത്രമേ വരിക്കുളളുവെന്നു പറഞ്ഞു. വിവരം അരയന്നം നളനെയറിയിച്ചു.

യൗവനപ്രാപ്തയായ ദമയന്തിയുടെ സ്വയംവരം നടത്താൻ ഭീമരാജാവു നിശ്ചയിച്ചു. രാജാക്കന്മാരെയെല്ലാം ക്ഷണിച്ചു. പർവതമഹർഷിസമേതനായി സ്വർഗ്ഗത്തിലെത്തിയ നാരദമഹർഷിയിൽ നിന്നു് ദമയന്തീസ്വയംവര കഥ ഇന്ദ്രനറിഞ്ഞു. ദമയന്തീസ്വയംവരത്തിൽ പങ്കെടുക്കാൻ ഇന്ദ്രൻ, അഗ്നി, യമൻ വരുണൻ എന്നിവർ പുറപ്പെട്ടു. മാർഗ്ഗമദ്ധ്യേ അവർ നളനെക്ക

ണ്ടു. തങ്ങളിൽ ഒരാളെ ദമയന്തി വരിക്കണം എന്ന ദൗത്യവുമായി നളനെ അവർ ദമയന്തിയുടെ സമീപത്തയച്ചു. ധർമ്മസങ്കടത്തോടെ നളൻ ദൗത്യം കൈക്കൊണ്ടു. ഇന്ദ്രാദികളുടെ അനുഗ്രഹത്താൽ അദൃശ്യനായി അന്തഃപുരത്തിൽ കടന്നു് വാർത്താനിവേദനം നടത്താൻ നളനു കഴിഞ്ഞു. ഒപ്പം താനാണു നളനെന്ന സത്യവും സ്വാഭാവികമായി ആ ദൂതൻ അറിയിച്ചു. ലോകപാലന്മാരുടെ മുമ്പിൽ വച്ചുതന്നെ താൻ നളനെ വരിക്കുമെന്നു ദമയന്തി പറഞ്ഞു. ഈ വിവരം നളൻ തിരിയെച്ചെന്നു് ഇന്ദ്രാദികളെ അറിയിച്ചു.

സ്വയംവര മണ്ഡപത്തിലെത്തിയ ദമയന്തി തുല്യരൂപന്മാരായ അഞ്ചു നളന്മാരെക്കണ്ടു. യഥാർത്ഥ നളനാരെന്നറിയാതെ ആ സതീരത്നം കുഴങ്ങി. ദമയന്തിയുടെ കരുണാപൂർണ്ണമായ പ്രാർത്ഥനയിൽ സംതൃപ്തരായ ദേവന്മാർ ദേവചിഹ്നങ്ങൾ പ്രദർശിപ്പിച്ചു. ഉടൻ നളനെ ദമയന്തി തിരിച്ചറിഞ്ഞു മാലയിട്ടു വരിച്ചു. ഇഷ്ടരായ ദേവന്മാർ ഈരണ്ടു വരം വീതം നളനു നല്കി മറഞ്ഞു. ഇതൊക്കെക്കണ്ടു തൃപ്തരായ് രാജാക്കന്മാരും പിരിഞ്ഞു.

ഇന്ദ്രാദികൾ ദമയന്തീസ്വയംവരം കഴിഞ്ഞു് സ്വർഗ്ഗത്തേക്കു മടങ്ങുംവഴി, സ്വയംവരത്തിനു വേണ്ടി പോകുന്ന കലിയെയും ദ്വാപരനെയും കണ്ടു. ദമയന്തിയുടെ സ്വയംവരം കഴിഞ്ഞെന്നറിഞ്ഞ കലി ക്രുദ്ധനായി.

“വാനോർ മദ്ധ്യേ മന്നവനെ-
ബ്ഭർത്താവായ്‌വരം വേട്ടതിൽ
അവൾക്കു വല്ലതാം ശിക്ഷ”-

നല്കേണ്ടതാണു് എന്നായി കലി.

സദാചാരനിരതനായ നളനെ ഉപദ്രവിക്കുന്നതു നല്ലതിനല്ലെന്നു പറഞ്ഞു് ഇന്ദ്രാദികൾ പോയി. ദ്വാപരന്റെ സഹായത്തോടെ ഭൈമിയെയും രാജ്യത്തെയും നളനിൽ നിന്നകറ്റാൻ നിശ്ചയിച്ചുകൊണ്ടു് കലിയും യാത്രയായി.

വിധിപ്രകാരം പ്രജാപരിപാലനം ചെയ്തുകൊണ്ടു് നളനും ദമയന്തിയും സസുഖം വാണു. അചിരേണ അവർക്കു് ഇന്ദ്രസേനൻ എന്നൊരു മകനും ഇന്ദ്രസേനയെന്നൊരു മകളുമുണ്ടായി.

മുൻനിശ്ചയപ്രകാരം കലിദ്വാപരന്മാർ നിഷധരാജ്യത്തെത്തി. പന്ത്രണ്ടു വർഷം കലി അവിടെ കാത്തിരുന്നു. ഒരിക്കൽ,

''മൂത്രം വീഴ്ത്തിക്കാൽ കഴുകാ-
താചമിച്ചിട്ടു നൈഷധൻ''-

സന്ധ്യാവന്ദനം ചെയ്തു. ആ തക്കം നോക്കി കലി നളനിലാവേശിച്ചു. അനന്തരം കലിപ്രേരിതനായ നളൻ പുഷ്കരനെ ചൂതിനു വിളിച്ചു. പുഷ്കരന്റെ പണയവസ്തു വൃഷഭവേഷം ധരിച്ച കലിയായിരുന്നു ദ്വാപരൻ അക്ഷങ്ങളിൽ കടന്നിരുന്നു. നളന്റെ സമ്പത്തോരോന്നായി പുഷ്കരനു ലഭിച്ചുകൊണ്ടിരുന്നു. മന്ത്രിമാരുടെയും സുഹൃത്തുക്കളുടെയും ഉപദേശമൊന്നും നളൻ ചെവിക്കൊണ്ടില്ല. ദമയന്തിയുടെ അഭ്യർത്ഥന പോലും കൈക്കൊണ്ടില്ല. തന്റെ സന്താനങ്ങളെ വാർഷ്ണേയൻ മുഖാന്തിരം കുണ്ഡിനത്തിലെത്തിച്ചു. അനന്തരം വാർഷ്ണേയൻ അയോദ്ധ്യയിലെത്തി ഋതുപർണ്ണന്റെ സാരഥിയായി കഴിഞ്ഞുകൂടി. ചൂതിലെല്ലാം പണയപ്പെട്ട നളനോടു് ''വയ്ക്കു സമ്മതമാണെങ്കിൽ-പ്പണയം ദമയന്തിയെ'' എന്നായി പുഷ്കരൻ. ഹൃദയം തകർന്ന നളൻ ഒന്നും മിണ്ടിയില്ല. ഏകവസ്ത്രനായ നളൻ പുറത്തിറങ്ങി. ഭൈമിയും ഭർത്താവിനെ പിന്തുടർന്നു. നഗരത്തിനു വെളിയിൽ മൂന്നു ദിവസം അവർ പാർത്തു.

''നളനു ലൗകികം ചെയ്താൽ
ആയവൻ വധ്യനാണു മേ ''

എന്ന പുഷ്കരന്റെ ആജ്ഞ ഭയന്നു നളനെ ആരും സഹായിച്ചില്ല. വനത്തിലെത്തിയ നളൻ ഭക്ഷണത്തിനുവേണ്ടി ചില പൊൻ ചിറകുകളുള്ള പക്ഷികളെ ഉടുവസ്ത്രം മൂടി കൂട്ടിലാക്കാൻ നോക്കി. പക്ഷികൾ വസ്ത്രവുമായി പറന്നുയർന്നു. നഗ്നനായി, തല കുമ്പിട്ടുനിന്ന നളനോടു് പക്ഷികൾ-

''ഞങ്ങളക്ഷങ്ങൾ ദുർബുദ്ധേ
നിന്റെ വസ്ത്രംഹരിക്കുവാൻ
വന്നതാം നീ വസ്ത്രമോടും
പോന്നതിൽത്തെളിയായ്കയാൽ''-

എന്നു പറഞ്ഞു മറഞ്ഞു. നിസ്സഹായനായ നളൻ തന്നിൽനിന്നും ദമയന്തിയെ വേർപെടുത്തി ഏതെങ്കിലും തരത്തിൽ രക്ഷിക്കാൻ നിശ്ചയിച്ച്, വിദർഭ രാജ്യത്തേയ്ക്കുള്ള വഴി കാട്ടിക്കൊടുത്തെങ്കിലും ആ പതിവ്രത ദുഃഖാർത്തനായ നളനെ വേർപിരിയാൻ തയ്യാറായില്ല. വിശന്നു ക്ഷീണിച്ച അവർ വനത്തിൽ കണ്ട ഒരു വഴിയമ്പലത്തിൽ കയറിക്കിടന്നു. ദമയന്തി ക്ഷീണിച്ചുറങ്ങി. ദമയന്തിയെ താനുപേക്ഷിച്ചാൽ അവളെങ്ങനെയും ബന്ധുഗൃഹത്തിലെത്തി രക്ഷപ്പെട്ടുകൊള്ളുമെന്നും, തന്നോടൊപ്പം സഞ്ചരിച്ചാൽ അവൾ വളരെയധികം കഷ്ടപ്പെടുമെന്നും കരുതി, അവളുടെ വസ്ത്രത്തിൽ നിന്നും പകുതി കീറിയെടുത്തിട്ട്,

"ആദിത്യ വസു രുദ്രന്മാർ
മരു ദശ്വികളും സദാ
നിന്നെക്കാക്കും മഹാഭാഗേ
ധർമ്മസംവൃതയാണു നീ"

എന്നു പ്രാർത്ഥിച്ചുകൊണ്ട് കലിബാധിതനായ നളൻ ദമയന്തിയെ ഉപേക്ഷിച്ചു പോയി.

നിദ്ര വിട്ടുണർന്ന ദമയന്തി നളനെക്കാണാതെ ഹൃദയം പൊട്ടിക്കരഞ്ഞു. തന്റെ ഭർത്താവിനു മതിഭ്രമം വരുത്തിയ പാപബുദ്ധിയെ,

"ആരു പററിച്ചു കുററത്താൽ
കേണു മാഴ്കുന്നു നൈഷധൻ
അവനീ ഞങ്ങളെക്കാളു-
മധികം സങ്കടപ്പെടും.
ആപ്പാപബുദ്ധി, നളനെ-
പ്പാപിയിങ്ങനെ യാക്കിയോൻ
ഇതിലേറെസ്സങ്കടത്തിൽ
കഷ്ടപ്പെട്ടു കുഴങ്ങിടും"

എന്നു ശപിച്ചു. ഭർത്താവിനെത്തിരഞ്ഞു നടക്കുന്ന ദമയന്തിയെ ഒരു പാമ്പു പിടിച്ചു വിഴുങ്ങാൻ തുടങ്ങി, ഭയപരവശയായ ദമയന്തിയുടെ കരച്ചിൽ കേട്ട് ഒരു കാട്ടാളൻ അവിടെയെത്തി,

പെരുമ്പാമ്പിനെക്കൊന്നു് അവളെ രക്ഷിച്ചു. ഭൈമിയുടെ സൗന്ദര്യത്തിൽ മതിമയങ്ങിയ കാട്ടാളൻ കാമപാരവശനായി ദമയന്തിയെ സമീപിച്ചു.

"നളനെ വിട്ടന്യനേ ഞാ-
നുള്ളിലോർക്കായ്കിലിപ്പൊഴേ
ഈ ക്ഷുദ്രനായിടും വേടൻ
ചത്തു വീണിടവേണമേ"

എന്നു് ദമയന്തി മനസ്സിൽക്കരുതിയ മാത്രയിൽത്തന്നെ വേടൻ മരിച്ചു വീണു. അലഞ്ഞുതിരിഞ്ഞു് ഒടുവിൽ അവൾ ഒരാശ്രമത്തിൽ ചെന്നുചേർന്നു. വളരെവേഗംതന്നെ നളസമാഗമവും സമസ്തസുഖവും വന്നുചേരുമെന്നു് മഹർഷിമാർ അനുഗ്രഹിച്ചു. അനന്തരം മാമുനികളും ആശ്രമവും അപ്രത്യക്ഷമായി. പിന്നീടു് ഒരു നദി കടക്കുന്ന കച്ചവടസംഘത്തെ അവൾ കണ്ടുമുട്ടി. അവരോടു സംഭവിച്ചതൊക്കെപ്പറഞ്ഞു. സുബാഹുവെന്ന ചേദിരാജാവിൻെറ രാജ്യത്തേയ്ക്കു പോകുന്ന ആ കച്ചവടസംഘത്തെ ദമയന്തിയും അനുഗമിച്ചു. മാർഗ്ഗമദ്ധ്യേ ഒരു വനത്തിൽ കച്ചവടസംഘം വിശ്രമിച്ചു അപ്പോൾ കച്ചവടസംഘത്തിലുള്ള ഗജയൂഥവും കാട്ടാനക്കൂട്ടവും തമ്മിൽ ഏറ്റുമുട്ടി; ആ കോലാഹലത്തിനിടയിൽ കച്ചവടസംഘം താറുമാറായി ഈ കഷ്ടകാലത്തിനു കാരണം 'വികൃതമാനുഷവപുസ്സോടെ' തങ്ങളുടെ കൂട്ടത്തിൽ വന്നു കയറിയ ദമയന്തിയാണെന്നും അവളെ തീർച്ചയായും കൊല്ലണമെന്നുമായി കച്ചവടക്കാർ. ഇതറിഞ്ഞ ദമയന്തി "നാണിച്ചു പേടിച്ചുഴറിക്കാടകം നോക്കിയോടിനാൾ" ഒരു വിധത്തിൽ അവൾ ചേദി രാജ്യത്തെത്തി. നഗരത്തിലെ കുട്ടികൾ ഭ്രാന്തിയാണെന്നു പറഞ്ഞു പരിഹസിച്ചുകൊണ്ടു് അവളുടെ പിറകേ കൂടി. കൊട്ടാരത്തിനു മുകളിൽനിന്നു് ഇതെല്ലാം കണ്ടുകൊണ്ടു നിന്ന റാണി അവളെ കൊട്ടാരത്തിൽ വരുത്തി തൻെറ മകളായ സുനന്ദയുടെ ഒരു സൈരന്ധ്രിയെന്ന നിലയിൽ അവിടെ പാർക്കാനനുവദിച്ചു.

"എച്ചിലുണ്ണില്ലുണ്ടു കാലു-
കഴുകിക്കുകയില്ല ഞാൻ;

അന്യന്മാരാം പുരുഷന്മാരോടീ-
ഞാൻ മിണ്ടില്ലൊരിക്കലും;
ഒരാണെന്നിൽ കാംക്ഷ വെച്ചാ-
ലവനെശ്ശിക്ഷ ചെയ്യണം;
ഒന്നാമതജ്ജളൻ വദ്ധ്യ-
നങ്ങയ്ക്കെന്നേവമെൻ വ്രതം''-

എന്ന വ്യവസ്ഥയിന്മേൽ ദമയന്തി അവിടെപ്പാൎത്തു.

ദമയന്തിയെ ഉപേക്ഷിച്ചിട്ട് വനത്തിൽ അലഞ്ഞുതിരിഞ്ഞു നടന്ന നളൻ കാട്ടുതീയിൽപ്പെട്ടു വിലപിക്കുന്ന കാർക്കോടകൻ എന്ന സർപ്പത്തെക്കണ്ടു. നളനങ്ങോട്ടു ചെന്നു. ഉടനെ ആ ഘോരസർപ്പം അംഗുഷ്ഠപ്രായമായി. കാട്ടുതീയിൽ നിന്നു പുറത്താക്കപ്പെട്ട സർപ്പം,

''തൻ കാലടികളെണ്ണിക്കൊ-
ണ്ടല്പം പോവുക നൈഷധാ
അങ്ങേയ്ക്കെന്നാൽ മഹാബാഹോ
പരം, ശ്രേയസ്സു ചേർക്കുവൻ''

എന്നു പറയുകയും നളൻ അതു് അനുസരിക്കുകയും ചെയ്തു. 'ദശ' എന്ന പദം നളൻ പറഞ്ഞപ്പോഴം കാർക്കോടകൻ നളനെ കടിച്ചു. ഉടനെ നളന്റെ രൂപം പകൎന്നു. കാർക്കോടകൻ പറഞ്ഞു:-

''ഞാൻ കടിച്ചതുകൊണ്ടുണ്ടായ വൈരൂപ്യം കൊണ്ടു് അങ്ങയെ മററുള്ളവർ തിരിച്ചറിയുകയില്ല: അങ്ങയെ വഞ്ചിച്ചു്, അങ്ങയുടെ ഉള്ളിൽ സ്ഥിതിചെയ്യുന്ന ദുഷ്ടനെ, ഈ നിമിഷം മുതൽ എന്റെ വിഷം നീററിക്കൊള്ളും. അങ്ങു് അയോദ്ധ്യാനഗരിയിൽ അക്ഷവിചക്ഷണനായ ഋതുപൎണ്ണന്റെ രാജധാനിയിൽ ചെന്നു് 'ബാഹുകൻ' എന്ന പേരോടെ കഴിയണം. അക്ഷഹൃദയവിദ്യാലാഭത്തോടെ അങ്ങേയ്ക്കു് ഐശ്വര്യമുണ്ടാകും. അചിരേണ ദമയന്തീസമാഗമവും കൈവരും, സ്വന്തം രൂപംകൈവരണമെന്നാ

ഗ്രഹിക്കുമ്പോൾ ഈ വസ്ത്രം ധരിക്കുക'' എന്നിട്ടു് രണ്ടു വസ്ത്രങ്ങൾ കൊടുത്തിട്ടു് കാർക്കോടകൻ മറഞ്ഞു.

പത്തുദിവസം കഴിഞ്ഞു് നളൻ കോസലത്തിലെത്തി. അവിടെ ഋതുപർണ്ണന്റെ സാരഥിയായി ബാഹുകസംജ്ഞനായി കഴിഞ്ഞുകൂടി. അവിടെവച്ചു് വാർഷ്ണേയനും ജീവലനും സുഹൃത്തുക്കളായി. രാത്രിയിൽ പതിവായിട്ടു്,

''പൈദാഹമായ് അലയുന്നാളും
പ്രാവമെങ്ങു കിടപ്പതോ?
ആ മന്ദനെ സ്മരിച്ചും കൊ-
ണ്ടാരെസ്സേവിച്ചിരുന്നിതോ ! ''

എന്നു പറഞ്ഞു് വിലപിക്കാറുണ്ടായിരുന്നു. ഏതൊരുത്തിയെക്കുറിച്ചാണു് ബാഹുകൻ വിലപിക്കുന്നതെന്ന ജീവലന്റെ ചോദ്യത്തിനു് നളകഥ മറ്റൊരു രൂപത്തിൽ അവനോടു പറഞ്ഞു.

ഭീമരാജാവു് നളദമയന്തിമാരെ അന്വേഷിച്ചു കണ്ടുപിടിക്കാൻ ബ്രാഹ്മണരെ എല്ലായിടത്തുമയച്ചിരുന്നു. അവരിൽ സുദേവൻ എന്ന ബ്രാഹ്മണൻ ചേദിപുരിയിലെത്തി. ദമയന്തിയെത്തിരിച്ചറിഞ്ഞു. സത്യസ്ഥിതികളറിഞ്ഞ ചേദിരാജ്ഞി സപരിവാരം ദമയന്തിയെ കുണ്ഡിനത്തിലേക്കയച്ചു. പിതൃസമീപമെത്തിയുടൻ നളനെ അന്വേഷിക്കാൻ ദമയന്തി രാജ്യത്തെല്ലായിടവും ജനയോഗങ്ങളിലും,

''എൻ വസ്ത്രാർദ്ധമറുത്തും കൊ-
ണ്ടെങ്ങു പോയിതു ധൂർത്ത നീ,
കാട്ടിൽ കിടന്നുറങ്ങീടും
പ്രിയയെ വിട്ടഹോ, പ്രിയ!
നീ കണ്ടമട്ടതാൻ നിൽപൂ
നിന്നെത്താൻ കാത്തുകൊണ്ടവൾ
ഏറെയുമച്ചൊറ്റ ബാല
വസ്ത്രാർദ്ധം ചുറ്റിയങ്ങനെ,
ആസ്സങ്കടത്താൽ കരയു-

മവളിൽച്ചെററു മന്ന! നീ
പ്രസാദിക്കേണമേ വീര,
മറുവാക്കരുളേണമേ,''

ഈ വാക്കുകൾ ഉറക്കെപ്പറയണമെന്നും ഇതു കേട്ട് ഉത്തരം പറയുന്ന ആളെ സംബന്ധിച്ച വിവരം തന്നെ അറിയിക്കണമെന്നും പറഞ്ഞു് നളാന്വേഷണത്തിനു് ബ്രാഹ്മണരെ നിയോഗിച്ചു.

പർണ്ണാദൻ എന്ന ബ്രാഹ്മണൻ ഋതുപർണ്ണസദസ്സിൽച്ചെന്നു് ഈ മൊഴി ചൊന്നപ്പോൾ, വിരൂപനായ ബാഹുകൻ രഹസ്യമായി ഇങ്ങനെ ഉത്തരം പറഞ്ഞു.

''വൈഷമ്യമെങ്കിലും ഗോപി-
ച്ചീടുമേ കുലനാരികൾ
തന്നെത്താൻതന്നെ, സത്യം താൻ
ജയിപ്പുവാനസംശയം.
ഭർത്താക്കൾ പോകിലുമവർ
കോപിച്ചീടില്ലൊരിക്കലും.
പാതിവ്രത്യച്ചട്ടയിട്ടോർ
ജീവിക്കും വരനാരികൾ
വിഷമത്തിൽപ്പെട്ട മൂഢൻ
സുഖം കെട്ടുഴലുന്നവൻ,
അവൻ ത്യജിക്കിലുമവ-
ളതിൽ കോപിച്ചുകൊള്ളൊല്ലാ.
സൽക്കരിച്ചാലുമില്ലെന്നു-
വെച്ചാലും കാന്തനാവിധം
നാടുംശ്രീയും പോയ് വിശന്നു
സങ്കടത്തിങ്കലാണവൻ''

ദമയന്തി, അമ്മയോടു വിവരമെല്ലാം പറഞ്ഞു. അച്ഛനറിയാതെ നളനെ കൊണ്ടുവരാൻ ഒരു രഹസ്യപരിപാടി ദമയന്തി നിശ്ചയിച്ചു.

''നടത്തുന്നു ഭൈമിദമ-
യന്തീ രണ്ടാം സ്വയംവരം,

രാജാക്കളതിനെത്തുന്നു
രാജപുത്രരുമേവരും,
എന്നാൽ ഗണിച്ചുവെച്ചോരു-
സമയം നാളെയാണതിൽ
സാധിക്കമെങ്കിലങ്ങുന്നും
പൊയ്ക്കൊൾകടനരിന്ദമ''.

എന്നു് ഋതുപർണ്ണനെ അറിയിക്കണമെന്നു പറഞ്ഞു് സുദേവനെ അയോദ്ധ്യയിലേയ്ക്കയച്ചു. വിവരമറിഞ്ഞ ഋതുപർണ്ണൻ ദമയന്തിയുടെ രണ്ടാം സ്വയംവരത്തിനു പോകാൻ തയ്യാറായി. തേരൊരുക്കാൻ ബാഹുകനോടാജ്ഞാപിച്ചു. വളരെ മെലിഞ്ഞ രണ്ടു കുതിരകളെപ്പൂട്ടിയ രഥം കണ്ടപ്പോൾ, സമയത്തനു് അയോദ്ധ്യയിലെത്താൻ കഴിയുമോ എന്ന സന്ദേഹത്തോടെ ഋതുപർണ്ണൻ തേരിൽക്കയറി. കൂടെ വാർഷ്ണേയനുമുണ്ടായിരുന്നു. രഥവേഗം അവരെ അത്ഭുതപ്പെടുത്തി. അശ്വഹൃദയജ്ഞനായ നളനായിരിക്കുമോ ഈ സാരഥി'യെന്നു് വാർഷ്ണേയൻ സംശയിച്ചു: കുറേ ദൂരം ചെന്നപ്പോൾ ഋതുപർണ്ണന്റെ ഉത്തരീയം വഴിയിൽ വീണുപോയി, തേർ നിർത്താൻ ബാഹുകനോടു പറഞ്ഞു. ''ഒരു യോജന പോന്നല്ലോ—ദുർഘടം ചെന്നെടുക്കുവാൻ'' എന്നു് ബാഹുകൻ പറഞ്ഞു. വഴിക്കു് ഒരു താന്നിമരം കണ്ടപ്പോൾ അതിന്മേൽ ഇത്ര കായും ഇലയുമുണ്ടെന്നു് ഋതുപർണ്ണൻ ബാഹുകനോടു പറഞ്ഞു. അതു ശരിയാണോ എന്നെണ്ണിനോക്കുവാൻ നിശ്ചയിച്ചു. അയോദ്ധ്യയിലെത്താൻ താമസിക്കുമെന്നു രാജാവു ഭയപ്പെട്ടെങ്കിലും ഒടുവിൽ ബാഹുകനെ അതിനനുവദിച്ചു. എണ്ണം ശരിയെന്നു കണ്ടപ്പോൾ നളൻ അത്ഭുതപ്പെട്ടു. ബാഹുകന്റെ അപേക്ഷപ്രകാരം അയാൾക്കു് ഋതുപർണ്ണൻ അക്ഷഹൃദയം ഉപദേശിച്ചു. പകരം സൗകര്യംപോലെ അശ്വഹൃദയം ഉപദേശിച്ചു കൊടുക്കാമെന്നു നളൻ നിശ്ചയിച്ചു.

അക്ഷഹൃദയം ലഭിച്ചതോടെ നളനെ ബാധിച്ചിരുന്ന കലി ഉഗ്രമായ കാർക്കോടകവിഷം ഛർദ്ദിച്ചുകൊണ്ടു, പുറത്തുവന്നു. നളൻ കലിയെ ശപിക്കാനൊരുങ്ങിയെങ്കിലും, കലിയുടെ ക്ഷമാപണംകൊണ്ടു് നളനതു ചെയ്തില്ല. സന്ധ്യയോടെ എല്ലാവരും വിദർഭപുരിയിലെത്തി.

തേരൊലി കേട്ടപ്പോൾ അതു നളന്റെ വരവാണെന്നു് ദമയന്തി തീർച്ചപ്പെടുത്തി; കുണ്ഡിനത്തിൽ സ്വയംവരത്തിന്റെ യാതൊരു ലക്ഷണവും ഋതുപർണ്ണൻ കണ്ടില്ല. ഋതുപർണ്ണനെ യഥോചിതം ഭീമരാജാവു് സ്വീകരിച്ചു. വരവിന്റെ കാരണമന്വേഷിച്ചപ്പോൾ, താൻ വെറുതേ ഭീമനെയും മററും കാണാൻ വന്നതാണെന്നു് പറഞ്ഞു ബുദ്ധിമാനായ രാജാവു രക്ഷപ്പെട്ടു.

തേരിൽ ഋതുപർണ്ണൻ, വിരൂപനായ ബാഹുകൻ, വാർഷ്ണേയൻ എന്നിവരെ മാത്രമേ ദമയന്തി കണ്ടുള്ളു, നളനെ കണ്ടില്ല. തേരോടിച്ചവൻ ആരെന്നറിയാൻ അവൾ തോഴിയായ കേശിനിയെ അയച്ചു. പർണ്ണാദൻ പറഞ്ഞ ആൾ തന്നെയാണു് സാരഥിയെന്നു് കേശിനി ദമയന്തിയെ അറിയിച്ചു. നളന്റെ പാചകവൈദഗ്ദ്ധ്യവും മററുമറിയാൻ വീണ്ടും കേശിനിയെ അയച്ചു.



"നിനച്ചവണ്ണമവനു-
കിട്ടുന്നുണ്ടു ജലം കാണണം
..........................
പൂക്കളെ കൈകൊണ്ടവൻ മെല്ലെ
മർദ്ദിച്ചു കൈകൾ കൊണ്ടഹോ
അവൻ മർദ്ദിച്ച പുഷ്പങ്ങൾ
മററു മാതിരിയായു് വരാ
വീണ്ടും സുഗന്ധമാർന്നോരം
വിടർന്നീടുന്നു കേവലം."

മുതലായ അത്ഭുതങ്ങളാ സാരഥി കാട്ടുന്നുവെന്നു തോഴി അറിയിച്ചു. ബാഹുകൻ പാചകം ചെയ്ത മാംസംകൂടി വരുത്തിക്കഴിച്ചപ്പോൾ സൂതൻ നളൻതന്നെയെന്നു് ദമയന്തിക്കു ബോദ്ധ്യമായി. ഉടനെ കേശിനിയോടൊത്തു് സ്വസന്താനങ്ങളെ ബാഹുകന്റെ അടുത്തേയ്ക്കയച്ചു. സൂതൻ കുട്ടികളെ ആലിംഗനം ചെയ്തു് പൊട്ടിക്കരഞ്ഞു. ഇതെല്ലാം കേശിനി ദമയന്തിയെ അറിയിച്ചു. അനന്തരം മാതാപിതാക്കളുടെ അനുവാദത്തോടെ ബാഹുകനെ ദമയന്തി സ്വഭവനത്തിൽ വരുത്തി, നളൻ ചെയ്ത കൊടുംചതിയെപ്പററി ബാഹുകനോടു് ദമയന്തി അവലാതിപ്പെട്ടു. അതിനു്,

'എന്റെ രാജ്യം പോയതു ഞാൻ
തനിയേ ചെയ്തതല്ലെടോ
കലിചെയ്തതും ഭീരു
നിന്നെ ഞാൻ കൈവെടിഞ്ഞതും''

എന്നിങ്ങനെ സത്യാവസ്ഥകൾ മുഴുവൻ നളൻ ദമയന്തിയെ അറിയിച്ചു. ദമയന്തി രണ്ടാം സ്വയംവരത്തിന് സ്വൈരിണിയെപ്പോലെ തീരുമാനിച്ചതു് ശരിയായോ എന്നു നളൻ ചോദിച്ചു. നളനെ കണ്ടുകിട്ടാൻവേണ്ടി ചെയ്ത ഒരു വിദ്യയാണിതെന്നും അതുകൊണ്ടു് തന്നിൽ ദോഷശങ്കയുണ്ടാകരുതെന്നും ദമയന്തി പ്രതിവചിച്ചു ഉടൻതന്നെ,

''ഇവൾ ചെയ്തിട്ടില്ല പാപം
നള! നേരോതിടുന്നു ഞാനും
രാജൻ! പാതിവ്രത്യനിധി
രക്ഷിച്ചു ദമയന്തി താൻ
മൂവ്വാണ്ടിവൾക്കു രക്ഷിച്ചു
സാക്ഷിസ്ഥാനത്തു ഞങ്ങളും
ഇതങ്ങേക്കാണ്മതിന്നിവൾ
ചെയ്ത നല്ലൊരു സൂത്രമാം
.... .... .... ....
ഇതിലേതും ശങ്ക വേണ്ടാ

ഭാര്യയായ് ചേർന്നു കൊള്ളെടോ''

എന്നു് അശരീരി ഉണ്ടായി. ഉടനേതന്നെ കാർക്കോടകനെ സ്മരിച്ചുകൊണ്ടു് നളൻ വസ്ത്രം ധരിച്ചപ്പോൾ പൂർവ്വരൂപം പ്രാപിച്ചു.

പിറേറദിവസം രാവിലെ നളനും ദമയന്തിയും ഭീമരാജാവിനെച്ചെന്നു കണ്ടു. എല്ലാവർക്കും സന്തോഷമായി. നളൻ ഋതുപർണ്ണനു് അശ്വഹൃദയം ഉപദേശിച്ചു യാത്രയാക്കി. ഒരുമാസം കുണ്ഡിനത്തിൽ പാർത്തിട്ടു് കുറച്ചു ഭടന്മാരുമായി നിഷധരാജ്യത്തിലേയ്ക്കു പോയി. പുഷ്കരനെ വീണ്ടും ചൂതിനു വിളിച്ചു. ദ്യൂതത്തിനു ഭാവമില്ലെങ്കിൽ യുദ്ധത്തിനു തയാറാവാൻ പറഞ്ഞു. താൻ ജയിക്കുമെന്ന വിശ്വാസത്തോടെ പുഷ്കരൻ ചൂതിനു തയാറാ

ശി. ഓർക്കപ്പെട്ടീക്കതന്നെ പുഷ്കരൻ തോററു. അയാളുടെ പ്രാണനും പണയത്തിലായി. ഒടുവിൽ മാപ്പു കൊടുത്തു് പുഷ്കരനെ പറഞ്ഞയച്ചു. അനന്തരം ഭൈമിയെയും കുട്ടികളെയും കൂട്ടിക്കൊണ്ടു വന്നു് സസുഖം വളരെക്കാലം നളൻ രാജ്യം വാണു.

## വ്യതിയാനവും ഔചിത്യവും

മൂലകഥയിൽനിന്നു് പറയത്തക്ക മാററമൊന്നും വാര്യർ വരുത്തിയിട്ടില്ല. ചില ചില്ലറ മാററങ്ങൾ കഥകളിയിൽ വരുത്തിയിട്ടുണ്ടു്. ആ മാററങ്ങളുടെ ഔചിത്യം എത്രത്തോളം ഉണ്ടെന്നു നോക്കാം.

ദമയന്തിയുടെ സ്വയംവരത്തിനു് ദേവദാനവന്മാരെയും യക്ഷാദികളെയും വരുത്തിയതു് ശ്രീഹർഷൻെറ നൈഷധീയ കാവ്യത്തെ അനുസരിച്ചാണു്. വേഷവൈവിധ്യമുള്ള കഥാപാത്രങ്ങളെ അവതരിപ്പിച്ചു് കഥകളിയരങ്ങിനു കൊഴുപ്പേകാൻ ഈ മാററം സഹായകമായിട്ടുണ്ടു്. സ്വയംവരമണ്ഡപത്തിൽ രാജാക്കന്മാരെ പരിചയപ്പെടുത്താൻ സരസ്വതിയെ നിയോഗിച്ചതും മൂലത്തിലില്ലാത്തതും നൈഷധീയ ചരിതത്തെ അനുകരിച്ചു ചെയ്തതുമാണു്. ദേവ ദാനവാദികൾകൂടി പങ്കെടുക്കുന്ന ഒരു സദസ്സിൽ അവരെ പരിചയപ്പെടുത്താൻ സരസ്വതിയെ നിയോഗിച്ചതും അസ്ഥാനത്തായിട്ടില്ല.

ദൂതനായിച്ചെന്ന നളൻ, താൻ നളനാണെന്ന വാസ്തവം ദമയന്തിയോടു തുറന്നു പറയുന്നതായാണു മൂലം. കഥകളിയിലെ നളനെ ഭൈമി തിരിച്ചറിയുന്നതായി വ്യക്തമാക്കിയിട്ടില്ല. ദൂതനായി വന്നയാൾ തൻെറ സത്യാവസ്ഥ പറയാതിരിക്കുന്നതിലാണു് ദൂതിൻെറ ഗൗരവം സ്ഥിതി ചെയ്യുന്നതു്. മാത്രമല്ല തന്നോടുള്ള ദമയന്തിയുടെ അനുരാഗദാർഢ്യം ഒന്നു പരീക്ഷിച്ചറിയുന്നതിനും തന്മൂലം നളനു കഴിഞ്ഞു

സ്വയംവരാവസാനത്തിൽ ചേർത്തിരിക്കുന്ന അസുര രാക്ഷസ സംവാദം ഉണ്ണായിയുടെ സ്വന്തം സൃഷ്ടിയാണു്. തികച്ചും പതിഞ്ഞ മട്ടിൽ മുന്നോട്ടു നീങ്ങുന്ന രംഗങ്ങൾ ഒന്നു ശബ്ദമുഖരിതമാ

കുന്നതിനും സാധാരണക്കാൎക്കു് കൂടുതൽ രസിക്കുന്നതിനും ഈ മാററം സഹായിക്കുന്നു.

കഥകളിയിൽ ആദ്യവും അവസാനവും നാരദനെ പ്രവേശിപ്പിച്ചിരിക്കുന്നു. നാരദൻ പറഞ്ഞറിഞ്ഞാണു് നളനു ദമയന്തിയിൽ പ്രണയമുളവാകുന്നതു്. ഭാരതത്തിൽ ദമയന്തീസ്വയംവരവാൎത്ത ഇന്ദ്രാദികളെ ധരിപ്പിക്കുന്ന കൎമ്മമേ നാരദനുള്ളു. കഥകളിയിലാകട്ടെ കലഹം കൂടാതെ സ്വയംവരം നടത്തിക്കൊടുക്കാൻ നാരദൻ ഇന്ദ്രാദികളെ പ്രേരിപ്പിക്കുന്നു. കഥാവസ്തുവിനു് ഒരു നിൎവ്വാഹകനെ സമ്പാദിക്കുവാനാവാം നാരദന്റെ ആദ്യവസാന പ്രവേശംകൊണ്ടു് കവി ഉദ്ദേശിക്കുന്നതു്.

മൂലകഥയിൽ കഥാരംഭത്തിൽ മാത്രമേ ഹംസം പ്രവേശിക്കുന്നുള്ളു. 'വധിയായ്ക പുഷ്കരനെ' എന്ന ബ്രഹ്മസന്ദേശവുമായി ഹംസം കഥാവസാനത്തിലും ആട്ടക്കഥയിൽ പ്രവേശിക്കുന്നു. ഈ ബ്രഹ്മസന്ദേശത്തിനു മാത്രമായി ഹംസത്തെ വരുത്തേണ്ടിയിരുന്നില്ല. അതിനു നാരദൻ മതിയായിരുന്നുവെന്നൊരഭിപ്രായമുണ്ടു്. ദമയന്തിയുടെയും നളന്റെയും വിവാഹത്തിനു് അതിപ്രധാനമായ ഒരു പങ്കു വഹിച്ച ഹംസം ആപത്തൊഴിഞ്ഞാനന്ദം കൈവന്ന ഒരു മംഗളമുഹൂൎത്തത്തിൽ അവരെ വീണ്ടും കാണുന്നതിൽ ഒരു പന്തികേടുമില്ല. മാത്രമല്ല രംഗവൈചിത്ര്യത്തിനും ഹംസപ്രവേശം സഹായകമാണു്.

സ്വയംവരം കഴിഞ്ഞുമടങ്ങിപ്പോകുന്ന ഇന്ദ്രാദികൾ കലിയെ ദ്വാപരസമേതനായി കാണുന്നുവെന്നാണു മൂലകഥ. ആട്ടക്കഥയിൽ കലിയെ മാത്രമാണു കാണുന്നതു്. കല്പിച്ചുകൂട്ടി നളദ്രോഹത്തിനു പുറപ്പെട്ട ഒരാളെപ്പോലെയാണു് കഥകളിയിലെ കലി പെരുമാറുന്നതു്.

കലി പന്ത്രണ്ടുകൊല്ലം കാത്തിരുന്നു് നളനെ ബാധിച്ചതായാണു് ഭാരതത്തിലുള്ളതു്. ഈ ഭാഗം ആട്ടക്കഥയിൽ വിട്ടുകളഞ്ഞിരിക്കുന്നു. അതുപോലെ സാൎത്ഥവാഹസംഘത്തോടുകൂടി ദമയന്തി സഞ്ചരിച്ചതും മാൎഗ്ഗമദ്ധ്യേ ആപത്തു പിടിപെട്ടതും ഉണ്ണായിവാരിയർ ഉപേക്ഷിച്ചു. അഭിനയസൗകര്യം, രസപുഷ്ടി, കാലൈക്യം എന്നിവ കണക്കിലെടുത്തുകൊണ്ടാവണം ഈ മാററങ്ങളൊക്കെ കവി തയ്യാറായതു്.

കണ്ഡിനത്തിൽ വന്നുചേന്ന ബാഹുകവേഷധാരിയായ നളനെപ്പരീക്ഷിക്കുന്നതിനു് ദമയന്തി സ്വന്തം സന്താനങ്ങളെപ്പറഞ്ഞയയ്ക്കുന്നതായി മൂലകഥയിലുണ്ടു്. വാര്യർ അതുപേക്ഷിച്ചുകളഞ്ഞു. കേവലം ഒരു സാരഥിയുടെയടുത്തു് കുലീനയായ ദമയന്തി സ്വസന്താനങ്ങളെ പറഞ്ഞയയ്ക്കുന്നതു് ഒട്ടും ഉചിതമല്ലല്ലോ.

മററു ഭാഗങ്ങളിലെല്ലാം പുരാണകഥയെ മിക്കവാറും വാര്യർ അനുസരിച്ചിട്ടുണ്ടു്. പല ഭാഗങ്ങളും മൂലത്തിലെ നേർതർജ്ജമയാണു്. ദമയന്തി ബ്രാഹ്മണരോടു പറഞ്ഞയയ്ക്കുന്ന വാക്യങ്ങളും, നളനും ജീവലനും തമ്മിലുള്ള സംവാദം എന്നീ ഭാഗങ്ങളും അപ്പടി ആട്ടക്കഥയിൽ സ്വീകരിച്ചിരിക്കുന്നു.

ആഖ്യാനപ്രധാനമാണു് മഹാഭാരതത്തിലെ നളചരിതം. അതു് രംഗപ്രവേശത്തിനു യോജിച്ച വിധം സംസ്കരിച്ചെടുക്കുന്നതിൽ ഉണ്ണായിവാര്യർ പ്രകടിപ്പിക്കുന്ന നാട്യകലാകൗശലം ശ്ലാഘനീയമാണു്. ഭാരതത്തിൽ 28 അദ്ധ്യായങ്ങളിലായി വ്യാപിച്ചു കിടക്കുന്ന വിപുലമായ ഒരു കഥ, അത്യന്തസൂക്ഷ്മതയോടെ സംഗ്രഹിച്ചു്, നാലു ദിവസത്തെ ആട്ടക്കഥയാക്കി, അവതരിപ്പിക്കുന്നതിൽ ഉണ്ണായി വാര്യർ അത്ഭുതാവഹമാംവിധം വിജയിച്ചിട്ടുണ്ടു്. ശ്രീഹർഷന്റെ നൈഷധത്തോടു് ഒന്നും രണ്ടും ദിവസത്തെ കഥകൾക്കു് വളരെയധികം ആധമർണ്യമുണ്ടു്.

## ഭാഷയിലെ നളചരിത സാഹിത്യം

നളചരിതത്തെ അടിസ്ഥാനമാക്കി വളരെയധികം കാവ്യങ്ങൾ ഭാഷയിലുണ്ടായിട്ടുണ്ടു്. മഴമംഗലത്തിന്റെ ഭാഷാനൈഷധചമ്പു, കുഞ്ചൻനമ്പ്യാരുടെ നളചരിതം കിളിപ്പാട്ടു്, നളചരിതം തുള്ളൽക്കഥ, മാവേലിക്കര പുത്തൻ കൊട്ടാരത്തിൽ ഉദയവർമ്മത്തമ്പുരാന്റെ നളകഥാസാരം ആട്ടക്കഥ, ടി. സി. അച്യുതമേനോന്റെ സംഗീതനൈഷധം, എന്നിവ നളചരിതസംബന്ധിയായി രചിക്കപ്പെട്ട ഭാഷയിലെ പ്രമുഖ കൃതികളാണു്. പക്ഷേ അവയ്ക്കൊന്നും തന്നെ ഉണ്ണായിവാര്യരുടെ നളചരിതം ആട്ടക്കഥയുടെ അടുത്തെങ്ങും വരാനുള്ള യോഗ്യതയില്ല. ഈ കൃതികളുടെ താരതമ്യപഠനംകൊണ്ടു മാത്രമേ ഉണ്ണായിവാര്യരുടെ ഉത്തുംഗപ്രതിഭയും കലാമർമ്മജ്ഞതയും നമുക്കു മനസ്സിലാക്കാൻ കഴിയൂ.

# നളചരിതത്തിലെ കാവ്യശൈലി

ഒരു ദൃശ്യകാവ്യമെന്ന നിലയിലും ശ്രവ്യകാവ്യമെന്ന നിലയിലും ഇതരഭിന്നമായ വ്യക്തിത്വത്തോടുകൂടിയ ഒരുത്തമ കൃതിയാണു് നളചരിതം ആട്ടക്കഥ. ശാസ്ത്രകാവ്യാദികളിലുള്ള പരിചയവും അഭ്യാസബലവും ശിക്ഷാനൈപുണിയും നല്ലവണ്ണം നേടിയിരുന്ന പ്രതിഭാശാലിയായ ഒരു കവിയുടെ കലാവിരുതും നളചരിതത്തിൽ കാണാം. ഒരു കവിയുടെ വ്യക്തിപ്രഭാവമാണു് കാവ്യശൈലിയെ ഓജസ്സും സൗന്ദര്യവുമുള്ളതാക്കിത്തീർക്കുന്നതു്. ഈ വ്യക്തിവൈഭവത്തിന്റെ പരിസ്ഫുരണം, പദസന്നിവേശരീതി, ആശയാവിഷ്കരണ സമ്പ്രദായം, അലങ്കാര പ്രയോഗം മുതലായവയിൽ പ്രസ്പഷ്ടമായിക്കാണുകയും ചെയ്യും. ഉത്തമനായ ഒരു കവിയുടെ ശൈലി അയാളുടെ അന്തസ്സത്തയുടെ പ്രതിഫലനമായതുകൊണ്ടു് അത്തരം ശൈലികൾ അനുകരണാർഹമല്ല. നളചരിതം ആട്ടക്കഥയുടെ ശൈലീപരമായ സവിശേഷതകൾ എന്തൊക്കെയാണെന്നു നോക്കാം.

## 1. ഭാഷയും സാഹിത്യവും.

ഒരു പ്രത്യേക നിയമവും ഭാഷാ സംസ്കൃതമേളനത്തിൽ വാര്യർ ദീക്ഷിച്ചിട്ടില്ല. മണിയും പ്രവാളവും നിര ക്ഷീരന്യായേനയല്ല തിലതണ്ഡുലന്യായത്തിലാണു് അദ്ദേഹം പലപ്പോഴും കൂട്ടിക്കലർത്തുന്നതു്. തേടിയ വള്ളി കാലിൽ ചുററി എന്നു് മലയാളികൾക്കു ചിരപരിചിതമായ ശൈലി പോലും ''മിളിതംപദയുഗളേ- നിഗളതയാ, മാർഗ്ഗിതയാ ലതയാ'' എന്നു് പ്രൗഢസംസ്കൃതത്തിലാണു് അദ്ദേഹം തർജ്ജമ ചെയ്തിരിക്കുന്നതു്. ''ഇച്ഛരസ്സില്ലാത്ത വഴി ഗച്ഛ നീ'' 'ഔര്യത എല്ലാം ശോഭനവാണി മുദാം'' ''നേന്ന നേർച്ചകളും മമ സഫലാനി'' തുടങ്ങി പലതരം വിചിത്ര പ്രയോഗങ്ങളും നളചരിതത്തിൽ സുലഭമായിക്കാണാം.

കഥകളിയിലെ പദങ്ങൾ പ്രായേണ മണിപ്രവാളത്തിലോ മലയാളത്തിലോ ആയിരിക്കും. സംസ്കൃതത്തിലായിരിക്കും

മിക്കവാറും ശ്ലോകങ്ങൾ. ഈ നിയമമൊന്നും വാര്യർ നളചരിത്രത്തിൽ പാലിച്ചിട്ടില്ല.

2 'തപ്തതോയ സിക്ത മാലതീ വനം
നക്തമാല മസ്സമൂലമിവ നളം'.

3 'പ്രകടിതമഭിമതമുള്ളുപണ്ണ
വധു മണിഗുണഗണഹൃതകർണ്ണ'

തുടങ്ങിയ പദങ്ങൾ തനിസംസ്കൃതത്തിലാണെങ്കിൽ,

3 'ദശാദോഷമതേഷാ ഞാന ദേഷഃമാത്ത നിദശാക'
ഭുജാവേശവശൈവാശാ വിശാമീശ! നിശാമധ്യേ-

എന്ന പദത്തിൽ ഒന്നു രണ്ടു പദങ്ങളേ മലയാളമായുള്ളൂ

4 പുത്തൻ തേന്മൊഴിമാർകുലത്തി നരിയോ-
രുത്തംസമാം ഭൈമിതൻ
ചിത്തം താനഥ പത്തിനഞ്ചുപനറി-
ഞ്ഞിതമം കൃശാംഗ്യഗിരാ
അത്യന്തം ബത! മുഗ്ദ്ധയോടനുസരി-
ച്ചെല്ലാമറിഞ്ഞീടവാ-
നല്പോഗിപ്പ വിദഗ്ദ്ധനാം ഖഗവരൻ
വൈദർഭിയോടൂചിവാൻ

5 ഊണിന്നാസ്ഥ കുറഞ്ഞു നിദ്ര നിശയി-
ങ്കൽ പോലുമില്ലാതെയായ്
വെണ്ണേരാടൊരാളിമുഖ്യമൊരുനേ-
രം നാസ്തി നക്തന്ദിവം
കാണും പോന്നു പുറത്തു നിന്നു കരയും
ഭൈമി; നളന്നന്തികേ
താനും പുഷ്കരനും തദീയ വൃഷവും
നാലാമതില്ലാരുമേ.

6 എന്നിവണ്ണ മുരു പണ്ണ ഭൂപനുപകർണ്ണ്യ
ബാഹുകഗിരം തദാ,
''നന്നു നന്നു തവ നൈപുണം, സംഗ്രലമിന്നി-
നിക്കളുപകാരമായ്'
എന്നു ചൊല്ലിയുടനന്യരാരുമറിയാതെ
തേർ കയറി നൃപതും
മന്ദമെന്നി നട കൊണ്ടിതണ്ടെ തിരവേഗ-
മെന്തു പറയാവതോ?

7 ‘‘ഖാദിരപ്പൂവം കയർത്തുള്ളു, പരിവൊടിരവരും
മൃതിനായങ്ങതിർത്തുള്ളു
മോദിച്ചു വന്നുള്ളു, പലരു മിഹ നള-
ന്നന്നു ദാക്ഷ്യം പെറ്റുള്ളു,
ബാധിച്ചോരനെക്കെട്ടുള്ളു; ബഹുജനനടവേ,
വൈരമൂലംകൊണ്ടുള്ളു,
ശാസിപ്പാൻ വരുമുള്ളു, ചകിതമവരജം
പാരമാടൽപ്പെട്ടുള്ളു’’

എന്നീ ശ്ലോകങ്ങൾ നല്ല മണിപ്രവാളത്തിലാണെങ്കിൽ,

8 ‘‘നാവവിരഹയന്ത്യാം സംഗമേ ചിന്തയന്ത്യാം
ജനിരുചി ദമയന്ത്യാം ജാതതാപം വസന്ത്യാം
വ്യസനമകലെയാവാൻ വീണ്ടിനാളും ഒരുവൻ
നളനജത ദോഷനാശ്രുവാൻ ദ്രുപദാവാൻ’’

എന്നു മലയാളവും സംസ്കൃതവും തിരിച്ചറിയാൻ വയ്യാത്ത രീതിയിലുള്ള പ്രയോഗവും നളചരിതത്തിൽ സുലഭമാണ്. തനിസ്സംസ്കൃതരീതിയിൽ രചിച്ചിട്ടുള്ള ശ്ലോകങ്ങളുടെ എണ്ണവും ഒട്ടും കുറവല്ല. മാറാട്ടങ്ങളിൽ വളരെച്ചുരുക്കമായിക്കാണാൻ കഴിയുന്ന സംസ്കൃത ചൂർണ്ണികയും (നളചരിതം മൂന്നാം ദിവസം) നളചരിതത്തിൽക്കാണാം.

മറേറതൊരു മണിപ്രവാള കൃതിയേക്കാളും, ശബ്ദപുഷ്ടിയും അർത്ഥപുഷ്ടിയും നളചരിതത്തിനുണ്ട്. ശബ്ദാർത്ഥങ്ങളുടെ സമീചീന മേളനം ഉത്തമ സാഹിത്യത്തിന്റെ ഒരു ഘടകമാണല്ലോ. ഉചിതപദങ്ങൾ തെരഞ്ഞെടുത്തു് ഭാവോന്മീലനത്തിനു സഹായകമായ രീതിയിൽ മേളിപ്പിക്കാൻ നളചരിത കർത്താവിനു കഴിഞ്ഞിട്ടുണ്ടു്. അന്വയകാഠിന്യമാണു് നളചരിതത്തിലെ പ്രധാന വൈകല്യം. സിന്ദ്ഗ്ദ്ധാർത്ഥതയും, നേയാർത്ഥതയും നളചരിതത്തിൽ വേണ്ടുവോളമുണ്ടു്. നിരർത്ഥകപദങ്ങൾ വളരെ അപൂർവമായേ വാര്യർ ഉപയോഗിച്ചിട്ടുള്ളൂ. അതുകൊണ്ടു് സാധാരണ മലയാള കവിതയിൽ കാണുന്ന ബന്ധശൈഥില്യം നളചരിതത്തെ ബാധിച്ചിട്ടില്ല.

ഭാഷയിലെ വ്യാകരണ നിയമം ലംഘിച്ചതിനും ഉദാഹരണങ്ങൾ കുറവല്ല. വിശേഷണ വിശേഷ്യങ്ങൾക്കു് ലിംഗവചന വിഭക്തിപ്പൊരുത്തം വേണമെന്നതു് സംസ്കൃതഭാഷയിൽ അത്യന്താപേക്ഷിതമാണു്; ഭാഷയിൽ അതു് അനാവശ്യവുമത്രേ,

എന്നാൽ സംസ്കൃതഭാഷയിലെ സവിശേഷത ഭാഷയിൽ സംക്രമിപ്പിക്കാൻ വാര്യർ മടിച്ചില്ല.

''നലമുള്ളൊരു നവഗുണപരിമളനെ
നളനെന്നൊരു നൃപനെ അവളും വരിച്ചു''

എന്ന ഭാഗത്തു് 'നളനെന്ന നൃപൻ' വിശേഷ്യവും, നവഗുണപരിമളനെ എന്നതു വിശേഷണവുമാണു്. ഭാഷാരീതിയനുസരിച്ചു് വിശേഷണത്തിനു് വിഭക്തിപ്രത്യയം വേണ്ട; എന്നാൽ സംസ്കൃത രീതിയനുസരിച്ചു് വാര്യർ ഇവിടെ വിഭക്തിപ്രത്യയം പ്രയോഗിച്ചിരിക്കുന്നു. വിശേഷ്യത്തിനു മുമ്പു് വിശേഷണം പ്രയോഗിക്കുന്നതാണു് ഭാഷയിൽ നടപ്പു്. ഈ രീതി തെറ്റിച്ചു് വിശേഷ്യത്തിനു ശേഷം വിശേഷണം പ്രയോഗിച്ചിരിക്കുന്നതിനുദാഹരണമാണു് 'ഭൂപാലാന്വയത്തിൽ ഞാൻ പിറന്നേനേ നല്ലൂ' എന്ന പ്രയോഗം. സംസ്കൃതത്തിൽ ഇതി ശബ്ദത്തിനു്, എന്നു് എന്ന അർത്ഥത്തിനു പുറമേ, എന്നു വിചാരിച്ചു്, എന്ന കാരണത്താൽ എന്നെല്ലാമർത്ഥമുണ്ടു്. ഭാഷയിലാകട്ടെ 'എന്നു്' എന്ന നിപാതത്തിനു് വിശേഷാലർത്ഥമൊന്നുമില്ല. വാര്യരാകട്ടെ 'എന്നതുനിമിത്തം' എന്നർത്ഥം വരത്തക്കവണ്ണം 'എന്നു' പ്രയോഗിച്ചതിനുദാഹരണമാണു് താഴെക്കൊടുക്കുന്നപദം.

''വിദർഭനന്ദിനി സുന്ദരി സന്തത-
മതി പ്രിയാസി വിലാസിനി മേ
പതി പ്രിയാചരണാ വഹിതാ എന്ന തി-
പ്രായാസമ്മതേ
ചതിപ്പതിന്നിവനാഗതനായി ..................

'അചലമലം പരിഹാസ കലവികളാലേ' എന്ന രീതിയിലുള്ള സംസ്കൃതശൈലികളും, ചാം എന്ന മട്ടിൽ വർണ്ണലോപം ചെയ്ക, അറി' എന്നിങ്ങനെ പ്രചുരപ്രചാരമില്ലാത്ത നിയോജകരൂപം ഉപയോഗിക്ക തുടങ്ങി പല സവിശേഷ പ്രയോഗങ്ങളും നളചരിതത്തിൽക്കാണാം. തോയും, കോളേ, മറുകി, ഒരു പോതും തുടങ്ങിയ ലുപ്തപ്രചാരമായ പല പദങ്ങളും നളചരിതത്തിലുണ്ടു്.

സുധകണക്കേ പദനിര കൈമുതലുള്ള വാര്യർക്കു് ശ്രവണസുഖദമായ ശബ്ദങ്ങൾ പ്രയോഗിക്കുന്നതിനു് ഒരു പ്രയാസവുമി

ല്ല. ആദിപ്രാസം, അന്ത്യപ്രാസം, അനുപ്രാസം, ദ്വിതീയാക്ഷരപ്രാസം, യമകം എന്നിവ നളചരിതത്തിൽ സുലഭമായി ദീക്ഷിച്ചിട്ടുണ്ട്. ചില ഉദാഹരണങ്ങൾ താഴെക്കൊടുക്കുന്നു.

1) അകൃത്രിമധൃതിരനവദ്യേയം,
അടുത്തുചെന്നിനിയനുപശ്യേയം
ആകൃതി കണ്ടാലതിരംഭേയം
ആരാലിവൾ തന്നധരം പേയം.

2) മതി മതി വിശങ്ക തവ
മമ ജനനി കഷ്ടവല്ലോ
മഹിമാതിരേകത്തിനു
മന്ദത പിണഞ്ഞു മമ.

3) പൂരിതധനസന്ദോഹം
ദൂരവേ വെടിഞ്ഞു ഗേഹം
ഭൂരി ദുഷ്ടമൃഗസമൂഹം
പുക്കു വന നിവഹം
സാപി നാരീ സവ്യാമോഹം
കൈവെടിഞ്ഞാൾ കാന്തദേഹം
സമ്പത്തുണ്ടാമിനിയെന്നൂഹം
താദൃശം തങ്ങളിൽ സ്നേഹം.

4) അതിചണ്ഡ രിപുഷണ്ഡ ഗളഖണ്ഡന പണ്ഡിത-
ഭുജദണ്ഡ, ഖലദണ്ഡധര, മണ്ഡിത ഭുവണ്ഡ.

5) വധിച്ചു കള്ളവാനൊഴിച്ചതോന്നാ
പിണച്ചു ചതിയെല്ലാം നിനച്ചോളം–അസൽ-
ക്കരിച്ചു ചതിച്ചുടൻ, ചിരിച്ചു നീ, നമ-
സ്കരിച്ചു പിന്നെ സ്തുതിച്ചു നീ...............

6) ''വാഹസം ഗ്രസിക്കുന്നു ചരണവും കാന്താ
മോഹസംവൃതമന്തഃകരണവും
സാഹസപ്രിയ, നീയെൻ മരണവും കേട്ടാൽ
സ്നേഹ സദൃശം ചെയ്ക സ്മരണവും...............

7) 'തവ തു മതം മമ വിദിതം
നല്ലതു ചൊല്ലുവതില്ലൊരു കില്ലിനി

ഉചിതം, തചിതം, ദയിതം, ജഗതം
പ്രസിതം പ്രഥിതം
രതിരണ വിഹരണ വിതരണചണനിവൻ ... .... ....

8) ''അമൃതമിവ കിരന്തീ മാർത്തിഭാരം ഹരന്തീം
പിതൃഗിരമുദയന്തീം പ്രീതിപൂരം വഹന്തീം
സപദി നിശമയന്തീ സാത്ര ഖേദം ത്യജന്തീ
വ്യധിത ച ദമയന്തീ വാസരാശാം വഹന്തീ''

നളചരിതത്തിലെ ശബ്ദസൗകുമാര്യം സംഗീതത്തിന്റെ മാററു വർദ്ധിപ്പിക്കുവാൻ വളരെ സഹായമായിട്ടുണ്ട്. * ശ്വാസം പോയാലും പ്രാസം വിടാത്ത ആളാണു വാര്യരെന്നു ശിരോമണി പി. കൃഷ്ണൻനായർ പറയുന്നതിൽ അതിശയോക്തി വളരെയില്ല. പ്രാസത്തിൽപെട്ടു പലപ്പോഴും അർത്ഥം ചക്രശ്വാസം വലിക്കുന്നതു കാണാം. വാര്യർക്ക് അർത്ഥത്തിൽ വളരെ നിഷ്കർഷയുണ്ട്. എന്നാൽ ശബ്ദത്തിലും ഒട്ടും കുറവല്ല. താളത്തിന്റെ മുറയ്ക്കു പ്രാസം കണക്കിനു വീണുകൊണ്ടിരിക്കണം. ശബ്ദം ഈ നിർബന്ധത്തിനു കീഴ്വഴങ്ങിയില്ലെങ്കിൽ അദ്ദേഹം പിടിച്ചു വലിച്ചിഴച്ചെങ്കിലും വരുത്തും. ഈ സാഹസത്തിൽ ശബ്ദങ്ങളുടെ വാലോ തലയോ തന്നെയോ ഉടഞ്ഞുപോയാലും വകയില്ല ...രണ്ടു ഭാഷകളെ കൂട്ടിക്കലർത്തുമ്പോൾ പലമാതിരി ദുർഘടങ്ങൾ നേരിടുന്നതാണ്. അതുകളെ തടവു തീർന്നു പ്രയോഗിക്കുന്നതിനു ഉണ്ണായി വാര്യർക്കു മാത്രമേ ധൈര്യമുണ്ടാവുകയുള്ളു ...നളചരിതത്തിലെ ഭാഷ മണിയും പ്രവാളവും കലർത്തി ചേർത്തതല്ല, സംസ്കൃതമാകുന്ന ചെമ്പും മലയാളമാകുന്ന വെളുത്തീയവും ചേർത്തുരുക്കിയ ഒരു വെങ്കലശബ്ദഭാഷയാണ്. (ഏ. ആർ. രാജരാജവർമ്മ). (2)

വർണ്ണ്യവസ്തുവിന്റെ സൂക്ഷ്മവും ചൈതന്യപൂർണ്ണവുമായ ചിത്രം അനുവാചകഹൃദയത്തിൽ പതിപ്പിക്കാനാണ് കവികൾ അലങ്കാരം പ്രയോഗിക്കുന്നത്. ഔചിത്യബോധവും സർഗ്ഗശക്തിയും ഉള്ള കവികൾക്കേ അലങ്കാരങ്ങൾ സഹൃദയരസദായകമാം വിധം പ്രയോഗിക്കുവാൻ കഴിയൂ. വാര്യർ അലങ്കാരത്തെ സംബന്ധിച്ചിടത്തോളം മിതശീലനാണ്. ആശയത്തിന്റെ ഒരു വിപുലപ്രപ

(*) നളചരിതം—അവതാരിക

ഞ്ചം അലങ്കാരങ്ങളിലൂടെ ആവിഷ്കരിക്കാൻ നളചരിത കർത്താവിനു കഴിഞ്ഞിട്ടുണ്ട്.

''അന്തിയാം പൊഴുതിലംബുജവനികളെല്ലാ—
രല്ലലെ അതിശയിച്ചൊരനുഭവമെനിക്കിപ്പോൾ''

എന്നു ദമയന്തിയുടെ ഭർത്തൃവിരഹത്തിനു കണ്ടുപിടിച്ച സാദൃശ്യത്തിന്റെ ആലോചനാമൃതത്വവും ഔചിത്യബോധവും നോക്കുക.

''തപ്തതോയ സിക്ത മാലതീ വനം
നക്തമാല മസ്തമൂലമിവ നളം
ക്ഷുത്തൃഡാർത്തിലുപ്തചിത്ത മാശ്രയി—
ച്ചുത്തൽ മൂലം ചത്തുപോകിലാം''

എന്ന ഭാഗത്തെ ഉപമാലങ്കാരം,

പ്രീതിപ്രസന്നേന്യൃതുപർണ്ണരാജേ
സ്ഫീതപ്രകാശേ നിഷധൗഷധീശേ
നിശാന്തശാന്തേ തത അവിരാസീ—
ച്ചാന്താമൃതാ വാങ്മയകൗമുദീയം''

എന്നിടത്തെ രൂപകം,

''കിം കേതകങ്ങളിൽ മൃഗാങ്കനുദിക്കയല്ലീ''

എന്നിടത്തെ ഉത്പ്രേക്ഷ

'പാഥസാം നിചയം വാരിന്നൊഴിഞ്ഞുളവു
സേതു ബന്ധനോദ്യോഗമെന്തെടോ''

എന്ന ഭാഗത്തെ ലളിതം, ''വാസ്സും ദൈവഗതികൾ നീക്കമൊരുനാളുണ്ടോ'' എന്നിടത്തെ അർത്ഥാന്തരന്യാസം തുടങ്ങിയവയെല്ലാം വാര്യരുടെ അർത്ഥാലങ്കാര പ്രയോഗ പടുതയ്ക്കു് ഉത്തമോദാഹരണങ്ങളാണ്. ശബ്ദാലങ്കാരത്തോടുള്ള വാര്യരുടെ പക്ഷപാതിത്വം നേരത്തേ പറഞ്ഞു കഴിഞ്ഞു. ''പ്രാസപ്രയോജകമായ പദങ്ങൾ സംസ്കൃതത്തിലേതായാലും ഭാഷയിലേതായാലും ശരി; താളത്തിനൊത്തു് കവിതാകാമിനിയുടെ അടിവയ്പനുസരിച്ച് അകമ്പടി സേവിച്ചുകൊള്ളണം. മടിച്ചുനില്ക്കുന്നവയെ പിടിച്ചുകൊണ്ടുവന്നോ പകരം പുതുതായി സൃഷ്ടിച്ചു തന്നെയോ സ്ഥാനത്തു നിർത്തി തന്റെ ഇഷ്ടം സാധിച്ചുകൊള്ളും. അങ്ങനെ പിടിച്ചു

വലിച്ചുകൊണ്ടുവന്നിട്ടമ്പോഴം ചിലതു തലകീഴായിപ്പോകുകയോ കാലോ തലയോ മുറിഞ്ഞോ ചതഞ്ഞോ വിരൂപമാവുകയോ ചെയ്താലും അദ്ദേഹത്തിനു ക്ലേശമില്ല'' a (പി കൃഷ്ണൻനായർ)

ഭാവനരോധമായും ശക്തിയുക്തമായും സംഗീതസുഭഗമായും പറയുകയായിരുന്നു വാര്യരുടെ രീതി.

''കനകമതിവും സുധ കണക്കെപ്പെട്ടനിരയും

അനർഗ്ഗളം യമകവൃ മനുപ്രാസമുപമാദി ഇന്നക്കം കലർന്നു രമ്യം.'' ആയിട്ടുള്ളതാണു് ''നൽസാരസ്വത'' മെന്നു് നളചരിതം ഒന്നാം ദിവസത്തിന്റെ അവസാനത്തിൽ സരസ്വതിയെക്കൊണ്ടു് പറയിച്ചിരിക്കുന്ന അഭിപ്രായം ഉത്തമസാഹിത്യത്തെ സംബന്ധിച്ച വാര്യരുടെ മതം തന്നെയാണു്.



## രസപോഷണം

രസ സന്നിവേശത്തിലും ഉണ്ണായിവാര്യർ അങ്ങേയററം ശ്രദ്ധ ചെലുത്തിയിട്ടുണ്ടു്. ശൃംഗാരമാണു് നളചരിതത്തിലെ അംഗിയായ രസം. മററു രസങ്ങൾ അംഗങ്ങളായി നിന്നുകൊണ്ടു് ശൃംഗാരരസത്തെ പോഷിപ്പിക്കുന്നു. ഹംസവിലാപം, ദമയന്തീവിലാപം കലിവിലാപം എന്നിവിടങ്ങളിൽ കരുണം, രാക്ഷസദാനവ സംഭാഷണം, ചൂതിനുവിളി, നാലാം ദിവസത്തിൽ പുഷ്കരനോടുള്ള പരുഷഭാഷണം. എന്നിവിടങ്ങളിൽ വീരം, കാട്ടാളവചനത്തിൽ ഹാസ്യം, കലിയോടുള്ള നളന്റെ ഭാഷണത്തിൽ രൗദ്രം, ദമയന്തിയുടെ ചിന്തയിൽ ഭയാനകം, വാർഷ്ണേയ വാക്യത്തിൽ അത്ഭുതം എന്നിങ്ങനെ വിവിധരസങ്ങൾ ഹൃദയഹാരിയായ വിധം നളചരിതത്തിൽ കവി നിബന്ധിച്ചിരിക്കുന്നു.

വൃഥാ സ്ഥൂലമാണു് മൂലഗ്രന്ഥത്തിലെ കഥാഗാത്രം. വാര്യർ അതിനെ കൃശകോമളമായ ഒരു കലാശില്പമാക്കിത്തീർത്തു. സംക്ഷേപണ സാമർത്ഥ്യവും ഏകാഗ്രമായ പ്രതിപാദനത്തിലുള്ള കൗശലതയുമാണു് വാര്യരെ ഈ കലാസൃഷ്ടിക്കു പ്രാപ്തനാക്കിത്തീർത്തതു്.

(a) ആട്ടക്കഥ അല്ലെങ്കിൽ കഥകളി പേജ് 231

തികഞ്ഞ ഔചിത്യബോധം ഉണ്ടെങ്കിലേ കലാസുഭഗമായി സംക്ഷേപണ കൃത്യം നിർവ്വഹിക്കാൻ കഴിയൂ. ഔചിത്യം തന്നെയാണല്ലോ കാവ്യത്തിൻെറ ജീവനും. ''വാര്യർ നളചരിതം കഥയെ നാലു ഖണ്ഡങ്ങളുള്ള ഒരു കലാശില്പമാക്കി ചെപ്പിലടസ്സുത്തക്ക ഒരു രത്നാഭരണംപോലെ ...പ്രദർശിപ്പിച്ചു അതോടുകൂടി കവിതയുടെ ജീവാംശമായ ഭാവസമൃദ്ധിക്ക് സാന്ദ്രതയും ശക്തിയും വർദ്ധിച്ചു. ഈ സംക്ഷേപണ സാമർത്ഥ്യവും ഏകതാനതയും കഥാശരീരത്തിനു മാത്രമുള്ള ഗുണങ്ങളല്ല പ്രതിപാദന ശൈലിയും ഭാവസമൃദ്ധിയുംകൊണ്ടു തിങ്ങിയാണു മുന്നോട്ടു പോകുന്നത് മറ്റു കവികൾ ഒരു പദംകൊണ്ടുണ്ടാക്കുന്ന രസം ഉണ്ണായിവാര്യർ ഒരു വാക്കുകൊണ്ടു സാധിക്കുന്നു. പരിമിതമായ പദസംഖ്യകൊണ്ടു പരമാവധി ആശയങ്ങളും വികാരങ്ങളും സ്ഫുരിപ്പിക്കുന്ന രീതിയാണ് ഉണ്ണായിവാര്യർക്കുള്ളത്. ആ കവിതയുടെ ദുർഗ്രഹതയ്ക്കുള്ള മുഖ്യഹേതുവും അതുതന്നെ.'' (പി. കെ. പരമേശ്വരൻ നായർ)

കോട്ടയത്തുതമ്പുരാൻെറ കൃതികളാണ് സാഹിത്യഗുണത്തിൽ മറ്റെല്ലാ ആട്ടക്കഥകളെക്കാളും മികച്ചു നില്ക്കുന്നതെന്നൊരഭിപ്രായമുണ്ട്. എന്നാൽ ഉണ്ണായിവാര്യരുടെ ഉജ്ജ്വലമായ പ്രതിഭാവിലാസമോ ശബ്ദപ്രയോഗചാതുരിയോ രസനിബന്ധനചതുരതയോ പാത്രസൃഷ്ടിവൈദഗ്ദ്ധ്യമോ തമ്പുരാനില്ലെന്നുള്ളത് തർക്കമററ സംഗതിയാണ്.

## സംഗീതാത്മകത

സാഹിത്യഗുണത്തിലെന്നപോലെ സംഗീതഗുണത്തിലും നളചരിതം കിടയററ ഒരു കൃതിയാണെന്നു പറയാം. സംഗീതസുഖമുള്ള പദങ്ങൾ മററാട്ടക്കഥകളിൽ ധാരാളമായിക്കാണുന്നുണ്ട്. കോട്ടയത്തു തമ്പുരാൻെറയും ഇരയിമ്മൻതമ്പിയുടെയും ആട്ടക്കഥകൾ സംഗീതമാധുരിയാൽ അനുഗൃഹീതമാണ്. എന്നാൽ അവയിലെ മിക്ക ഗാനങ്ങളിലും കോമളപദസന്നിവേശംകൊണ്ടുള്ള ബാഹ്യസംഗീതമല്ലാതെ ഭാവാധിഷ്ഠിതമായ ആന്തരസംഗീതം അത്ര സ്ഫുരിക്കുന്നില്ല. 'ശബ്ദഘടനയിലുള്ള വെറും വഴുവഴുപ്പല്ല സാഹിത്യഭാഷയുടെ ശരിയായ സംഗീതസുഖം, അത്

ത്രാക്ഷരവിന്യാസത്തിൽ നിന്നുണ്ടാകേണ്ട അർത്ഥാഭിമുഖമായ ഒന്നാണ്'', കവി ഹൃദയത്തിൽ തങ്ങിനിൽക്കുന്ന വികാരങ്ങൾ മോഹനപദങ്ങളിലൂടെ പ്രതിധ്വനിക്കുമ്പോൾ അനുവാചകഹൃദയത്തിന് അനുഭൂതമാകുന്ന ആത്മോത്തേജകമായ സംഗീതം, സാക്ഷാൽ കവിതയുടെ സംഗീതം, നമുക്ക് ആസ്വദിക്കുവാൻ കഴിയുന്നു. പ്രിയമാനസാ.........എന്ന പദംതന്നെ നോക്കുക. കർണ്ണാനന്ദകരവും മൃദുലവുമായ സമ്മേളനം കൊണ്ടുതന്നെ അത് സംഗീതസുരഭിലമാണ്. അതുകൊണ്ടുമാത്രമല്ല ഈ വരികളെ സംഗീതാത്മകമെന്നു പറയുന്നത് തന്റെ ഹൃദയം കവർന്ന പ്രണയിനിയുടെ സമീപത്തേയ്ക്ക് അനുകൂലനായ ഒരു ദൂതൻ വശം ഒരു സന്ദേശം കൊടുത്തയയ്ക്കുമ്പോൾ വക്താവിനു് ഉപകർത്താവിന്റെ പേരിൽ തോന്നുന്ന വാത്സല്യരസവും പ്രിയയോടു പറയുന്ന സന്ദേശത്തിന് അനുസ്യൂതമായ ആശയസൗകുമാര്യവും ഒത്തിണങ്ങിയ ഹൃദയസ്പൃക്കായ സംഗീതാത്മകതയുമാണ് അതിൽ മുന്നിട്ടുനില്ക്കുന്നതു്. പദങ്ങൾ രസാനുസാരിയായി തനിയെ വന്നു നിരക്കുകയാണിവിടെ. അതുപോലെ സുന്ദരമായ ഒരു പദമാണ്-''അലസതാവിലസിതം'' 'ഉണ്ണനിരുന്നു'' പററിപ്പോയ ഉപേക്ഷയെയും അതിൽനിന്നുണ്ടായ ഹൃദയക്ഷീണതയും ഇതിനേക്കാൾ പതിഞ്ഞ മട്ടിൽ, ഇത്ര ഉചിതമായി ഹൃദയംഗമമായി എങ്ങനെ പ്രദർശിപ്പിക്കാൻ കഴിയും? ശോകാത്മകമായ സംഗീതത്തിന്റെ സാന്ദ്രീഭാവം നാം അവിടെ കാണുന്നു. മററാട്ടക്കഥാകർത്താക്കളിൽനിന്നു് സംഗീതരസം കലർന്ന ആട്ടപ്പദങ്ങൾ പുറപ്പെട്ടപ്പോൾ, ഉണ്ണായി വാര്യരിൽനിന്നു് ഹൃദയം തന്നെ സംഗീതമായുയരുന്നു. ''വിജനേ ബത........'' ''യാമി യാമി...'' ''മറിമാൻ കണ്ണി''... മുതലായവ എത്ര കേട്ടാലും മതിവരാത്ത സംഗീതഭംഗി കലർന്ന പദങ്ങളാണു്.

## പാത്രസൃഷ്ടി

ആട്ടക്കഥകളിലെ കഥാപാത്രങ്ങൾ പൊതുവേ നിർജ്ജീവങ്ങളും അനുവാചക ഹൃദയത്തിൽ വ്യക്തിമുദ്ര പതിപ്പിക്കാൻ കഴിവില്ലാത്ത രീതിയിൽ ചൈതന്യശൂന്യങ്ങളുമാണു്. പ്രഖ്യാതങ്ങളായ ഇതിവൃത്തങ്ങളെ ആശ്രയിച്ച് ആട്ടക്കഥകൾ നിർമ്മിക്കുമ്പോൾ അവയുടെ ഉത്കൃഷ്ടതയ്ക്കുള്ള മുഖ്യഹേതു കഥാപാത്രങ്ങളുടെ പ്രകൃ

തീവൈശിഷ്ട്യത്തിന് കാവ്യാനുഗുണമായി ഒരു നവീനരൂപം നൽകുവാനുള്ള കവികർമ്മത്തിന്റെ സാഫല്യമാകുന്നു. പുരാണ കഥകളാകുമ്പോൾ, ഇതിവൃത്തവിഷയകമായി ഒരു പശ്ചാത്തലം കവികൾക്കു നേരത്തെ തന്നെ ലഭിച്ചിരിക്കും. എന്നാൽ, ആ പശ്ചാത്തലത്തിൽ പ്രശംസനീയമായ പരിഷ്കൃതി വരുത്തി പ്രതിപാദ്യവിഷയത്തിന് അനന്യമായ സാരൂപ്യം സമ്പാദിക്കുന്നതിലാണ് കവികളുടെ ഉചിതജ്ഞത പ്രകാശിക്കുന്നത്. ഈ ഔചിത്യം ഉടനീളം ദീക്ഷിക്കുന്നതിൽ നളചരിതം ആട്ടക്കഥയുടെ കർത്താവ് അത്ഭേയമാം വിജയിച്ചിട്ടുണ്ടെന്ന കാര്യത്തിൽ തർക്കമില്ല. 'ഇതിവൃത്തത്തിന്റെ കാവ്യാനുഗുണമായ സംസ്കരണത്തിലും കഥാപാത്രങ്ങളുടെ ചിന്തയേയും പ്രവൃത്തിയേയും പ്രേരിപ്പിക്കുന്ന ആന്തരപ്രകൃതിയുടെ പ്രതിപാദനത്തിലും രസസന്നിവേശത്തിലും നളചരിതം കഥകളിയിൽ പ്രത്യക്ഷമാകുന്ന ഊർജ്ജിതാശയത്വം അത്യന്തം ശ്രദ്ധേയമാണ്'' (ഡോ. ഗോദവർമ്മ)

ആട്ടക്കഥാകൃത്തുക്കൾ പലരും കാണിക്കാത്ത കലാവിരുതും പാത്രസൃഷ്ടികർമ്മത്തിൽ വാര്യർ പ്രകടിപ്പിച്ചു. 'നളചരിതം കഥകളിയിലൂടെ അദ്ദേഹത്തിനു ചില ലോകതത്ത്വങ്ങൾ, ജീവിതസത്യങ്ങൾ; ആവിഷ്ക്കരിക്കാനുണ്ടായിരുന്നു. ഉള്ളിൽ തിങ്ങി വിങ്ങിയ അനുഭൂതികളും വികാരങ്ങളും പ്രതിഫലിപ്പിക്കാനുണ്ടായിരുന്നു. കലാപൂർണ്ണമായ കലാശില്പത്തിലൂടെയും അതിനനുയോജ്യമായ പാത്രസൃഷ്ടിയിലൂടെയും വാര്യർ ആ വികാരങ്ങൾക്ക് ആശയസംഹിതകൾക്കും രൂപം നൽകി.'
(പി. കെ. പരമേശ്വരൻ നായർ).

പല ആട്ടക്കഥാകർത്താക്കളും വാര്യരെപ്പോലെ പുരാണ കഥകളെടുത്ത് കാവ്യനിർമ്മിതി നടത്തിയിട്ടുണ്ട്. എന്നാൽ വാര്യരുടെ വ്യക്തിമുദ്രകൊണ്ട് കഥാപാത്രങ്ങൾക്കു ലഭിച്ച നവചൈതന്യം മററാട്ടക്കഥകളിലെ കഥാപാത്രങ്ങൾക്കു ലഭിക്കാതെപോയി. അനുഭവബോധം കൊണ്ടാണ് കഥാപാത്രങ്ങൾക്ക് നൂതന ചൈതന്യം പകർന്നുകൊടുക്കാൻ വാര്യർക്കു കഴിഞ്ഞത്. ഓരോ കഥാപാത്രത്തോടും വാര്യർ സാത്മ്യം പ്രാപിക്കുന്നുണ്ട്.

ദമയന്തിയുടെ സ്വഭാവചിത്രീകരണം തന്നെ നോക്കുക 'തൊട്ടേനേ ഞാൻ കൈകൾ കൊണ്ടു'' എന്നിങ്ങനെ കൊഞ്ച

കൊണ്ടു ഹംസത്തെ പ്രീതിക്കുന്ന ബാലിക, പിന്നീട് പ്രിയയായ കാമുകി, പ്രതിനായകന്മാരുടെ പ്രാർത്ഥനയെ നിർദ്ദാക്ഷിണ്യം തിരസ്കരിക്കുന്ന ധീരയുവതി, സ്വയംവര രംഗത്ത് ദേവന്മാരുടെ കൃത്രിമത്തിനു നേരെ 'ത്രിഭുവന സങ്കട ഹരരിവർ പോൽ' എന്നിങ്ങനെ ദേവനീതിയെ ഉപാലംഭനം ചെയ്യുന്ന അദ്ധ്യക്ഷ്യ, ചൂതുകളിയിൽ ആവുന്നത്ര വിലക്കിയിട്ടും അനുസരിക്കാതെ തോററു സകലതുമുപേക്ഷിച്ചിറങ്ങുന്ന നളനെ അനുഗമിച്ച് സർവവിധ കഷ്ടതകളും ക്ഷമാപൂർവ്വം സഹിക്കുന്ന ധൈര്യമയിയും സ്ഥിരചിത്തയുമായ ഭാര്യ, രണ്ടാം സ്വയംവരവാർത്ത വിളംബരം ചെയ്യിച്ച് നളന്റെ സമാഗമം സാധിക്കുന്ന നിശിതബുദ്ധിശാലിനിയും പ്രഗത്ഭയുമായ വനിത-എന്നിങ്ങനെ പല നിലകളിലായി ദമയന്തിയുടെ സ്വഭാവത്തിന്റെ വിവിധവശങ്ങളെ പ്രസ്ഫുടമാക്കിയിരിക്കുന്നതിൽ, കഥാരചനയും പാത്രസൃഷ്ടിയും പരസ്പര പോഷകമായ വിധം മുന്നോട്ടുകൊണ്ടുപോകുന്നതിന് വാര്യർക്കുള്ള വൈഭവം തെളിഞ്ഞുകാണാം.

മഹാസത്വതയുടെ മൂർത്തീകരണമാണു നളൻ. സാധാരണ ആട്ടക്കഥകളിൽ പ്രത്യക്ഷപ്പെടുന്ന ഒരു കഥാപാത്രത്തിൽ നിന്നും ബഹുകാതം അകന്നുനില്ക്കുന്ന ഒരു സംസ്കാരസമ്പന്നനായ ഒരാളാണ്, രതിലാലസനായി, ദമയന്തീസമേതനായി, ഉപവനത്തിൽ പ്രത്യക്ഷപ്പെടുന്ന കഥാനായകൻ. വൃദ്ധനായ വിരാടനെക്കൊണ്ടുപോലും മാരമഹോത്സവമാടിച്ചവരാണ് നമ്മുടെ ആട്ടക്കഥാകർത്താക്കൾ. അതാലോചിക്കേണ്ടവരാണ് വാര്യർ കഥാപാത്രനിർമ്മിതിയിൽ പ്രകടിപ്പിച്ച കലാധർമ്മജ്ഞത സുസ്പഷ്ടമാകുന്നതു്, ധീരോദാത്തനായ ഒരു നായകൻ, സാർവഭൗമത്വം നഷ്ടപ്പെട്ടിട്ടും കലുങ്ങാത്ത ഗംഭീരാശയൻ, പ്രിയാവിരഹത്താൽ മനംനൊന്തു കേഴുന്ന ഹൃദയാലു, കാട്ടുതീയിൽ, പ്രവേശിച്ചും കാർക്കോടകനെ രക്ഷിച്ച കരുണാർദ്രചിത്തൻ, കലിപ്രേരണയാൽ മതികെട്ടവൻ, കല്യാവേശത്താൽ വികൃതഹൃദയൻ, വിധിവശാൽ ദാസ്യവൃത്തി അനുഷ്ഠിക്കേണ്ടിവന്നപ്പോഴും കലുങ്ങാത്ത സ്ഥിരചിത്തൻ, എന്നിങ്ങനെ നളന്റെ വ്യക്തിത്വത്തിന്റെ നാനാമുഖങ്ങളേയും അനുവാചകർക്ക് കാട്ടിക്കൊടുക്കത്തക്ക രീതിയിലാണു നളനെ വാര്യർ അവതരിപ്പിക്കുന്നതു്. മഹാഭാരതത്തിൽ നം

കാണുന്നതിൽനിന്ന് എത്രയോ ഭിന്നനും വ്യക്തി പ്രഭാവനുമായ ഒരു നളനെയാണു നാം ആട്ടക്കഥയിൽ കാണുന്നതു്.

പേരുകൊണ്ടും സ്വഭാവംകൊണ്ടും ശുചിയായ ആളുകളുടെ നില കണ്ടറിഞ്ഞു ബഹുമാനിപ്പാനും സഹായിപ്പാനും സന്നദ്ധനായ സാർത്ഥവാഹകൻ, കരുണാർദ്രമനസ്കനും, ലോകോപകാരിയുമാണെങ്കിലും ലോകതത്വങ്ങളിൽ അവഗാഹം നേടിയ കാട്ടാളൻ പരപീഡനം വ്രതമായി നടക്കുന്ന കലി; അവന്റെ അന്തേവാസിയായ പുഷ്കരൻ; നിഷ്കളങ്കയായ രാജമാതാവു്, പരഹൃദയജ്ഞനും രസികനും സരസനുമായ ഹംസം: ഏഴുരണ്ടുലകിലും ഏഷണികൂട്ടി നടക്കുന്ന നാരദൻ: കുടിലമതിയായ പുഷ്കരൻ, ഭൈമീകാമുകനും ശുദ്ധാന്തഃകരണനുമായ ഋതുപർണ്ണൻ, കർമ്മകുശലരും, പരിണതപ്രജ്ഞരുമായ പർണ്ണാദസുദേവന്മാർ ഇങ്ങനെ എത്രയെത്ര കഥാപാത്രങ്ങളാണു് വൈചിത്ര്യവും വൈവിധ്യവുമാർന്ന സ്വഭാവങ്ങളോടെ നളചരിതത്തിൽ പ്രത്യക്ഷപ്പെടുന്നതു്. നിസ്സാര കഥാപാത്രം മുതൽക്കു് നായകസ്ഥാനികൻ വരെയുള്ള ആൾക്കുമുണ്ടു് അവരവരുടേതായ വ്യക്തിത്വം. എല്ലാക്കഥാപാത്രങ്ങൾക്കും അഴകും മിഴിവും കൊടുത്തു് നിലനിർത്തുക പ്രതിഭാധനരും ജീവിതനിരീക്ഷണചതുരരുമായ കവിമല്ലന്മാർക്കു മാത്രം കഴിയുന്ന കവികർമ്മമത്രെ.

ജീവിതത്തിലെ വിവിധ ഭാഗങ്ങളെ യഥോചിതം ആവിഷ്ക്കരിക്കലാണു് സാഹിത്യത്തിന്റെ സർവ്വപ്രധാനമായ ധർമ്മം. കാവ്യത്തിന്റെ ആത്മാവായ രസഭാവവ്യത ഇതിനെ ആശ്രയിച്ചിരിക്കുന്നു. ഇവിടെനിന്നാണു് നിർമ്മാണപാടവത്തിന്റെ മൂർത്തീഭാവമായ കഥാപാത്രങ്ങൾ ഉടലെടുക്കുന്നതു്. കവിധർമ്മമായ സംസ്ക്കാരപോഷണം ഇതിലൂടെയാണു് നിർവ്വഹിക്കപ്പെടുന്നതു്. ഇവിടെവച്ചാണു് കവി ക്രാന്തദർശിയാകുന്നതും. കഥാപാത്രസൃഷ്ടിയെക്കുറിച്ചു് ശ്രീ കുട്ടിക്കൃഷ്ണമാരാരുടെ വാക്കുകൾകൂടി ഇവിടെ കുറിച്ചിടട്ടെ — ''വ്യാവഹാരികലോകത്തിൽ ആളുകളുടെ സ്വഭാവങ്ങളും വിവരങ്ങളും പ്രവൃത്തികളുമെല്ലാം പ്രത്യക്ഷത്തിൽ നാനാവിധങ്ങളായി കൂടികുഴഞ്ഞാണു് കിടക്കുന്നതു്. അവയെ വക തിരിച്ചു് ഏററവുമധികം ഇണക്കമുള്ളതായ വാങ്ങ് മനഃകർമ്മങ്ങളെ തമ്മിൽച്ചേർത്തുവച്ചു കാണിക്കലാണു് ഇതിലെ

കലാവിദ്യ. അങ്ങനെ ഇതിവൃത്തഗതിക്കും കഥാപാത്രങ്ങളുടെ സ്വഭാവത്തിനും തമ്മിൽ ഒരു ശാന്തമായ പൊരുത്തം വരുത്തലാണല്ലോ. ഇതിവൃത്തത്തിൽ കഥാപാത്രത്തിനുള്ള പ്രവൃത്തിയെന്തോ അതിനൊത്ത അയാളുടെ സ്വഭാവത്തെ വ്യക്തമാക്കുകയാണു്; അയാളുടെ വാക്കുകളെയും വികാരങ്ങളെയും വിസ്തരിച്ചു കാണിക്കലാണിതു്, അതാണു് പാത്രസൃഷ്ടി; അതാണു് രസഭാവവ്യക്തിയും. ഈ പാത്രസൃഷ്ടിയിലുള്ള വൈഭവം തന്നെയാണു് നളചരിതം ആട്ടക്കഥയിൽ നാം കാണുന്നതും.

## നാടകീയത

പ്രതിഭാശാലികളായ കലാകാരന്മാർക്കേ ഗതാനുഗതികത്വത്തിന്റെ സങ്കുചിതപഥത്തിൽനിന്നു് ബോധപൂർവ്വം മാറി ഉത്തമകലാസൃഷ്ടികൾ നടത്താൻ കഴിയൂ. ഭാവനയുടെ സ്വതന്ത്രവിഹാരത്തെയും, വികാസത്തെയും കെട്ടിനിർത്തുന്ന മാമൂൽ നിയമങ്ങളെ അവർ അരിഞ്ഞു വീഴ്ത്തിയിട്ടു്, തൽസ്ഥാനത്തു് നവംനവങ്ങളായ നിയമങ്ങളെ പ്രതിഷ്ഠിക്കുന്നു. അത്തരം കലാകാരന്മാരുടെ കലാസൃഷ്ടികൾ കാലത്തിന്റെ പെരുവെള്ളപ്പാച്ചിലിൽ കുത്തിയൊലിച്ചു പോകാതെ അക്ഷയതേജസ്സോടെ നിലനിൽക്കുകയും ചെയ്യും. അങ്ങനെയുള്ള ഒരു കൃതിയത്രേ ഉണ്ണായി വാര്യരുടെ നളചരിതം ആട്ടക്കഥ.

ഒരു തിരപ്പുറപ്പാടു്, ശൃംഗാരപ്പദം, പോരിനുവിളി, യുദ്ധം, വധം, മംഗളം—ഇത്താണിതേ മട്ടിലാണു് ബഹുഭൂരിപക്ഷം ആട്ടക്കഥകളുടെയും ഘടന. കഥാബന്ധത്തിനു് വൈചിത്ര്യമോ, കഥാപാത്രങ്ങൾക്കു വ്യക്തിത്വമോ മിക്ക കഥകളിലും കഷ്ടിയാണു്. കഥാപാത്രത്തിന്റെ സ്വാഭാവികമായ വളർച്ചയോ ഉദ്വേഗപൂർണ്ണമായ സംഭവങ്ങളോ ഒന്നും ഒരാട്ടക്കഥയിൽ അന്വേഷിച്ചിട്ടു കാര്യമില്ല. എല്ലാം ഒരേ അച്ചിൽ വാർന്നുവീണവ; ഒരേ ആകൃതി; ഒരേ പ്രകൃതി. എന്നാൽ ഈ നിയമങ്ങൾക്കെല്ലാം തീർത്തുമൊരപവാദമാണു് ഉണ്ണായിവാര്യരുടെ നളചരിതം ആട്ടക്കഥ. അതിന്റെ ഘടനയ്ക്കു് കൂടുതലടുപ്പം നാടകത്തോടാണു്. മുഖം, പ്രതിമുഖം, ഗർഭം, വിമർശം, എന്നിവയിലൂടെ വളർന്നു് അത്ഭുതരസത്തിലവസാനിക്കുന്ന നിർവഹണസന്ധിയോടുകൂടിയ ഒരു നാ

കത്തിന്റെ രൂപഘടനയാണു ഈ ആട്ടക്കഥയ്ക്കുള്ളതു്. ഹംസം നളനോടു് ദമയന്തിയുടെ സൗന്ദര്യം എത്തിക്കുന്നതുവരെയുള്ള ഭാഗം മുഖസന്ധി; പുഷ്കരന്റെ ചൂതു വരെ പ്രതിമുഖസന്ധി; ചൂതു മുതൽ ദമയന്തീപരിത്യാഗം വരെ ഗർഭസന്ധി; അതുമുതൽ ഋതുപർണ്ണൻ ദമയന്തിയുടെ രണ്ടാം സ്വയംവരത്തിനെത്തുന്നതുവരെ വിമർശസന്ധി; അവിടം മുതൽ അവസാനം വരെ നിർവഹണസന്ധി; എന്നിങ്ങനെ നാടകത്തിലെ സന്ധികളെ നളചരിതത്തിലും ഏറെക്കുറെ സമന്വയിപ്പിക്കാം.

ഘടനയെ സംബന്ധിച്ചുള്ള സാദൃശ്യം പോലെതന്നെ രസശൃംഘനത്തിലും നളചരിതത്തിനു് നാടകത്തോടു സാദൃശ്യമുണ്ടു്. നളചരിതത്തിലെ നായികാനായകന്മാർ, അവരുടെ ഉത്കർഷത്തിനുവേണ്ടി യത്നിക്കുന്ന നാരദഹംസാദികൾ, പ്രതിനായകനായ കലി ദ്വാപരൻ, മുതലായവരുടെ പ്രവൃത്തികളുടെ ഫലമായി അവസാനത്തിൽ നായികാനായകന്മാരുടെ രതി എന്ന സ്ഥായിഭാവം പരിപുഷ്ടമാകുന്നു. ഈ രതി നളദമയന്തിമാരുടെ പരസ്പരഗുണശ്രവണത്താൽ അല്പാല്പം വികസിതമായി, ഹംസദൗത്യത്താലും, നാരദപരിശ്രമത്താലും വർദ്ധമാനമാകുന്നു. ഇന്ദ്രാദികൾക്കു വേണ്ടി നളൻ നടത്തുന്ന ദൗത്യം മുതലായ താത്കാലിക തടസ്സങ്ങൾക്കു ശേഷം പൂർവ്വാധികം വികസ്വരമായി വിവാഹരംഗത്തിൽവച്ചു ഫലപ്രാപ്തിയിലെത്തുന്നു. അനന്തരം കലിയുടെ ആവേശംകൊണ്ടുണ്ടായ മതിഭ്രമം നിമിത്തം രതി തിരസ്കൃതമാകുന്നു. പിന്നീടു് തിരോഭൂതമായിക്കിടന്ന രതി, മഹർഷിമാരുടെ ആശിസ്സിനാലും കാർക്കോടകന്റെ സംസർഗത്താലും ശക്തിമത്തായി പ്രത്യക്ഷമാകുന്നു. നളദമയന്തിമാരുടെ പുനസ്സമാഗമത്തോടെ ആ രതി സംഭോഗശൃംഗാരമായിത്തീർന്നു പരിണമിക്കുന്നു.

> "ശിവ! ശിവ! എന്തു ചെയ്‌വൂ ഞാൻ
> എന്നെച്ചതിച്ചു കൊല്ലുന്നിതു കാട്ടാളർ".

എന്ന ഹംസവിലാപത്തിലെയും,

> "അലസതാവിലസിതമതിനാൽ ഞാനുറങ്ങിനേൻ
> അലമലം പരിഹാസ കലാവിലോലരേ"

എന്ന ദമയന്തീ വിലാപത്തിലെയും കരുണം

''പോരിലണഞ്ഞാലാരില്ലമുണ്ടോ?'
ഭീരുത ചേതസി തേ?
പോരാളികളാരാധിതമന്മഥ-
മംഗനമാർ ചരണങ്ങളും വണങ്ങുമോ?

എന്ന ഭാഗത്തെ വീരം.

'ദണ്ഡനീയതര, മന്നിൽ നീ സപദി
ഖണ്ഡനീയ ഗള നിന്നു നീ ചപലത്വ
ഷണ്ഡ, നീച, ഖല, മന്ദ, നീയുഴറി
മണ്ടുവാൻ കൊതിച്ചെങ്ങു നീ
അന്ധനായ് പുറപ്പെട്ടോരു നിന്നെയുമന്തകൻ
വിളിക്കുന്നു, വിരുന്നിനു''

എന്ന കലിയോടുള്ള നളവാക്യത്തിലെ രൗദ്രം.

'ആരയ്യാ! ബാഹുകൻ ദേവേന്ദ്രസുതനോ,
പാർക്കിലാരയ്യാ!'

എന്ന വാർഷ്ണേയ വാക്യത്തിലെ അത്ഭുതം തുടങ്ങിയ അംഗരസങ്ങളോടുകൂടിയ ശൃംഗാരരസത്തിന്റെ ഗതിയിൽ നാടകീയമായ ഒരു രാമണീയകം ദർശിക്കുവാൻ കഴിയും.

ഉചിതമായ കഥാഘടന, രസാപോഷണം, തുടങ്ങിയ അംശങ്ങളിൽ മാത്രമല്ല നളചരിതത്തിലെ പാത്രസൃഷ്ടിയിലും നാടകീയത നല്ലവണ്ണം പ്രതിഫലിക്കുന്നുണ്ട്. ഭിന്നപ്രകൃതികളും ജീവിതത്തിന്റെ പല തലങ്ങളിൽ സാധാരണ കണ്ടുവരുന്നവരുടെ പ്രതീകങ്ങളുമാണ് നളചരിതത്തിലെ കഥാപാത്രങ്ങളും. നളൻ, ദമയന്തി, ഹംസം, നാരദൻ, ഇന്ദ്രാദികൾ, കലി, ദ്വാപരൻ, പുഷ്കരൻ, കാട്ടാളൻ, വനിഗ്വരൻ, രാജമാതാവ്, സുദേവൻ, ഭീമരാജാവ്, കാർക്കോടകൻ, ഋതുപർണ്ണൻ, വാർഷ്ണേയൻ, ജീവലൻ, പർണ്ണാദൻ, കേശിനി എന്നീ കഥാപാത്രങ്ങളെല്ലാം സവിശേഷമായ വ്യക്തിത്വത്തോടുകൂടിയവരാണ്.

പ്രഖ്യാതവംശജനും, രാജർഷിയും, ധീരോദാത്തനും, പ്രതാപവാനുമായ നളനാണ് നായകൻ. നാടകത്തിലെ നായകലക്ഷണം സർവഥാ നളനും യോജിക്കുന്നുണ്ട്. ഒരു സാധാരണ മനുഷ്യന്റെ ദൗർബല്യങ്ങളും കുറവുകളുമൊക്കെയുള്ള ഒരാളാണ്

ഉണ്ണായിയുടെ നളൻ, ലോകപരിചയം സിദ്ധിച്ചവനും, ഉദാരമനസ്കനുമാണ്. കാട്ടാളൻ. സുദേവനാകട്ടെ രസികനും യജമാന സ്നേഹിയുമായ ഒരുത്തമ ബ്രാഹ്മണനാണ്. ധീരോദ്ധതനാണ് പ്രതിനായകനായ കലി, മററാട്ടക്കഥകളിലെ നിർജ്ജീവങ്ങളായ കഥാപാത്രങ്ങളുമായി താരതമ്യം ചെയ്യുമ്പോഴേ നമുക്ക വാര്യരുടെ കഥാപാത്രസൃഷ്ടിക്ക പിന്നിലുള്ള സർഗ്ഗശക്തി മനസ്സിലാകുകയുള്ളൂ. നാനാ രസ തരംഗിതമായ അതിൻെറ പരിശുദ്ധി ഒട്ടും നഷ്ടപ്പെട്ടുപോകാതെതന്നെ വാര്യർ അവതരിപ്പിച്ചിട്ടുണ്ട്.

സംഭവവൈചിത്ര്യവും വികാരവൈവിധ്യവും ഒരു നാടകത്തിനത്യന്താപേക്ഷിതമാണ്. ഈ രണ്ടു ഘടകങ്ങളും നമുക്ക് ഉണ്ണായിയുടെ നളചരിതത്തിൽ ദർശിക്കാം. മററു കഥകളിൽ കാണുന്ന വിരസമായ കഥാകഥന രീതിയല്ല വാര്യർ സ്വീകരിച്ചിരിക്കുന്നത്. ഓരോ സംഭവവും രംഗവും അതിനടുത്ത രംഗത്തെക്കുറിച്ച് ശ്രോതാക്കളിൽ ആകാംക്ഷയുളവാക്കാൻ പര്യാപ്തമായ രീതിയിലാണ ഘടിപ്പിച്ചിരിക്കുന്നത്. കഥാവസാനംവരെ അനുവാചകരുടെ ഉത്കണ്ഠ സ്ഥിരമായി പിടിച്ചുനിർത്തുവാൻ കവിക്ക കഴിഞ്ഞിട്ടുണ്ട്.

'നളചരിതം കഥകളിയെ ''കേരളത്തിൻെറ ശാകുന്തളം'' എന്നു വിളിച്ചാൽ പോലും അധികപ്പററാവുകയില്ല. 'കഥകളിക്കാരനെന്നല്ല, മലയാള ഭാഷാഭിജ്ഞന്മാരൊക്കെത്തന്നെയും നളചരിതത്തെ മികച്ച ഒരു ദൃശ്യകഥയായിട്ടേ എണ്ണിയിട്ടുള്ളു. ഞാൻ പറയുന്നു, അതൊരു കഥകളിയാണെന്നുള്ള വസ്തുത അങ്ങു മറന്നേയ്ക്കൂ എന്ന്. ആ നാലു ദിവസത്തെക്കഥ നാലങ്കമാക്കിയെടുത്തു വാരിയർ നിർദ്ദേശിച്ചിട്ടുള്ളതുപോലെ ദൃശ്യമഭിനയിച്ചു നോക്കൂ. അല്പം ചില ഭാഗങ്ങൾ ഉപേക്ഷിക്കേണ്ടിവന്നേക്കാം. അതൊന്നും അത്ര വലിയ മാററങ്ങളല്ലല്ലോ. അങ്ങനെ അഭിനയിച്ചാൽ കുററം തീർന്നൊരു നാടകത്തിൻെറ അനുഭവമുണ്ടാകും: നിശ്ചയം. ഒരൊന്നാന്തരം നാടകത്തിലെ പാത്രങ്ങൾക്ക് എത്രമാത്രം ലോകധർമ്മിത്വവും വ്യക്തിത്വവും ആവശ്യമാണോ, അതെല്ലാം, ദമയന്തീനളാദികൾക്കുണ്ട്. രസഭാവങ്ങൾ ഉടനീളം അതാതിൻെറ പാകത്തിൽ അഭിവ്യഞ്ജിപ്പിക്കാൻ വാര്യർ മറന്നിട്ടില്ല. കഥ

സ്ഫുട്ടാകെയും, രസഭാവങ്ങൾക്ക വിശേഷിച്ചും, ഏകാഗ്രത ദീക്ഷിക്കപ്പെടുന്നുണ്ട്. എന്തിനധികം? പ്രാകൃതമായൊരു ദൃശ്യകല അപരിഷ്കൃതമായൊരു നാടകമായിത്തീരുമ്പോൾ എത്രത്തോളം വളർച്ചകൾ വേണമെന്നുണ്ടോ. അവ സമസ്തവും ഒത്തിണങ്ങിയിട്ടുള്ളൊരു കൃതിയാണു് നളചരിതം കഥകളി'' (A)

## നളചരിതം—കഥകളി എന്ന നിലയിൽ.

നളചരിതം ആട്ടക്കഥയുടെ സാഹിത്യഗുണത്തെ മുക്തകണ്ഠം പുകഴ്ത്തുന്ന സഹൃദയരിൽ പലരും കഥകളിയെന്ന നിലയിൽ നളചരിതം ഒരു പരാജയമാണെന്നഭിപ്രായപ്പെടുന്നവരാണു്. സങ്കേതജടിലമായ കഥകളിസ്സങ്കേതത്തു് ഒത്തുങ്ങാത്ത പലതും നളചരിതത്തിലുണ്ടെന്നാണവരുടെ അഭിപ്രായം.

കോട്ടം വിട്ടൊരു കോട്ടയം കഥകൾ നാ-
ലഞ്ചാതെ വഞ്ചീശ്വര-
ശ്രേഷ്ഠൻ തന്നുടെ നാലും; തമ്പിയുടെ
മൂന്നൊന്നാക്കരീന്ദ്രന്റെയും.

എന്ന പ്രസിദ്ധശ്ലോകത്തിൽ ഒരു പക്ഷേ നളചരിതം കഥകളിക്കു് സ്ഥാനം കിട്ടാതെ പോയതും ഇതുകൊണ്ടാവാം. നളചരിതം അരങ്ങത്തു് ഒരു പരാജയമാണെന്നു പറയുന്നതിനുള്ള പ്രധാന കാര്യങ്ങൾ ഇങ്ങനെ സംഗ്രഹിക്കാം:-

കോട്ടയം കഥകളും മററും അഭിനയിച്ചു കാണുമ്പോഴുണ്ടാകുന്ന അനുഭവത്തിന്റെ ഒരു ചെറിയ അംശംപോലും നളചരിതം അഭിനയിച്ചു കാണുമ്പോൾ ഉണ്ടാകാറില്ല. വേണ്ടതുപോലെ മുദ്ര കാണിച്ചു ഫലിപ്പിക്കാൻ കഴിയാത്ത നിരവധി പദങ്ങൾ നളചരിതത്തിലുണ്ടു്. മുദ്രകാണിക്കാനും, കാണിച്ചാൽ ഫലിപ്പിക്കാനും കഴിയാത്ത നിരവധി പദങ്ങൾ ഈ ആട്ടക്കഥയിൽ കാണാം. ഭാവങ്ങൾ മാറിമാറി അഭിനയിക്കുവാൻ സന്ദർഭമില്ലാത്തതുകൊണ്ടു് വിരസമായ പദങ്ങളും കുറച്ചധികമുണ്ടു്. 'മറിമാൻകണ്ണി വിജനേ ബത' മുതലായ പദങ്ങൾ ഇരുന്നുകൊണ്ടാണഭിനയിക്കുന്നതു്. കഥകളിയിൽ പദാർത്ഥാഭിനയമാണു്, വാക്യാർത്ഥാ

(A) വായനശാലയിൽ (രണ്ടാം ഭാഗം)—മുണ്ടശ്ശേരി.

ഭിനയമല്ല ഉള്ളതു്. ഇരുന്നുകൊണ്ടുള്ള അഭിനയത്തിൽ നൃത്ത്യങ്ങൾക്കു് അവസരമില്ല (a) താളവട്ടങ്ങളിലൊതുങ്ങാത്തതും; താളവട്ടം കഴിഞ്ഞു വലിച്ചു നീട്ടിപ്പാടേണ്ടവയുമാണു് നളചരിതത്തിലെ മിക്ക പദങ്ങളും. ''ഉദാത്തമായ അഭിനയത്തിനു വകയുള്ള കഥകളി കണ്ടുകൊണ്ടിരിക്കുന്ന പ്രേക്ഷകന്റെ ശ്രദ്ധ മറ്റൊരിടത്തേയ്ക്കു പാറിപ്പോകുന്നില്ല. അതിനിട കിട്ടില്ല. നളചരിതത്തിലെ മനം മടുപ്പിക്കുന്ന അഭിനയപദ്ധതി അധികനേരം കണ്ടുകൊണ്ടിരിക്കുവാൻ കഴിയാത്തതുകൊണ്ടാണു് കാണികൾ ശ്രോതാക്കളായി മാറുന്നതു്. ആട്ടത്തിനുള്ള ഈ കോട്ടമാണു് നളചരിതപദങ്ങളുടെ നേട്ടം'' (പുറപ്പാട്-കമ്മിണി) കഥകളിയിലെ സംഗീതം അഭിനയത്തെ മുൻനിർത്തിയുള്ളതാണു്. കഥകളിയിലെ പദങ്ങൾ ദൈർഘ്യം കൂടിയാൽ, അതു് വിരസമാകും. കാരണം, ചരണം തോറും വ്യത്യസ്തമായ ആലാപന സ്വീകരിക്കാൻ കഥകളിഗായകർക്കവകാശമില്ല. നളചരിതത്തിലെ ചരണങ്ങളുടെ എണ്ണം ഒന്നുകിൽ കൂടിയിരിക്കും. അല്ലെങ്കിൽ ദൈർഘ്യമേറിയതായിരിക്കും. ഇങ്ങനെ പല സാങ്കേതികത്തകരാറുകളുമുള്ളതുകൊണ്ടു് 'നളചരിതം' ഒരു കഥകളിയെന്ന നിലയിൽ പരാജയമാണെന്നു് ചിലർ അഭിപ്രായപ്പെടുന്നു.

നളൻ, ഋതുപർണ്ണൻ, ഭീമൻ (പച്ച); ദമയന്തി; സുദേവൻ; രാജപത്നി, കേശിനി (മിനുക്കു്), കാട്ടാളൻ, കലി (കറുത്ത താടി) ഹംസം, കാർക്കോടകൻ, തുടങ്ങി വേഷവൈവിധ്യമുള്ള പാത്രങ്ങൾക്കെല്ലാം നളചരിതത്തിൽ സ്ഥാനമുണ്ടു്. ഒരു പ്രധാന കത്തിവേഷം നളചരിതത്തിലില്ലെന്നുള്ളതു് ഒരു വലിയ കുറവു തന്നെയാണു്. ഒന്നാംദിവസത്തിൽ അല്പസമയം പ്രത്യക്ഷപ്പെടുന്ന യമൻ കത്തിവേഷമാണെന്ന കാര്യം വിസ്മരിക്കുന്നില്ല. ഒന്നാം ദിവസത്തിലെ ഹംസദൗത്യം, രണ്ടാം ദിവസത്തിലെ 'ദയിതേ നീ കേൾ' കലിപ്രവേശം, ചൂതു്, കാട്ടാളന്റെ പദം ദമയന്തീവിലാപം, മൂന്നാം ദിവസത്തെ, കാർക്കോടക നള സംവാദം, യാമിയാമീ-എന്നപദം' സുദേവൻ അയോദ്ധ്യയിൽച്ചെന്നു നടത്തുന്ന

---

(a) ഇരുന്നഭിനയിക്കാൻ ചിട്ടപ്പെടുത്തിയ ആശാന്മാരല്ലേ ഇതിനു കുററക്കാർ? വാര്യരല്ലല്ലോ. (വി. ജി. പി).

വാർത്താ നിവേദനം, കലി നളനെ വിട്ടൊഴിയുന്ന രംഗം, നാലാം ദിവസത്തെ 'എന്തൊന്നുമുണ്ടോ കണ്ടു' എന്ന ദമയന്തിയുടെയും ആനന്ദ തുന്ദിലനായി വന്നിതാശു ഞാൻ എന്ന ബാഹുകന്റെയും പദങ്ങൾ, മുതലായവയൊക്കെ പണ്ഡിതപാമരഭേദമെന്യേ സകലരേയും രസിപ്പിക്കാൻ പോന്ന രംഗങ്ങളാണ്. സംഭോഗശൃംഗാരത്തെ പച്ചയായിട്ടവതരിക്കുന്നതിൽ മറ്റാട്ടക്കഥാകർത്താക്കൾക്ക് ഒരു മടിയുമില്ല. ഔചിത്യവേദിയായ വാര്യർ തന്റെ കൃതിയിൽ അതിന് സ്ഥാനമേ കൊടുത്തില്ല. സഹൃദയത്വവും നല്ല പാണ്ഡിത്യവും, തികഞ്ഞ ഔചിത്യബോധവും ഉള്ള നടന്മാർക്കേ നളചരിതം വിജയകരമായി രംഗത്തവതരിപ്പിക്കാൻ പറ്റൂ.



മാവേലിക്കര
1-7-1974.

വട്ടപ്പറമ്പിൽ
ഗോപിനാഥപിള്ള.

# നളചരിതം

## (ആട്ടക്കഥ)

### -ഒന്നാം ദിവസം-

### പുറപ്പാട്



ശ്ലോകം 1

തോടി—ചെമ്പട

**ആസീൽ പുരാ പരമപാവന കീർത്തിഭൂമാ**
**നാകോപമേ നിഷധനീവൃതി നീതിശാലീ**
**രാജാ രതീശസുഭഗോ ജഗദേകവീരഃ**
**ശ്രീവീരസേനതനയോ നളനാമധേയഃ**

[ലളിതാർത്ഥ ദീപിക]

പുരാ - പണ്ടു്, നാകോപമേ - സ്വർഗ്ഗതുല്യമായ, നിഷധനീവൃതി - നിഷധരാജ്യത്തു്, പരമപാവനകീർത്തിഭൂമാ - ഏററവും പരിശുദ്ധമായ കീർത്തി ബാഹുല്യത്തോടു കൂടിയവനും, നീതിശാലി - നീതിശാലിയും, രതീശസുഭഗഃ - കാമദേവനെപ്പോലെ സുന്ദരനും, ജഗദേകവീര - ലോകൈകവീരനും, ശ്രീവീരസേനതനയ - ശ്രീവീരസേനന്റെ പുത്രനും, നളനാമധേയ - നളൻ എന്നു പേരുള്ളവനും ആയ, രാജാ - രാജാവു്, ആസീത് - ഉണ്ടായിരുന്നു.

രതീശൻ - രതിയുടെ ഭർത്താവു് (കാമദേവൻ) നീവൃത്തു് - രാജ്യം ''നീവൃജ്ജനപദഃ'' എന്നമരം.

പണ്ട് സ്വർഗ്ഗതുല്യമായ നിഷധരാജ്യത്ത് അതിപരിശുദ്ധമായ കീർത്തിബാഹുല്യത്തോടുകൂടിയവനും, നീതിനിഷ്ഠനും, കാമദേവനെപ്പോലെ സുന്ദരനും, ലോകൈകവീരനും, വീരസേനമഹാരാജാവിന്റെ പുത്രനും, നളൻ എന്ന പേരോടുകൂടിയവനുമായ ഒരു രാജാവുണ്ടായിരുന്നു.

നാകോപമേ നിഷധനീവൃതി, രതീശസുഭഗഃ എന്നീ ഭാഗങ്ങളിൽ അലങ്കാരം ഉപമ.

വൃത്തം: വസന്തതിലകം

''ചൊല്ലാം വസന്തതിലകം തഭജം ജഗംഗം''

## നിലപ്പദം

(പല്ലവി)

അരമതാമിതകൗതുകമാലയേ
നരപതി നൈഷധ വീരൻ

(അനുപല്ലവി)

ചിരമവനീമനുശാസദനാകുലം
ശീതഗു വംശ കരീരൻ. ............ അരമതാ

നിലപ്പദം നടൻ അഭിനയിക്കാനുള്ളതല്ല നായകന്റെ ഗുണഗണങ്ങളാണ് നിലപ്പദത്തിൽ വിവരിക്കാറുള്ളത്.

നരപതി നൈഷധവീരൻ - രാജാവായ നളൻ, ആലയേ - കൊട്ടാരത്തിൽ, അമിതകൗതുകം - അളവറ്റ സന്തോഷത്തോടുകൂടി, അരമത - സുഖിച്ചു.

ചിരം - വളരെക്കാലം, അവനീം - അവനിയെ (ഭൂമിയെ) അനാകുലം - ക്ഷേമത്തോടുകൂടി, അനുശാസൻ - ഭരിച്ചുകൊണ്ട്, ശീതഗു വംശ കരീരൻ - ചന്ദ്രവംശത്തിൽ ജനിച്ചവൻ(ഈ അനുപല്ലവിയും തുടർന്നുള്ള ചരണങ്ങളും പല്ലവിയോടു ചേർത്തന്വയിക്കണം)

ശീതഗു - ശീതകിരണമുള്ളവൻ (ചന്ദ്രൻ), കരീഷം - മുള്ളയുടെ പൊടിപ്പ്, "വംശാംകുര കരീഷരാസ്തി" എന്ന രം.

ചരണം 1

പെരിയൊരു ദോർബല പാവകദേവന്
വിറകാക്കി വിമതഘലാ
പരിമിത സരണി വിദൂരഗ ഗുണഗണ-
പരിമളപൂരിത ലോകൻ .. .....അരമത

ചരണം 2

വിശ്വ മനോഹര ചാരു ശരീരൻ
വിശ്രുത സചിവസത്തമൻ
വിദ്യാജലനിധി വിസ്മയനീയൻ
വിഷ്ടപ പാലന ശീലൻ..... അരമത

ചരണം 3

കലിശമനൗഷധ രസമയ ചരിതൻ
കലിശധരോപമ വീര്യൻ
ശാർങ്ഗി പിനാകി പദാർച്ചന ശീലൻ
വാങ്മനസാതി വിദൂരൻ .......അരമത

ചരണം 1

പെരിയ - വലിയ, ദോർബല പാവക ദേവൻ - കൈയ്യുക്കാകുന്ന അഗ്നി (രൂപകം), വിമതഘല - ശത്രുസമൂഹം, തന്റെ കൈയ്യൂക്കാകുന്ന അഗ്നിക്ക് ശത്രുസംഘത്തെ വിറകാക്കിത്തീർത്തു. പരിമിതസരണിയിൽനിന്നു - ഇത്രയെന്നു നിർണ്ണയിക്കാൻ കഴിയുന്ന വഴിയിൽനിന്നു, വിദൂരഗമായ - അകന്നുനില്ക്കുന്ന, ഗുണഗണത്തിന്റെ - ഗുണസമൂഹത്തിന്റെ, പരിമളംകൊണ്ട് - സൗരഭ്യംകൊണ്ട്, പൂരിതമായ - നിറഞ്ഞ, ലോകത്തോടു കൂടിയവൻ.

സദ്ഗുണങ്ങൾക്കു സൗരഭ്യമുണ്ടെന്നു കവി സങ്കേതം.

ചരണം 2

വിശ്വമനോഹര – എല്ലാവരുടേയും മനസ്സിനെ ആകർഷിക്കുന്ന, ചാരു ശരീരൻ – സുന്ദരമായ ശരീരത്തോടു കൂടിയവൻ, വിശ്രുത സചിവ സമേതൻ – പ്രസിദ്ധരായ മന്ത്രിമാരോടു കൂടിയവൻ, വിദ്യാജലനിധി – വിദ്യയ്ക്കു സമുദ്രമായിട്ടുള്ളവൻ, വിസ്മയനീയൻ – വിസ്മയമുളവാക്കുന്നവൻ, വിഷ്ടപ പാലന ശീലൻ – ലോകപാലനം, വ്രതമായിട്ടുള്ളവൻ.

ചരണം 3

കലിശമ ......ചരിതൻ – കലിയെ നശിപ്പിക്കുന്ന ഔഷധവും രസമയവുമായ ചരിതത്തോടു കൂടിയവൻ; നളകഥയുടെ ശ്രവണവും കീർത്തനവും കലിദോഷശമനത്തിനുതകുമെന്നാണു പൗരാണിക വിശ്വാസം.

''കാർക്കോടകസ്യ നാഗസ്യ
ദമയന്ത്യാ നളസ്യ ച
ഋതുപർണ്ണസ്യ ഭൂപസ്യ
കീർത്തനം കലി നാശനം''

കുലിശം – വജ്രായുധം, കുലിശധരൻ – ഇന്ദ്രൻ, കുലിശധരോപമൻ – ഇന്ദ്രതുല്യൻ, കുലിശധരൻ – വജ്രായുധം ധരിച്ചവൻ, കുലിശ........വീര്യൻ – ഇന്ദ്രതുല്യം പരാക്രമമുള്ളവൻ, ശാർങ്ഗി – ശാർങ്ഗം എന്ന വില്ലു കൈയിലുള്ളവൻ(വിഷ്ണു), പിനാകി – പിനാകം എന്ന വില്ലു ധരിച്ചവൻ (ശിവൻ), ശാർങ്ഗി ... ....ശീലൻ – വിഷ്ണുവിന്റെയും ശിവന്റെയും പദങ്ങളെ ആരാധിക്കുക ശീലമായിട്ടുള്ളവൻ, വാങ്........വിദൂരൻ – വാക്കിനും മനസ്സിനും വളരെ അകലെയുള്ളവൻ, (അനിർവചനീയവും അചിന്ത്യവുമായ പ്രഭാവത്തോടുകൂടിയവൻ)

# രംഗം 1

## നളന്റെ രാജധാനി

ശ്ലോകം 2

(മുഖാരി - അടന്ത)

നളനരവരനേവം ഭൂതലം കാത്തു വാഴ-
ന്നളവിലവനിലേററം പ്രീതികൈക്കൊ-
ണ്ടൊരുനാൾ
മിളിതരസമെഴുന്നള്ളീടിനാൻ തത്സമീപേ
നളിന ഭവതനൂജൻ നാരദൻ മാമുനീന്ദ്രൻ

നളനരവരൻ - നളമഹാരാജാവ്, ഏവം - ഇപ്രകാരം, ഭൂതലം കാത്തു വാഴുന്നളവ് - രാജ്യം ഭരിച്ചുകൊണ്ടിരുന്നപ്പോൾ, അവനിലേററം പ്രീതി കൈക്കൊണ്ട് - രാജാവിൽ വളരെയധികം പ്രീതിയോവത്തോടെ, തത്സമീപേ - അവന്റെ സമീപത്തു്, നളിനഭവ തനൂജൻ - ബ്രഹ്മപുത്രനായ നാരദൻ, മാമുനീന്ദ്രൻ - മുനിശ്രേഷ്ഠൻ, മിളിതരസം - സന്തോഷത്തോടുകൂടി, എഴുന്നള്ളീടിനാൻ - എഴുന്നള്ളി.

നളിന ഭവൻ - ബ്രഹ്മാവ്, തനൂജൻ - മകൻ.

വൃത്തം: മാലിനി

"നനമയ യുഗമെട്ടിൽ തട്ടണം മാലിനിക്കു"

പദം 1. നളൻ

(പല്ലവി)

ഭഗവൻ നാരദ ! വന്ദേ ഽഹം

(അനുപല്ലവി)

അഘവും നീങ്ങി മേ സർവ്വം
ഗൃഹവും പൂതമായിപ്പോയിപ്പോൾ..... ഭഗവൻ

വന്ദേഹം = അഹം (ഞാൻ) വന്ദേ (വന്ദിക്കുന്നു)

അഘം = പാപം, സർവ്വം = എല്ലാം, മേ = എന്റെ, പൂതമായി = പരിശുദ്ധമായി,

ചരണം 1

അരവിന്ദഭവയോനേ
വരവിന്നെങ്ങുനിന്നിപ്പോൾ
ഹരിമന്ദിരത്തിൽ നിന്നോ,
പുരിയിൽനിന്നോ നിലിമ്പാനാം?.... ഭഗവൻ

ചരണം 2

മുദിതം മാനസം മമ
ഭവദംഗദർശനേന
മുഴുതിങ്കളുദയേന
കുമുദമെന്നതുപോലെ... ....ഭഗവൻ

ചരണം 3

എന്തിനിച്ചെയ്യേണ്ടു ഞാൻ
നിന്തിരുവടി ചൊല്ലാൽ
എന്നതത്രം ചെയ്യേണ്ട-
മുന്നത തപോനിധേ .. .... ഭഗവൻ

ചരണം 1, അരവിന്ദഭവയോനി = നാരദൻ, അരവിന്ദഭവൻ = ബ്രഹ്മാവ്, യോനി = ഉല്പത്തിസ്ഥാനം, ഹരിമന്ദിരം = വിഷ്ണുവിന്റെ വാസസ്ഥാനം (വൈകുണ്ഠം) നിലിമ്പാനാം, പുരി = ദേവന്മാരുടെ നഗരി (അമരാവതി)

ചരണം 2 മുഴുതിങ്കളുദയേന കുമുദം എന്നതുപോലെ = പൂർണ്ണചന്ദ്രോദയം കൊണ്ട് ആമ്പൽ എന്നതുപോലെ, ഭവദംഗദർശനേന = അങ്ങയുടെ ശരീരം കണ്ടതുകൊണ്ട്, മമ മാനസം = എന്റെ മനസ്സ്, മുദിതം = സന്തുഷ്ടമായിരിക്കുന്നു. അലങ്കാരം ഉപമ.

ചരണം 3, നിന്തിരുവടിയുടെ ആജ്ഞയനുസരിച്ച് എന്താണ്

ഞാൻ ഇനി ചെയ്യുന്നതു്. ഉന്നത തപോനിധി = ഉൽകൃഷ്ടമായ തപസ്സിനു് ഇരിപ്പിടമായവൻ.

പദം 2· നാരദൻ

ചരണം 1

ഭീഷിത രിപുനികര! നൈഷധ! നീ കേൾക്ക വീര!
ഊഴിതൻ നായകനാം നീ പാഴിലാക്കീടൊല്ലാ ജന്മം

ചരണം 2

നാഴിക തികച്ചൊരുനാൾ
വാഴവേനില്ലൊരേടത്തും;
ഏഷണിയ്ക്കായ് നടപ്പേൻ ഞാൻ
ഏഴുരണ്ടു ലോകത്തിലും

ചരണം 1. ഭീഷിതരിപുനികരൻ = ശത്രുസമൂഹത്തെ ഭയപ്പെടുത്തുന്നവൻ, ഊഴി = ഭൂമി

ചരണം 2, ഏഴു രണ്ടു ലോകം = പതിനാലുലോകം, നാരദൻ ദക്ഷൻെറ പതിനോരായിരം പുത്രന്മാരെയും തത്വോപദേശത്താൽ ഭഗവത് സായൂജ്യം പ്രാപിപ്പിച്ചു. അതുകൊണ്ടു് കുപിതനായ ദക്ഷൻ, ഒരിടത്തു തന്നെ സ്ഥിരമായി കഴിയാതെ പോകാട്ട എന്നു ശപിച്ചു. ഇതൊരനുഗ്രഹമായിട്ടാണു് നാരദൻ കരുതിയതു്. അതിനാലാണു് ''നാഴിക........ടത്തും'' എന്നു നാരദൻ പറയുന്നതു്.

ഏഷണിക്കു് ''ഏഷണ'' എന്ന പാഠം സ്വീകരിച്ചുകൊണ്ടു് ഈ ഭാഗം ശ്രീ. എം. എച്ചു്. ശാസ്ത്രി ഇങ്ങനെ വ്യാഖ്യാനിക്കുന്നു.

'നാരദൻ സ്വതേ ഏഷണിക്കാരനാണെന്നുള്ള ധാരണകൊണ്ടുണ്ടായ അപപാഠമാണു്'' 'ഏഷണിക്കു നടപ്പേൻ ഞാൻ' എന്നുള്ളതു്. പ്രകൃതത്തിൽ താൻ ഏഷണിക്കാരനാണെന്നു പ്രസ്താവിച്ചുകൊണ്ടു്, നാരദൻ അനന്തര ഭാഗത്തിലേയ്ക്കു കടക്കുന്നതു് സാൎത്ഥകമല്ലെന്നു മാത്രമല്ല, അനൎത്ഥകരം കൂടിയാണു്,' ഏഷണിക്കാരൻെറ വാക്കു് വിശ്വസിച്ചു കൂടാ' എന്നുള്ള ഒരു താക്കീതുകൂ

കൂടി പുറപ്പെടുവിക്കുന്ന ഒരു മൗഢ്യം നാരദനിൽ നിന്നു് എങ്ങനെ നമുക്കു പ്രതീക്ഷിക്കാം. ആ പാഠത്തിൽ ഈ അനൗചിത്യത്തെ പരിഹരിപ്പാനായിട്ടു് കാന്താരതാരകത്തിൽ ഇങ്ങനെ പറഞ്ഞതിരിക്കുന്നു. 'ഏഷണിക്കു നടപ്പെൻ ഞാൻ'' എന്നു് നേരം പോക്കായി പറയുന്നതാകുന്നു; വാസ്തവത്തിൽ നാരദൻ ജനങ്ങളുടെ ഹിതത്തിനായിട്ടാണു് സർവത്ര സഞ്ചരിക്കുന്നതു്. ഇക്കാലത്തു് വർത്തമാനപത്രങ്ങളാലുണ്ടാകുന്ന ഉപയോഗം അന്നു് നാരദനാലുണ്ടായിരുന്നു എന്നു പറയാം.

ഏഷണിക്കു് = ധർമ്മാദികാര്യാന്വേഷണത്തിനു്.

ചരണം 3

കുണ്ഡിന പുരിയിലുണ്ടു
സുന്ദരി ദമയന്തീതി
കന്യകാ രത്നമവളിൽ
വൃന്ദാരകന്മാർക്കും മോഹം

ചരണം 4

രത്നമെല്ലാം നിനക്കുള്ളു;
യജ്ഞമേ ദേവകൾക്കുള്ളു
യത്നമേ തദർത്ഥം നൃപ-
സത്തമ! നിനക്കുയോഗ്യം

ദമയന്തി ഇതി : ദമയന്തി എന്നു പ്രസിദ്ധയായ, വൃന്ദാരകന്മാർ . ദേവന്മാർ

ഓരോ വർഗ്ഗത്തിലും ശ്രേഷ്ഠമായിട്ടുള്ളതാണു് രത്നം. 'രത്നം സ്വജാതി ശ്രേഷ്ഠേ f പി' 'ജാതൗ ജാതൗ യദുൽകൃഷ്ടം തദ് രത്നം ഇതി കഥ്യതേ'. യജ്ഞം : യാഗം, യത്നം : പ്രയത്നം ഏതദർത്ഥം : ഇതിലേയ്ക്കു വേണ്ടി (ദമയന്തീപരിഗ്രഹത്തിനു വേണ്ടി)

രത്നമെല്ലാം രാജാവിനവകാശപ്പെട്ടതാണു്. ദമയന്തി കന്യകാരത്നമാണല്ലോ. ദേവന്മാർക്കു് മനുഷ്യർ നടത്തുന്ന യാഗത്തിലെ ഹവിസ്സിനു മാത്രമേ അവകാശമുള്ളു. അതിനാൽ രാജാവി

നു ലഭിർക്കേണ്ട കന്യകാരത്നമായ ദമയന്തിയെ ദേവന്മാർ ആഗ്ര ഹിക്കുന്നതു് ശരിയല്ലെന്നു സാരം.

'ദമയന്തിയിൽ വൃന്ദാരകന്മാക്കു മോഹമുണ്ടെന്നു പറഞ്ഞതു് അവളുടെ ചാരുത്വാതിശയത്തെ വ്യഞ്ജിപ്പിക്കുവാനാണു്. അ ല്ലാതെ ആ പ്രസ്താവത്തിനു് സ്വാർത്ഥത്തിൽ താല്പര്യമില്ല. ദേ വന്മാർ (ഇന്ദ്രാദികരം) ദമയന്തിയെക്കുറിച്ചു് അറിയുന്നതു തന്നെ സ്വയംവരം നിശ്ചയിച്ചതിനു ശേഷമാണു്. അതിനാൽ ദമയ ന്തിയിൽ ദേവന്മാരുടെ അവകാശത്തെ തിരസ്കരിച്ചുകൊണ്ടു് ന ളന്റെ അവകാശത്തെ ഉറപ്പിക്കുന്ന ഒരു തീർപ്പു് ആവശ്യകമല്ല തന്നെ'.... 'യത്നമേതദർത്ഥം' എന്നു പിരിക്കുന്ന പക്ഷം 'അതി ലേക്കു വേണ്ടി യത്നം മാത്രമേ കർത്തവ്യമായിട്ടുള്ളു. പൂർണ്ണഫലം നിശ്ചിതമാണു്. (എം. എച്ചു്. ശാസ്ത്രി)

ശ്ലോകം. 3



കല്യാണി—ചെമ്പട

ഏവം ശ്രുത്വാ ഭാരതീം നാരദീയാം
പൂർവ്വം തസ്യാം പാന്ഥലോകാദ്വിശ്രുതായാം
സക്തം ചിത്തം തസ്യ വൈദർഭ്യപുത്ര്യാം
ജാതം സാതങ്കാതിരേകാതിദൂനം

ഏവം ; ഇപ്രകാരം, നാരദീയാം : നാരദനാൽ പറയപ്പെട്ട, ഭാരതീം : വാക്കിനെ, ശ്രുത്വാ : കേട്ടിട്ടു്, പൂർവ്വം : മുൻപുതന്നെ പാന്ഥലോകാത് : വഴിപോക്കരിൽ നിന്നും, ശ്രുതായാം : കേൾ ക്കപ്പെട്ടിട്ടുള്ള; തസ്യാം : ആ, വൈദർഭ്യപുത്ര്യാം : വിദർഭരാജപു ത്രിയിൽ, സക്തം : ചെന്നുചേർന്നിരിക്കുന്ന, തസ്യ : അവന്റെ, ചിത്തം : മനസ്സു്, സാതങ്കാതിരേകാതിദൂനം : ഏററവും ഉത്കണ്ഠ യോടുകൂടിയതും വളരെ ദുഃഖിതവും; സാതങ്കാതിരേകം - ഏററവും ഉത്കണ്ഠയോടു കൂടിയതു്, അതിദൂനം : വളരെ തളർന്നതു്, ജാതം ; ആയിത്തീർന്നു.

പല ലോകവാർത്തകളുടെയും കൂട്ടത്തിൽ ദമയന്തിയെപ്പററി വഴിയാത്രക്കാർ വർണ്ണിക്കുന്നതു കേൾക്കാൻ ഇടവന്നിട്ടുള്ള നളനു്

അവരിൽ നേരത്തേതന്നെ താല്പര്യമുള്ളവരായിരുന്നു. നാരദൻ കൂടി ദമയന്തിയുടെ സൗന്ദര്യവൈശിഷ്ട്യം പറഞ്ഞതുകേട്ട് തനിക്ക് ദമയന്തിയിൽ തോന്നിയ അഭിനിവേശം യുക്തമെന്നു ബോദ്ധ്യപ്പെട്ടപ്പോൾ, ആ കന്യകാരത്നത്തെ എങ്ങനെ നേടണമെന്ന ഉത്കണ്ഠയും അപ്പോഴത്തെ വിപ്രലംഭാവസ്ഥയിൽ അതിരററ ദുഃഖവും ഉണ്ടായി.

വൃത്തം: ശാലിനി

''നാലേഴായ് മം ശാലിനീ തംതഗംഗം''

## പദം 3 (നളന്റെ ആത്മഗതം)

(പല്ലവി)

കണ്ഡിന നായക നന്ദിനിക്കൊത്തൊരു
പെണ്ണില്ല മന്നിലെന്നു കേട്ടു മുന്നേ

(അനുപല്ലവി)

വിണ്ണിലുമില്ല നൂനം അന്യലോകത്തിങ്കലും
എന്നു വന്നിതു നാരദേരിതം നിനയ്ക്കുമ്പോൾ
......കണ്ഡിന

ചരണം 1

അവരവർ ചൊല്ലിക്കേട്ടേനവൾതൻ ഗുണഗണങ്ങ-
ളനിതര വനിതാസാധാരണങ്ങൾ
അനുദിനമവൾ തന്നിലനുരാഗം വളരുന്നു
അനുചിതമല്ലെന്നിന്നു മുനിവചനേന മന്യേ
......കുണ്ഡിന

കണ്ഡിന നായക നന്ദിനി – ദമയന്തി, കണ്ഡിനനായകൻ– ഭീമരാജാവ്, വിണ്ണിൽ – സ്വർഗ്ഗത്തിൽ, അന്യലോകം – മററു ലോകം, നാരദേരിതം – നാരദന്റെ വാക്ക്, അവരവർ – ഓരോരുത്തർ, പലരും, അനിതര...ണങ്ങൾ – മററു സ്ത്രീകളിൽ സാധാര

രണങ്ങളല്ലാത്ത, മുനിവചനേന – മുനിയുടെ വാക്കു കൊണ്ട്, അനുദിനം – ദിനംതോറും, മന്യേ – ഞാൻ വിചാരിക്കുന്നു, അനുചിതമല്ല – ഉചിതമായതു തന്നെ.

ചരണം 2

എന്തൊരു കഴിവിനി ഇന്ദുമുഖിക്കുമെന്നിൽ
അന്തരംഗത്തിൽ പ്രേമം വന്നീടുവാൻ?
പെണ്ണിനൊരാണിലൊരു പ്രേമതാമരയ്ക്കിന്നു
കന്ദർപ്പൻ വേണമല്ലോ കന്ദം സമർപ്പയിതും
— കണ്ഡിന

ഇന്ദുമുഖി – ചന്ദ്രമുഖി; സുന്ദരി. അന്തരംഗം – ഹൃദയം, പ്രേമതാമര – പ്രേമമാകുന്ന താമര, കന്ദർപ്പൻ – കാമദേവൻ, കന്ദംസമർപ്പയിതും – വിത്തു പാകുന്നതിന്



നളന് ദമയന്തിയിൽ ദൃഢമായ പ്രേമം ഉളവായിക്കഴിഞ്ഞു. ഇനി വേണ്ടത് സുന്ദരിയായ ദമയന്തിയുടെ ഹൃദയത്തിലും തന്നെക്കുറിച്ച് പ്രേമമുളവാക്കുകയാണ്. അതിനുള്ള മാർഗ്ഗമെന്താണെന്നാണ് നളന്റെ ആലോചന. അതിന്റെ ഫലമായി താൻ ജഗദേക വീരനാണെങ്കിലും, ഒരു സ്ത്രീക്ക് ഒരു പുരുഷനിൽ പ്രേമോദയം പൗരുഷസാധ്യമല്ലെന്നും അതിന് ദിവ്യപ്രേരണ കൂടിയേ തീരൂ എന്നുമുള്ള നിഗമനത്തിൽ നളൻ എത്തിച്ചേരുന്നു.

ഹൃദയാന്തർഭാഗത്ത് അജ്ഞാതമായങ്കുരിച്ച്, ക്രമേണ വളർന്ന്, വികസ്വരാവസ്ഥയെ പ്രാപിച്ച്, കാമുകർക്ക് സന്തോഷം നല്കുന്ന പ്രേമത്തെ, ജലാന്തർഭാഗത്തുളവായി ആരുടെയും ദൃഷ്ടിയിൽ പെടാതെ, പങ്കത്തിൽ നിന്നുയർന്ന്, ജലോപരി പ്രത്യക്ഷപ്പെടുന്ന, സൗരഭ്യവാഹിയായ താമരപ്പൂവിനോടുപമിച്ചിരിക്കുന്നത് ആലോചനാസുന്ദരവും അർത്ഥപുഷ്കലവുമായിട്ടുണ്ട്.

ചരണം 3

വിധുമുഖിയുടെ രൂപമധുരത കേട്ടു മമ
വിധുരത വന്നു; കൃത്യചതുരത പോയി
മദിര തതി കുവലീപരിചയ പദവിയോ
വിജനേ വസതിയോ മേ ഗതിയിനി രണ്ടി
ലൊന്നു — കണ്ഡിന

വിധുമുഖി – ചന്ദ്രമുഖി, വിധു – ചന്ദ്രൻ, രൂപമധുരത – രൂപമാധുര്യം, സൗന്ദര്യം; വിധുരത – വിരഹിയുടെ അവസ്ഥ, കൃത്യചതുരത – കൃത്യങ്ങൾ ചെയ്‌വാനുള്ള സാമർത്ഥ്യം, മുദിര......പദവിയോ – മുദിരങ്ങളുടെ (മേഘങ്ങളുടെ) തതി (കൂട്ടം) പോലെ (കറുത്തതും ഇടതിങ്ങിയതുമായ) കബരി (തലമുടി)യോട്ട് കൂടിയവളായ ദമയന്തിയുടെ പരിചയപദവിയോ (സ്നേഹം നേടാനുള്ള വഴിയോ ) വിജനേ വസതി – വിജനത്തിൽ വസിക്കൽ, മേ ഗതി – എന്റെ ഗതി.

''ഒന്നുകിൽ തന്റെ അഭിലാഷം തുറന്നുപറഞ്ഞ് അവളുടെ സ്നേഹം നേടുവാൻ വഴി നോക്കണം. അല്ലെങ്കിൽ ഇംഗിതം മറയ്ക്കുവാൻ വിജനത്തിൽ വസിക്കണം. വികാരപരവശത തന്റെ അന്തസ്സിനു യോജിച്ചതല്ലെന്ന വിചാരവും, ദൈവ വശാൽ കാമിതം സാധിക്കാതെ പോയെങ്കിലോ എന്ന ഭയവുമാണ് ഇംഗിതം മറയ്ക്കാൻ നളനെ പ്രേരിപ്പിക്കുന്നത്''. (ദേശമംഗലം)

## രംഗം 2

## നളന്റെ ഉദ്യാനം

ശ്ലോകം 4

(വേകട—മുറിയടന്ത)

കഥനേന മുനേ രനേന രാജാ
കദനേ f സൗ മദനേഷുജേ നിമജ്ജൻ
സചിവേ വിനിയോജ്യ രാജ്യഭാരം
വിജനേ പുഷ്പവനേ തതാന വാസം

മുനേഃ (മുനിയുടെ) അനേന (ഇപ്രകാരമുള്ള) കഥനേന (വചനത്താൽ) അസൗ രാജാ (ഈ രാജാവ്) മദനേഷുജേ (കാമബാണങ്ങളാൽ ഉണ്ടായ) കദനേ (ദുഃഖത്തിൽ) നിമജ്ജൻ (മുങ്ങുന്നവനായി) സചിവേ (മന്ത്രിയിൽ) രാജ്യഭാരം വിനിയോജ്യ

(രാജ്യഭാരം സമർപ്പിച്ചിട്ട്) വിജനേ പുഷ്പവനേ (വിജനമായ പൂന്തോട്ടത്തിൽ) വാസം തതാന (വാസം ചെയ്തു )

വൃത്തം: വസന്തമാലിക

''വിഷമേ സസജം ഗഗം സമത്തിൽ
സഭരേഫം യ വസന്തമാലികയ്ക്കു്''

## പദം 4 നളന്റെ ആത്മഗതം

പല്ലവി

നിർജ്ജനമെന്നതേയുള്ളു ഗുണമോ
നിശ്ചയ, മുദ്യാനത്തിൽ

അനുപല്ലവി

ഇജ്ജനത്തോടു പെരികെ വൈരമായ് വന്നി-
തീശ്വരനു മിന്നി ധ്വജകേതനനും

.....നിർജ്ജന

ചരണം 1

ഈക്ഷണയുഗത്തിനു ക്ഷണവേദനകളു-
ണ്ടാക്കുവാനതിതരാം ദാക്ഷ്യമുള്ള വകളെ
സാക്ഷാദധുനാ ഇന്നു വീക്ഷേ വിധിനാ ഹരി-
ണാക്ഷീം തു വിനാ വിരഹേണാക്ഷീണരുജാ-

വിവശഃ — നിർജ്ജന

നിർജ്ജനം – ജനമില്ലായ്ക, ഉദ്യാനത്തിലുള്ള ഗുണമാകട്ടെ ''ജനങ്ങളില്ലായ്ക' എന്നതു മാത്രമേയുള്ളു. തന്റെ വിരഹതാപത്തിനു് അല്പവും ശമനം വരുത്താൻ ഈ ഉദ്യാനം പര്യാപ്തമല്ലെന്നു സാരം.

ഇജ്ജനത്തോടു് – ഈയുള്ളവനോടു് (എന്നോടു്) പെരികെ വൈരമായ് വന്നിതു (അധികം ശത്രുത ഉണ്ടായിത്തീർന്നു) ഈശ്വരൻ – ശിവൻ (ഈശ്വരഃ ശർവ ഈശാനഃ എന്നമരം) ധ്വജകേത

നൻ - ഝഷം (മത്സ്യം) കൊടിയടയാളമായിട്ടുള്ളവൻ "ശിവനും മന്മഥനും പരസ്പരം വൈരികളാണ്, അവക്കിരുവക്കും നള്ളന്റെ നേക്കു് വലുതായ വൈരം ഉണ്ടായിത്തീന്നിരിക്കുന്നു "എന്നുള്ള കല്പനത്തിൽ അടങ്ങിയിരിക്കുന്ന സാരസ്യം ശ്ലാഘ്യമാണു്" (എം. എച്ചു്. ശാസ്ത്രി)

ഈക്ഷണ യുഗത്തിനു് - രണ്ടു കണ്ണുകൾക്കും, രൂക്ഷ വേദന - കഠിന വേദന, അതിതരാം - ഏററവും, ദാക്ഷ്യം - സാമത്ഥ്യം, സാക്ഷാൽ - കൺമുമ്പിൽ, നേരിട്ടു്; അധുനാ - ഇപ്പോൾ, വീക്ഷേ - ഞാൻ കാണുന്നു. വിധിനാ - വിധിയാൽ, അക്ഷീണരുജാ - കഠിന ദുഃഖത്താൽ, വിരഹേണ - വിരഹത്താൽ, വിവശ - വലയുന്ന, ഹരിണാക്ഷീം - മാനിന്റെ കണ്ണുകൾ പോലുള്ള കണ്ണുകളോടു കൂടിയവളെ, വിനാ - കൂടാതെ.

വിധി ബലത്താൽ കണ്ണുകൾക്കു് കഠിന വേദനയുളവാക്കാൻ സമത്ഥമായ വസ്തുക്കൾ മാത്രമേ കൺമുമ്പിൽ പെടുന്നുള്ളു. ആ സുന്ദരിയെ മാത്രം കാണുന്നില്ല. ഞാനാകട്ടെ കനത്ത ദുഃഖമുളവാക്കുന്ന വിരഹവേദനയാൽ പരവശനായിത്തീരുകയും ചെയ്യുന്നു.

ചരണം 2

പടുതമ മദനന്റെ പട വീടിതേ; വാപീ-
തട വിടപികളേ തത് പടകുടികൾ; കുസുമ
ഹേതിദ്യുതിയും, കുയിൽ നാദസ്വരവും, മാരുത-
യോധഭൂമിയും, വിരഹി ഭീതിസ്ഥലമേ യിതു
......നിർജ്ജന

പടുതമൻ - അതിസമത്ഥൻ, മദനൻ - കാമദേവൻ, പടവീടു് - സൈന്യസങ്കേതം, ഇദമേ - ഇതു (ഈ ഉദ്യാനം) തന്നെ, വാപീ തട വിടപികൾ - കുളക്കരയിലുള്ള വൃക്ഷങ്ങൾ; ഏതൽ പടകുടികൾ - ഇവന്റെ കൂടാരങ്ങൾ കുസുമ ഹേതിദ്യുതി - കുസുമങ്ങൾ(പുഷ്പങ്ങൾ) ആകുന്ന ഹേതികളുടെ(ആയുധങ്ങളുടെ) ദ്യുതി - (ശോഭ) കുയിൽനാദസ്വരം - കുയിലിന്റെ ശബ്ദമാകുന്ന വാദ്യ

ഘോഷം. മാരുത യോധഭൂമി – കാററാകുന്ന ഭടന്മാരുടെ കവാത്തു് [മാരുത യോഗ ഭൂമി എന്ന പാഠം സ്വീകരിച്ചുകൊണ്ടു് ശ്രീ ഇളംകുളം ഈ ഭാഗം ഇങ്ങനെ വ്യാഖ്യാനിക്കുന്നു. "മാരുത യോഗം (മാരുതയോഗം – മാരുതസ്പർശ ) ആകുന്ന യോഗഭൂമി (ആക്രമണഭൂമി)യും ഉണ്ടു്. തെന്നൽ വന്നു ദേഹത്തിൽ തട്ടുന്നതിനെ അഭിയോഗത്തിനുള്ള ഭൂമിയായി കല്പിച്ചിരിക്കുന്നു സൈന്യങ്ങളെ വൃത്താകൃതിയിൽ വിന്യസിക്കുന്നതിനു് ഭൂമി എന്നാണു പേരു്. ആക്രമണത്തിനും പ്രതിരോധത്തിനും ഭൂമിയുണ്ടു്. പട പുറപ്പാടിനുള്ള കാഹളം വിളി കേട്ട ഉടനെ നളനെ അഭിയോഗിക്കാൻ ഭൂമി രൂപീകരിച്ചു. അർദ്ധചന്ദ്രാകൃതിയിലും മററുമുള്ള സേനാവിന്യാസത്തിൽ നിന്നു് രക്ഷപ്പെടാൻ കഴിഞ്ഞെന്നു വരും. ഭൂമിയിൽ നിന്നു് രക്ഷപ്പെടാൻ സാദ്ധ്യമല്ല. വിരഹികൾക്കു് ആപൽക്കരമാണു് ഈ സ്ഥലം."] യോധഭൂമി – എന്ന പാഠം ഏ. ആർ. സ്വീകരിച്ചിട്ടു് ഭടന്മാരുടെ ഭൂമി എന്നു് അർത്ഥം പറയുന്നു. വിരഹഭീതിസ്ഥലമേയിത്തു് – ഇതു വിരഹികൾക്കു് ഭയമുളവാകുന്ന സ്ഥലമത്രെ.

കാമദേവനെ ഒരു സേനാനായകനായും, മാരുതനെ അവന്റെ പടയാളികളായും വൃക്ഷങ്ങളെ പടകുടീരങ്ങളായും, പുഷ്പങ്ങളെ ആയുധങ്ങളായും, കുയിൽ നാദത്തെ കാഹളമായും രൂപണം ചെയ്തിരിക്കുന്നതിനാൽ അലങ്കാരം രൂപകം.

ചരണം 3

വർണ്ണം പലതായി മിന്നിടു മന്നങ്ങ-
ളുന്നമ്രമോദമിരുന്നു രമിപ്പതിൽ
ഒന്നുണ്ടിവിടെ സ്വർണ്ണ വർണ്ണം തടവുമിവൻ
എന്നോ! സരസ! കണ്ടാൽ നന്നേ നിതരാ മിവൻ

പല്ലവി

കൈക്കൂൽ വരുന്നാകിൽ നന്നേത്രയും
ചിത്രതരാം ഗനിവൻ

വർണ്ണ — നിറം, അന്നങ്ങൾ — അരയന്നങ്ങൾ, ഉന്നദ്ധമോദം — വർദ്ധിച്ച സന്തോഷത്തോടുകൂടി, രമിക്ക — ക്രീഡിക്ക, സ്വർണ്ണവർണ്ണം തടവും — സ്വർണ്ണ നിറമുള്ള, നിതരാം — വളരെ, ചിത്രതരാംഗൻ — വളരെ വിചിത്രമായ ശരീരത്തോടു കൂടിയവൻ എന്നോ! സരസ! — അത്ഭുതദ്യോതകമായ വ്യാക്ഷേപകങ്ങൾ.

അന്നങ്ങൾ സാധാരണമായി മൂന്നു തരത്തിലുണ്ട്. 1. രാജഹംസങ്ങൾ (വെളുത്ത ഉടലും ചുവന്ന കൊക്കും കാലും ഉള്ളവ). 2. മല്ലികാക്ഷങ്ങൾ (വെളുത്ത ഉടലും അല്പം ഇരുണ്ട കൊക്കും കാലും ഉള്ളവ) 3. ധാർത്തരാഷ്ട്രങ്ങൾ കറുത്ത കൊക്കും കാലുമുള്ളവ) ഹംസത്തിനു സ്വർണ്ണവർണ്ണം അസാധാരണമാകയാലാണ് സ്വർണ്ണഹംസം നളന്റെ ശ്രദ്ധയാകർഷിച്ചതു്.

ശ്ലോകം 5.

അന്യേഷു വൃക്ഷലതികാദിഷു വീക്ഷിതേഷു
ഖിന്നേ ദൃശൗ നിഷധഭൂമിപതേസ്തദാനീം
ഹംസേ സുവർണ്ണ സുഷമേ ദധതുഃ പ്രമോദം
യാവത് സ താവ ദശയിഷ്ട രതിശ്രമേണ

തദാനീം (അപ്പോൾ) വൃക്ഷലതികാദിഷു (വൃക്ഷം, വള്ളി, മുതലായ) അന്യേഷു (മറ്റുള്ളവ) വീക്ഷിതേഷു (കാണപ്പെട്ടപ്പോൾ) ഖിന്നേ (ദുഃഖിതനായിരുന്ന) നിഷധഭൂമിപതേ (നിഷധ രാജാവിന്റെ) ദൃശൗ (കണ്ണുകൾ) സുവർണ്ണസുഷമേ ഹംസേ (സ്വർണ്ണ നിറമുള്ള ഹംസത്തിൽ) പ്രമോദം (സന്തോഷം) ദധതുഃ (വഹിച്ചപ്പോ) താവത് (അപ്പോൾ) സഃ (അവൻ, ഹംസം) രതിശ്രമേണ (കാമകേളിയിൽ ക്ഷീണിച്ച്) അശയിഷ്ട (നിദ്രയെ പ്രാപിച്ചിരുന്നു)

വൃത്തം: വസന്തതിലകം

"ചൊല്ലാം വസന്തതിലകം തഭജംജ ഗംഗം"

ശ്ലോകം 6. (ഫലങ്ങളാരം മുറിയടന്ത)

അനക്കംകൂടാതെ നരവരനണഞ്ഞാശു കുതുകാ-
ദനർഗ്ഘ സ്വർണ്ണാഭം ശയിത മരയന്നപ്പരി-
വൃഢം

ഇണക്കാമെടുന്നാത്ത ങ്ങിതമൊട്ടു പിടിച്ചോരം–
ളവിളേ,
കനക്കം ശോകം പൂണ്ടവനഥ രുരോദാതികരുണം

നരവരൻ – രാജാവു്, അണഞ്ഞു് – അടുത്തുചെന്നു്, ദ്രുതം – പെട്ടെന്നു്, കുതുകാൽ – ആശയാൽ, അനർഘസ്വർണ്ണാഭൻ – ഏററം കൂടിയ സ്വർണ്ണത്തിന്റെ നിറമുള്ള, ശയിതം – ഉറങ്ങുന്ന, അരയന്നപ്പരിവൃഢം – അരയന്ന ശ്രേഷ്ഠനെ, ഇതമൊട്ടു് – ഉപദ്രവമുണ്ടാകാത്ത വിധത്തിൽ, അതികരുണം രുരോദ – വളരെ ദയനീയമായ വിധത്തിൽ വിലപിച്ചു. കനക്കം ശോകം – വലിയ ദുഃഖം.

വൃത്തം: ശിഖരിണി

''യതികാറിൽ തട്ടും യമനസഭലഗം ശിഖരിണി''

പദം 5

(പല്ലവി)

ഹംസം

ശിവ! ശിവ! എന്തു ചെയ്‌വൂ ഞാൻ? എന്നെ
ചതിച്ചു കൊല്ലുന്നിതു രാജേന്ദ്രൻ

അനുപല്ലവി

വിവശം നിരവലംബം മമ കുടുംബവുമിനി
...... ശിവ! ശിവ!

ചരണം 1

ജനകൻ മരിച്ചു പോയി
തനയൻ ഞാനൊരുത്തനായ്
ജനനി തന്റെ ദശ യിങ്ങനെ
അപി ച മമ ദയിതാ കളിയ-......ശിവ!

ല്പനതിചിര സൂതാ പ്രാണൻ
കളയു മതിവിധുരാ, എന്നാൽ
കലമിതഖിലവു മറുതി വന്നിതു

രാജേന്ദ്രൻ – രാജശ്രേഷ്ഠൻ, വിവശം – സ്വാതന്ത്ര്യമായികഴിയാൻ കെല്പില്ലാത്തതു്, നിരവലംബം – മറ്റൊരാശ്രയമില്ലാത്തതു്

ജനകൻ – അച്ഛൻ, തനയൻ – മകൻ, ജനനി – അമ്മ, ദശ – അവസ്ഥ, അപിച – അതുമല്ല, ദയിത – ഭാര്യ, അനതി ചിരസൂതാ – പ്രസവിച്ചിട്ടു്, അധിക ദിവസം കഴിയാത്തവൾ, അതിവിധുര – കഠിനമായ വിരഹ ദുഃഖമുള്ളവൾ, അറുതി–നാശം "എന്നാൽ കലമിതഖിലവുമറുതി വന്നിതു" എന്ന ഭാഗം ഉണ്ണായി വാര്യർക്കു് അറമായിത്തീർന്നു എന്നു് ഐതിഹ്യം.

ചരണം 2

ചെറുതും പിഴ ചെയ്യാതൊരെന്നെക്കൊന്നാൽ
ദുരിതമുണ്ടു തവ ഭൂപതേ!
മനസി രുചിജനക മെന്റെ
ചിറക മണി കനക മിതുകൊ–
ണ്ടാകാ നീ ധനികൻ–അയ്യോ!
ഗുണവുമനവധി ദോഷമായിതു–ശിവ! ശിവ!

ചെറുതും പിഴ – അല്പവും തെററു്, ബഹു ദുരിതം – വലിയ ദുരിതം, ഭൂപതി – രാജാവു്, തവ – നനക്കു്, രുചി ജനകം – ആശയുളവാക്കുന്ന, മണികനകം – ശ്രേഷ്ഠമായ സ്വർണ്ണം, ഇതുകൊണ്ടാകാ നീ ധനികൻ – ഇതു കൊണ്ടു നീ ധനികനാകുകയില്ല. (ഇതുകണ്ടാക എന്നു പാഠഭേദം – പൊൻപകിട്ടുള്ള ചിറകു കണ്ടുകൊണ്ടു മാത്രം നീ ധനികനാക)

'ചിറക മണി കനകം' എന്ന ഭാഗം ചിറകം അണികനകം എന്നു പിരിച്ചിട്ടു്, ശ്രേഷ്ഠമായ പൊന്നുകൊണ്ടുള്ള ചിറകു് എന്നു് രസിക കൗതുക കാരൻ വ്യാഖ്യാനിക്കുന്നു.

ഗുണവുമനവധി ദോഷമായിതു — ഗുണങ്ങളധികമായാലും അവ ദോഷമായിത്തീരും. സ്വർണ്ണവർണ്ണാദി ഗുണവിശേഷങ്ങളാണല്ലോ രാജാവിനെ ആകർഷിച്ചതും, അങ്ങനെ താൻ ബന്ധിതനായതും.

ഈ ഭാഗം രസികകൗതുകകാരൻ ഇങ്ങനെ വ്യാഖ്യാനിക്കുന്നു.

''അയ്യോ! (അനൗചിത്യത്തെ സൂചിപ്പിക്കുന്നു) അനവധി ഗുണവും (രാജോചിതങ്ങളായി നിനക്കുള്ള അറ്റമില്ലാത്ത സദ്ഗുണങ്ങളും) ദോഷമായി (കെട്ടുപെടായി) ഈ നിന്ദ്യമായ ധനാഭിലാഷം ഒന്നു തന്നെ മതി മഹാരാജാവിന്റെ നിരവധികളായ സദ്ഗുണങ്ങളെയും മറച്ചുനിർത്തുവാൻ എന്നാണു ഹംസം നിരൂപണം ചെയ്യുന്നതു'' ഈ വ്യാഖ്യാനത്തോടു സഹൃദയർ യോജിക്കുമെന്നു തോന്നുന്നില്ല.

പദം. 6 നളൻ

സാവേരി — അടന്ത

ചരണം

അറിക ഹംസമേ! അരുതു പരിദേവിതം
വിരസഭാവമില്ല നിന്നിൽ മേ.
ദേഹമനുപമിതം — കാണ്മാൻ
മോഹഭരമുദിതം; നിങ്കൽ
സ്നേഹമേ വിഹിതം; ന മയാ
ദ്രോഹമിതുപൊഴുതമരഖഗവര! ഗുണ
നിധേ
ഖേദമരുതുതേ; പറന്നിച്ചിതയ്ക്കാത്ത വഴി
ഗച്ഛ നീ

പരിദേവിതം — വിലാപം, വിരസഭാവം — നീരസം, വിരോധം, അനുപമിതം — ഉപമയില്ലാത്ത, മോഹഭരം ഉദിതം — അതിയായ ആഗ്രഹമുണ്ടായി. നിങ്കൽ സ്നേഹമേ വിഹിതം — നി

ന്നിൽ സ്നേഹമാണ്ടു് ഉചിതമായിട്ടുള്ളതു്. മയാ ദ്രോഹം ന വിഹിതം – എന്നാൽ ദ്രോഹം ചിന്തിതമേയല്ല. ഇതുപൊഴുതു് – ഇപ്പോഴം, അമരഖഗവര – ദേവപക്ഷികളിൽ വച്ചു് ശ്രേഷ്ഠനായുള്ളവനേ(ഹംസം ബ്രഹ്മവാഹനമാണല്ലോ. തേ ഖേദമരുതു് – നിനക്കു് ദുഃഖമുണ്ടാകരുതു്, ഗച്ഛ – പോയാലും.

ശ്ലോകം 7

(കാമോദരി—ചെമ്പട)

ഇതി സ നൃപതിനാ ഖഗോവിസൃഷ്ടോ
നിജ ജന സന്നിധി മേത്യ ജാതമോദം
അഥ വിഗതഭയോ ദയാപയോധിം
നികടഗതോ നിഷധേശ്വരം ന്യഗാദീത്.

ഇതി (ഇങ്ങനെ) നൃപതിനാ (രാജാവിനാൽ) വിസൃഷ്ട (വിട്ടയയ്ക്കപ്പെട്ടവനായ) സഃ (ആ) ഖഗഃ (പക്ഷി) ജാതമോദം (സന്തോഷത്തോടുകൂടി) നിജ ജനസന്നിധിം (സ്വവർഗ്ഗക്കാരുടെ അടുക്കലേക്കു്) ഏത്യ (ചെന്നിട്ടു്) അഥ (അനന്തരം) വിഗതഭയഃ(ഭയമില്ലാത്തവനായി) നികടഗതഃ (സമീപത്തിലെത്തിയവനായി) ദയാപയോധിം (ദയാസമുദ്രമായ) നിഷധേശ്വരം (നളനോടു്) ന്യഗാദീത് (പറഞ്ഞു)

വൃത്തം: പുഷ്പിതാഗ്ര

'നനരയ വിഷമത്തിലും സമത്തിൽ
നജജരഗം പുഷ്പിതാഗ്ര'

പദം 7 ഹംസം

പല്ലവി

ഉൎജ്ജിതാശയ! പാൎത്ഥിവ തവ ഞാ-
നുപകാരം കുൎയ്യാം

അനുപല്ലവി

ഓർത്തു കണ്ടോളമുത്തമനാം നീ

ഉപമാ നഹി തവ മൂന്നുലകിലും
—ഊർജ്ജിതാശയ

ഊർജ്ജിതാശയൻ - ഉത്കൃഷ്ടമായ മനസ്സോടുകൂടിയവൻ, ഉകാരം കുര്യാം - ഉപകാരം ചെയ്യാം. പാർത്ഥിവൻ – രാജാവു്, തവ – നിനക്കു്, തവ ഉപമാ നഹി - നിനക്കു് തുല്യരില്ല.

ചരണം 1

ഭൂതല മഖിലം ഭ്രൂലതികാ പരി-
പാതി നൃപാധിപ! തേ;
നൂതന സുഷമം വപുരഖിലേക്ഷണ-
കൗതുക മാതനുതേ.
ആദരണീയമശേഷമഹോ! തവ
ഭൂതദയാവസതേ!
ചൂതശരാഭ! ഗുണൈരുചിതാ ദയിതാ തവ
ജാതു ന മിളിതാ സുലളിതാ

......ഊർജ്ജിതാശയ

നൃപാധിപ - രാജാവേ, തേ - അങ്ങയുടെ, ഭ്രൂലതികാ - നിന്റെ പുരികക്കൊടി, ഭൂതലമഖിലം - ഭൂമി മുഴുവൻ, പരിപാതി - രക്ഷിക്കുന്നു, നൂതന സുഷമം – പുതിയ പ്രഭയോടുകൂടിയ, വപുഃ - ശരീരം, അഖില ഈക്ഷണ കൗതുകം–എല്ലാവരുടെയും കണ്ണുകൾക്കു് സന്തോഷം, ആതനുതേ - ചെയ്യുന്നു (ഉളവാക്കുന്നു) ഭൂതദയാവസതേ - ഭൂതദയയ്ക്കു് ഇരിപ്പിടമായിട്ടുള്ളവനേ, തവ - അങ്ങയുടെ, അശേഷം ആദരണീയം - എല്ലാം ആദരണീയമായിരിക്കുന്നു, ഹേ! ചൂതശരാഭ - അല്ലയോ കാമദേവനു തുല്യം കാന്തിയുള്ളവനേ, ഗുണൈഃ - ഗുണങ്ങളാൽ, ഉചിതാ – അനുരൂപയും, സുലളിതാ—വിലാസവതിയും ആയ, ദയിതാ - ഭാര്യ, തവ - നിനക്കു്, ജാതു - ഒരിക്കലും, മിളിതാ ന - ചേർന്നിട്ടില്ല.

ചക്രവർത്തിയും കാമദേവതുല്യനും സർവ്വഗുണോപേതനും കീ

ത്തിമാനമായ നളനു് അനുരൂപയായ ഒരു വധു ഇതേവരെ വന്നുചേർന്നിട്ടില്ലെന്നു സാരം.

ചരണം 2

ദർപ്പിത രിപുനൃപ കല്പകൃശാനു വി-
ദർഭ മഹീരമണൻ
കെല്പുള്ള ഭീമനു ചൊല്പെറുമൊരു മക-
ളപ്രതിമാ ഭുവനേ
ത്വത്പ്രിയയാകി ലനല്പ ഗുണത്വം
നിഷ്ഫലമല്ലയി ! തേ
തദ്ഘടനായ പ്രഗല്ഭത മേ മതി-
യാം, തരവേണമിന്നതിന്നായനുമതി
—ഊർജ്ജിതാശയ

ദർപ്പിത രിപുനൃപ കല്പകൃശാനു — ദർപ്പിതരായ (ഗർവിതന്മാരായ) രിപുനൃപന്മാർക്കു് (ശത്രുരാജാക്കന്മാർക്കു്) കല്പകൃശാനു (പ്രളയാഗ്നിയായവൻ) കെല്പു്—ധീരത, ശക്തി; വിദർഭമഹീരമണൻ—വിദർഭരാജ്യത്തിലെ രാജാവു്, ചൊല്പെറു—കീർത്തിയുള്ള, ഭുവനേ—ലോകത്തിൽ, അപ്രതിമാ—സാദൃശ്യമില്ലാത്തവൾ, ത്വത് പ്രിയയാകിൽ—അങ്ങയുടെ ഭാര്യയായിത്തീരുകിൽ, തേ—അങ്ങയുടെ, അനല്പഗുണത്വം - പൂർണ്ണഗുണമുള്ളവൻ എന്ന അവസ്ഥ, നിഷ്ഫലമല്ല - ഫലപൂർണ്ണമായിത്തീരും, തദ ഘടനായ – അവളെ (അങ്ങയോടു) ഘടിപ്പിക്കുവാൻ, മേ - എനിക്കു്, പ്രഗത്ഭത - സാമർത്ഥ്യം, മതിയാം – മതിയാവും, അതിന്നു് എനിക്കു് അനുവാദം തന്നാലും.

ചരണം 3

കാമിനി രൂപിണി ശീലവതീമണി
ഹേമാമോദ സമാ

ഭീമനരേന്ദ്രസുതാ ദമയന്തി
നാമ രമാ നവ മാ
സാമരധാമ വധൂമദഭ്രമ വി-
രാമദ കോമളിമാ
ത്വാമനുരാഗിണിയാം—അതിനിക്ക ഭരം—
അമരാധിപതിമപഹായ രാഗിണം
ഊർജ്ജിതാശയ

കാമിനി - യൗവനം തികഞ്ഞവരം, രൂപിണി - സുന്ദരി ശീലവതീമണി - സുശീലകളിൽ ശ്രേഷ്ഠ, ഹേമാമോദസമാ - ഹേമത്തിന് - സ്വർണ്ണത്തിന്, ആമോദം (സുഗന്ധം) ഉണ്ടായാ ലെന്നപോലുള്ളവരം, സാ ഭീമനരേന്ദ്രസുതാ - ആ ഭീമരാജാവി ന്റെ മകരം, ദമയന്തീനാമ-ദമയന്തി എന്നു പേരോടുകൂടിയവളും, രമാ അനവമാ - രമ (ലക്ഷ്മി)യേക്കാരം കുറവില്ലാത്തവളും. (ലക്ഷ്മി യോടു സദൃശയും) ലക്ഷ്മി, അസ്ഥിരയും ചപലയുമാണ്. എ ന്നാൽ ലക്ഷ്മിയുടെ ആ ദോഷം ദമയന്തിക്കില്ലെന്നും അങ്ങനെ രമ യേക്കാരം ശ്രേഷ്ഠയാണ് ദമയന്തിയെന്നും ധ്വനി.

അമര.......ളിമാ - അമരധാമത്തിലെ (ദേവലോകത്തിലെ) വധുക്കളുടെ (സ്ത്രീകളുടെ) മദഭ്രമാവിന് (അഹങ്കാരാധിക്യത്തിന്) വിരാമം (അവസാനം) വരുത്തത്തക്കവണ്ണം, കോമളിമ (സൗന്ദ ര്യം) യോടുകൂടിയ, സാ - അവരം, രാഗിണം - (അനുരാഗിയായ) അമരാധിപതിം - (ദേവേന്ദ്രനെ) അപഹായ (ഉപേക്ഷിച്ച്) ത്വാം (നിന്നെക്കുറിച്ച്) അനുരാഗിണിയാം (അനുരാഗമുള്ളവനാ യിത്തീരും) അതെനിക്ക ഭരം - അതെന്റെ ചുമതലയാണ്.

പദം 8

## നളൻ

(തോടി—ചെമ്പട)

പല്ലവി

പ്രിയമാനസ! നീ പോയ്‌വരേണം
പ്രിയയോടെന്റെ വാർത്തകരം ചൊല്ലുവാൻ

അനുപല്ലവി

പ്രിയമെന്നോർത്തിതു പറകയോ മമ?
ക്രിയകൊണ്ടേവ മിതുനീട്ടുമോ നീ?

...... ...... പ്രിയമാനസ

പ്രിയമാനസാ - മാനസസരസ്സിൽ പ്രിയമുള്ളവനേ, ഈ ഹംസം രാജഹംസം എന്ന ഉത്തമവർഗ്ഗത്തിൽ പെട്ടതാണ്. ഇവ മാനസ സരസ്സിൽ വസിക്കുന്നതും ദിവ്യത്വമുള്ളവയുമത്രെ.

എന്റെ മനസ്സിനു പ്രിയപ്പെട്ടവനേ, പ്രിയപ്പെട്ട മനസ്സോടു കൂടിയവനേ, എന്നൊക്കെ ഇതിന് അർത്ഥം പറയാം.

നീ എന്റെ വാർത്ത പ്രിയയായ ദമയന്തിയോട് പറയാൻ പോയിട്ടു വരണം. എനിക്ക് ഇതു പ്രിയമാണെന്നു കരുതി നീ പറയുന്നതാണോ? അതോ നീ ഇപ്രകാരം പ്രവൃത്തികൊണ്ടു എന്നെ സഹായിക്കുമോ?

ചരണം 1

പലതും ചൊല്ലിക്കേട്ടു നളിനമുഖിതൻ കഥ
ബലവദംഗജാർത്തി പെരുത്തിതു ഹാ! മേ;
ഒരുവൻ സഹായമില്ലെന്നുരുതര വേദനയാ
മരുവുന്ന നേരം നിന്റെ പരിചയം

വന്നു ദൈവാത്

- പ്രിയമാനസ

ചരണം 2

അഖിലവും കേട്ടു ധരിച്ചുഴറ്റോടു ചൊല്ലുവാനും,
സുഖമായങ്ങ മിങ്ങും നടന്നെത്തുവാനും,
നഖലു സന്ദേഹം-വിധി മികവേറും നിന്നെ മമ
സഖിയായിട്ടല്ല നല്ല നിധിയായിട്ടല്ലോ തന്നു

—പ്രിയമാനസ

നളിനമുഖി - സുന്ദരി, നളിനം - താമര, ബലവദംഗജാർത്തി - വലിയ കാമതാപം, പെരുത്തു - വർദ്ധിച്ചു, ഹൃദി - ഹൃദയത്തിൽ, മേ - എനിക്കു്, ഉരുതരവേദനയാ - വലിയ വേദനയോടുകൂടി, ദൈവാത് - ഭാഗ്യവശാൽ.

അഖിലവും - എല്ലാം, ന ഖലു സന്ദേഹം - ഒട്ടും സംശയമില്ല. മികവേറും - ഉത്തമനായ, സമർത്ഥനായ; വിധി - ബ്രഹ്മാവ്, സഖി ശബ്ദം സംസ്കൃതത്തിൽ പുല്ലിംഗമാണ്.

ദമയന്തിയിൽ സക്തചിത്തനായ നളന്, തന്റെ പ്രേമം ദമയന്തിയെ അറിയിക്കാൻ ഉചിതനായ ഒരു സ്നേഹിതനെ ലഭിച്ചതിലുള്ള സന്തോഷാധിക്യമാണ് "വിധി നിധിയെക്കൊണ്ടുത്തന്നു" എന്നീ വാക്കുകളാൽ നളൻ പ്രകടിപ്പിക്കുന്നത്.

ചരണം 3

വചനകൗശലേന കാമിനിമാർമണിയെ
വശഗയാക്കി മമ തരിക സഖേ! നീ;
ഇതിനു പ്രതിക്രിയയോ, വിധിതന്നെ തവ
ചെയ്യും;
ചതിയല്ല-നീയല്ലാതൊരു ഗതിയില്ലി-
ന്നിനിക്കോർക്കും
—പ്രിയമാനസ

വചനകൗശലേന - വാക്സാമർത്ഥ്യംകൊണ്ടു്, കാമിനിമാർമണി - സ്ത്രീരത്നം, വശഗ - വശപ്പെട്ടവൾ, പ്രതിക്രിയ - പ്രത്യുപകാരം, വശഗയാക്കി മമ തരിക - എനിക്കു വശപ്പെടുത്തിത്തരിക, ചതിയല്ല - ഞാൻ ചതി പറകയല്ല, നളന്റെ വികാരപാരവശ്യമാണ് ലജ്ജയില്ലാതെ ഇങ്ങനെ പറയാൻ പ്രേരിപ്പിച്ചതു്.

# രംഗം 3

## കുണ്ഡിനത്തിലെ ഉദ്യാനം

### ശ്ലോകം 8

പുന്നാഗവരാളി—ചെമ്പട

**ഇതി നളഗിരായാതേ ഹംസേ വിദർഭപുരീം ഗതേ**
**തദുപവനദേശാന്തേ ശാന്തേ നിഷീദതി കുത്രചിത്**
**ശ്രുതനളഗുണാ ഭൈമീ കാമാതിഗൂഹന നിസ്സഹാ**
**വനമുപഗതാ നീതാ ജാതാദരാഭിരഥാളിഭിഃ**

അഥ (അനന്തരം) ഇതി (ഇപ്രകാരം) നളഗിരാ (നളവചനത്താൽ) യാതേ (തിരിച്ചവനായ, പുറപ്പെട്ടവനായ) ഹംസേ (അരയന്നം) വിദർഭപുരീം ഗതേ (വിദർഭനഗരിയെ പ്രാപിച്ച്) ശാന്തേ (ശാന്തമായ) തദുപവനദേശാന്തേ (അവിടത്തെ പൂന്തോട്ടത്തിന്റെ മദ്ധ്യത്തിൽ) കുത്രചിത് (ഒരിടത്തു) നിഷീദതി (ഇരിക്കവേ) ശ്രുതനളഗുണാ (നളന്റെ ഗുണങ്ങളെ കേട്ട്) കാമാധി (കാമതാപം) ഗൂഹനനിസ്സഹാ (ഒളിക്കാൻ കഴിവില്ലാതെ) ഭൈമി (ദമയന്തി) ജാതാദരാഭിഃ (ഉളവായ ആദരവോടുകൂടിയവരായ) ആളിഭിഃ നീതാ (സഖിമാരാൽ നയിക്കപ്പെട്ടവളായി) വനം ഉപഗതാ (പൂന്തോട്ടത്തെ പ്രാപിച്ചവളായിത്തീർന്നു.)

'ഉപവനമുപഗതാ' എന്നതിന് ഉപവനമുപനീതാ (പൂന്തോട്ടത്തിലേയ്ക്ക് ആനയിക്കപ്പെട്ടവളായി) എന്നു പാഠാന്തരം.

നളന്റെ വാക്കനുസരിച്ച് കുണ്ഡിനനഗരത്തിലെത്തിയ അരയന്നം, അവിടെ ഉദ്യാനത്തിലൊരിടത്തിരിക്കുമ്പോൾ, നളന്റെ ഗുണങ്ങൾ കേട്ട് അസഹ്യമായ കാമാർത്തിയോടുകൂടിയ ദമയന്തി തോഴിമാരോടുകൂടി പൂന്തോട്ടത്തിൽ വന്നുചേർന്നു.

വൃത്തം: ഹരിണി

"നസമ ഹരിണിക്കാറും പത്തും മുറിഞ്ഞു രസാലഗം"

പദം 9

ചരണം 1

പൂമകനും മൊഴിമാതും ഭൂമിദേവിതാനും
കാർമുകിലൊളിവർണ്ണനും പൂമാതും ജയിക്ക

ചരണം 2

ശ്രീമഹാദേവൻ ജയിക്ക മാമലമകളും
സോമനും രോഹിണിതാനും കാമനും രതിയും

ചരണം 3

ഇന്ദ്രനു മിന്ദ്രാണിതാനും-എന്നു വേണ്ട-സർവ്വ
വൃന്ദാരകദമ്പതികൾ സമ്പദേ ഭവിക്ക

ചരണം 4

അനസൂയാ ലോപാമുദ്രയു മരുന്ധതി മുൻപാകും
മുനിഗൃഹിണിമാരെല്ലാരുമനുഗ്രഹിക്കണമെന്നെ

പൂമകൻ - ബ്രഹ്മാവ്, മൊഴിമാതു് - വാഗ്ദേവി (സരസ്വതി) കാർമുകിലൊളിവർണ്ണൻ - മഹാവിഷ്ണു, മഹാദേവൻ - ശിവൻ, മാമലമകൾ – ഹിമവാന്റെ പുത്രി, (ശ്രീപാർവ്വതി) സോമൻ – ചന്ദ്രൻ, രോഹിണി - ചന്ദ്രന്റെ ഭാര്യ, രതി - കാമന്റെ ഭാര്യ, ഇന്ദ്രാണി - ഇന്ദ്രന്റെ ഭാര്യ, വൃന്ദാരകദമ്പതികൾ - ദേവദമ്പതികൾ, സമ്പദേ ഭവിക്ക - സമ്പത്തിനായിക്കൊണ്ടു് ഭവിക്കട്ടെ. അനസൂയ അത്രിമഹർഷിയുടെയും ലോപാമുദ്ര അഗസ്ത്യന്റെയും അരുന്ധതി വസിഷ്ഠന്റെയും ധർമ്മപത്നിമാരാണ്. മുനിഗൃഹിണിമാർ - മുനിപത്നിമാർ, അനുഗ്രഹിക്കണ്ണു - അനുഗ്രഹിക്കുമാറാകട്ടെ

ശ്ലോകം 9

(തോടി–ചെമ്പട)

ആകാരൈരവഗതമാലിഭിഃസപാവാചാ
നാകാർഷീത് പ്രകടമിയം നളാഭിലാഷം;

ആവിഷ്ടാ പ്രമദവനന്താഭാഷതാളീ-
രാദീപ്തസ്മര പരിതാപ വേപിതാംഗീ

ഇയം (ഇവൾ, ദമയന്തി) ആളീഭിഃ (ആളിമാരാൽ, സഖികളാൽ) ആകാരൈഃ (മുഖഭാവാദികളെക്കൊണ്ടു) അവഗതം (ഗ്രഹിക്കപ്പെട്ട) നളാഭിലാഷം (നളാഭിലാഷത്തെ) സ്വവാചാ (തന്റെ വാക്കുകൊണ്ടു) പ്രകടം (പ്രകടമാക്കി) ന, അകാർഷീൽ (ചെയ്തില്ല) പ്രമദവനം (പ്രമദവനത്തിലേയ്ക്കു; അന്തഃപുരസ്ത്രീകൾക്കു വിഹരിക്കുവാനുള്ള പൂങ്കാവനമാണ് പ്രമദവനം) ആവിഷ്ടാ തു (എത്തിയപ്പോഴാകട്ടെ) ആദീപ്തസ്മരപരിതാപ വേപിതാംഗീ—ആദീപ്തമായ (ആളിത്തുടങ്ങിയ) സ്മരപരിതാപത്താൽ (കാമതാപത്താൽ) വേപിതമായ (വിറയ്ക്കുന്ന) അംഗത്തോടുകൂടിയവളായിട്ട്, ആളീഃ (തോഴിമാരോട്) ആഭാഷത (പറഞ്ഞു)

ദമയന്തി നളനിൽ അനുരക്തയെന്ന് അവളുടെ ചേഷ്ടാവിശേഷങ്ങളിൽനിന്ന് സഖികൾ മനസ്സിലാക്കി. എന്നാൽ ദമയന്തി ലജ്ജ നിമിത്തം തോഴിമാരോട് ഇക്കാര്യം പറഞ്ഞിരുന്നില്ല. ഇപ്പോൾ ഉദ്യാനത്തിൽ എത്തിയപ്പോഴാകട്ടെ അസഹ്യമായ മാരതാപത്താൽ ശരീരം മുഴുവൻ വിറച്ചുതുടങ്ങിയ ദമയന്തി തോഴിമാരോട് ഇങ്ങനെ പറഞ്ഞു.

വൃത്തം: പ്രഹർഷിണി

"ത്രിച്ഛിന്നം മനജരഗം പ്രഹർഷിണിക്ക്",

## പദം 10 ദമയന്തി

(പല്ലവി)

സഖിമാരേ! നമുക്കു ജനകപാർശ്വേ
ചെന്നാലല്ലീ കൗതുകം?

(അനുപല്ലവി)

സകല ഭൂതലഗതകഥകൾ ചിലർ പറയും
സമയം കഴിപ്പതിനു സദുപായമിതു നല്ലൂ-
സഖിമാരേ

ജനകപാർശ്വേ - അച്ഛന്റെ സമീപത്തു്, ചൊന്നാലല്ലീ - ചൊന്നാലല്ലയോ; സകലഭൂതലഗതകഥകൾ - എല്ലാരാജ്യത്തെയും കഥകൾ, സദുപായം - നല്ല മാർഗ്ഗം.

രാജപാർശ്വത്തിൽ പലരും വന്നു് പലയിടത്തെയും കഥകൾ പറയും. അക്കൂട്ടത്തിൽ നളന്റെ കഥയും അവർ പറയും. അതു കേൾക്കാനുള്ള ആഗ്രഹമാണിവിടെ ദമയന്തി പരോക്ഷമായി പ്രകടിപ്പിക്കുന്നതു്.

ചരണം

സഖിമാർ:-

പോക പൂങ്കാവിലെന്നു പുതുമധുവചനേ !
വലിയ നിർബന്ധം തവ വാഴുന്നേരം ഭവനേ
പോവാൻ തന്നെയോ വന്നു? പൂർണ്ണേന്ദുവദനേ!
കാമിനിമാർമണേ! ചൊൽക കാതരനയനേ!

(പല്ലവി)

സുഖമായി നമുക്കിന്നിവിടെ ന്നനം
തോഴി! ഭൈമി! കാൺക

പുതുമധുവചനേ - പുതിയ തേൻപോലെ മധുരമായ വാക്കോടുകൂടിയവളേ, ഭവനേ(ഗൃഹത്തിൽ; ഇവിടെ കൊട്ടാരത്തിലെന്നർത്ഥം)കാതരനയനേ - അധീരമായ(ഭയപ്പെട്ട; ചഞ്ചലമായ)കണ്ണുകളോടുകൂടിയവളേ, പൂർണ്ണേന്ദുവദനേ - പൂർണ്ണചന്ദ്രമുഖി, കാമിനീമൗലി - സ്ത്രീരത്നം, പോകാൻ തന്നെയോ വന്നു - ഇത്ര പെട്ടെന്നു പോകാനാണോ നാം ഇങ്ങോട്ടു വന്നതു്.

## പദം 11 ദമയന്തി

(ദ്വിജാവന്തി—ചെമ്പട)

ചരണം 1

ചലദളിഝങ്കാരം ചെവികളിലംഗാരം
കോകിലകൂജിതങ്ങൾ കൊടിയ കർണ്ണശൂലങ്ങൾ

കുസുമസൗരഭം നാസാകുഹരസരസ്സൈരിഭം
അതിദുഃഖകാരണമിന്നാരാമ സഞ്ചരണം

ചലദളിഝംകാരം – പറന്നു നടക്കുന്ന വണ്ടുകളുടെ മൂളൽ, അംഗാരം – തീക്കനൽ, കോകിലകൂജിതം – കുയിൽനാദം, കർണ്ണശൂലം – കർണ്ണശല്യം, കുസുമസൗരഭം – പൂമണം, നാസാകുഹരസരസ്സൈരിഭം – നാസാദ്വാരങ്ങളാകുന്ന സരസ്സിലെ പോത്തു്, സൈരിഭം – കാട്ടുപോത്തു്. നാസാകുഹര സര സൈരിഭം എന്ന പാഠം സ്വീകരിച്ചാൽ മൂക്കിന്റെ ദ്വാരമാകുന്ന ഗുഹയിൽ സഞ്ചരിക്കുന്ന പോത്തു് എന്നർത്ഥം പറയാം.

[''ദമയന്തിയുടെ നാസാദ്വാരങ്ങളെ സരസ്സായിട്ടും സൗരഭത്തെ സൈരിഭമായിട്ടും രൂപണം ചെയ്യു കാണുന്നതു ഹൃദ്യമല്ലായ്കയാൽ ഇതു് അബദ്ധപാഠമായിരിക്കണം. 'കുഹരാസാര സൈരിഭം' എന്നാണു ഗ്രന്ഥത്തിൽ കാണുന്നതു്. ഇതും പ്രയോജനകരമല്ല. 'നാസാകുഹര ശര സന്നിഭം'' എന്നു പാഠം കല്പിച്ചാൽ തരക്കേടില്ലെന്നു് എനിക്കു തോന്നുന്നു. പൂമണം നാസാദ്വാരങ്ങളെ നോവിച്ചുകൊണ്ടു് തുളച്ചു കയറുന്നുവെന്നു സാരം''—ദേശമംഗലം]

അളിയുടെ ഝംകാരത്തെ അംഗാരമായും, കോകിലകൂജിതത്തെ കർണ്ണശൂലങ്ങളായും നാസാദ്വാരങ്ങളെ സരസ്സായും കുസുമസൗരഭത്തെ സൈരിഭമായും രൂപണം ചെയ്തിരിക്കുന്നതിനാൽ അലങ്കാരം രൂപകം.

ചരണം 2

മിന്നൽക്കൊടിയിറങ്ങി മന്നിലേ വരികയോ?
വിധുമണ്ഡലമിറങ്ങി ക്ഷിതിയിലേ
പോരികയോ ?
സ്വർണ്ണവർണ്ണമാമന്നം പറന്നിങ്ങു വരികയോ?
കണ്ണുകൾക്കിതു നല്ല പീയൂഷധാരികയോ?

വിധുമണ്ഡലം – ചന്ദ്രബിംബം, ക്ഷിതി – ഭൂമി, പീയൂഷധാരിക – അമൃതധാര.

ദൂരെനിന്നും പറന്നുവരുന്ന ഹംസത്തിന്റെ ഉജ്ജ്വലവർണ്ണ

കണ്ടു് മിന്നൽക്കൊടിയാണോ എന്നും, ക്രമേണ ആ പ്രകാശത്തിന്റെ മദ്ധ്യത്തിൽ ഒരു സാന്ദ്രത അനുഭവപ്പെട്ടതിനാൽ ചന്ദ്രബിംബമാണോ എന്നും സംശയിക്കുന്നു. തുടർന്നു് അതു് അദൃഷ്ടപൂർവ്വമായതും സ്വർണ്ണവർണ്ണം കലർന്നതുമായ ഒരു ഹംസമാണെന്നു് തീർച്ചയായി. അതിന്റെ ദർശനം അമൃതധാരയാലെന്നവണ്ണം അവളെ ആനന്ദിപ്പിക്കുകയും അത്ഭുതപ്പെടുത്തുകയും ചെയ്യുന്നു.

അലങ്കാരം: സസന്ദേഹം.

''സന്ദേഹമാകും സാദൃശ്യ-
ജന്യമായുള്ള സംശയം''

## പദം 12 ദമയന്തി

ആഹരി—അടന്ത

ചരണം 1

കണ്ടാലെത്രയും കൗതുകമുണ്ടിതിനെപ്പണ്ടു
കണ്ടില്ല ഞാനേവം വിധം കേട്ടുമില്ല.

ചരണം 2

സ്വർണ്ണവർണ്ണമരയന്നം മഞ്ജുനാദമിതു
നിർണ്ണയമിനിക്കിണങ്ങുമെന്നു തോന്നും.

ചരണം 3

തൊട്ടേനേ ഞാൻ കൈകൾകൊണ്ടു
തോഴിമാരേ കൈയ്ക്കൽ
കിട്ടുകിൽ നന്നായിരുന്നു കേളി ചെയ്‌വാൻ.

ചരണം 4

ക്രൂരനല്ല സാധുവത്രേ ചാരുരൂപൻ, നിങ്ങൾ
ദൂരെ നില്പിനെന്നരികിലാരും വേണ്ടാ.

ഏവം വിധം – ഇപ്രകാരം, കേട്ടിട്ടുമില്ല, മഞ്ജുനാദം – മനോഹരമായ നാദം, കേളി ചെയ്‌വാൻ – കളിക്കാൻ, ചാരുരൂപൻ– മനോഹരാംഗൻ

ശ്ലോകം 10

(കല്യാണി-അടന്ത)

ഇനിയൊരടി നടന്നാൽ കിട്ടുമേ കൈയ്യിലെന്നും
പ്രതിപദമപി തോന്നുമാറു മന്ദം നടന്നു
അഥ ബത ദമയന്തി മാളിമാരോടു വേറാ-
മത്തുപൊഴുതരയന്ന പ്രൗഢനൂചേ സഹാസം

പ്രതിപദം – പദം തോറും, ഓരോ അടിവയ്പിലും, അഥ– അനന്തരം, ദമയന്തീ – ദമയന്തിയോട്, ആളിമാർ – സഖിമാർ അത്തു പൊഴുത് – അപ്പോൾ, അരയന്നപ്രൗഢൻ, ശ്രേഷ്ഠനായ അരയന്നം, സഹാസം – ചിരിച്ചുകൊണ്ട്, ഊചേ–പറഞ്ഞു.

വൃത്തം: മാലിനി



പദം 13 ഹംസം

പല്ലവി

അങ്ഗനമാർമൗലേ! ബാലേ!
അങ്ങുശയെന്തയി! തേ

അനുപല്ലവി

എങ്ങനെ പിടിക്കുന്നു നീ
ഗഗന ചാരിയാമെന്നെ

............അങ്ഗനമാർമൗലേ

ചരണം 1

യൗവനം വന്നുദിച്ചിട്ടും ചെറുതായില്ല ചെറുപ്പം
അവിവേകമിതു കണ്ടാലറിവുള്ളവർ
പരിഹസിക്കും ചിലർ പഴിക്കും
വഴി പിഴയ്ക്കും തവ നിനയ്ക്കുമ്പോൾ

..... അംഗനമാർ മൗലേ

ചരണം 2

ബന്ധനം ചെയ്യേണ്ട നീ മാം
ബന്ധുവത്രേ തവ ഞാൻ;
സഖിമാരിലധികം വിശ്വസിച്ചീടെന്നെ
ജഗത്പതിയും രതിപതിയും
തവ കൊതിയുള്ളൊരു പതി വരുമേ!

...... അംഗനാമാർ മൗലേ

അംഗനമാർമൗലേ — സ്ത്രീരത്നമേ, അയി ബാലേ — അല്ലയോ കുമാരി, തേ ആശയെന്തു — നിന്റെ ആശയമെന്ത്, ഗഗനചാരി — ആകാശചാരി.

യൗവനം.......പെറ്റപ്പും, യൗവനപ്രാപ്തയായിട്ടും ബാല്യസഹജമായ ചാപല്യങ്ങൾ ഒട്ടും കുറഞ്ഞിട്ടില്ല. പറക്കാൻ കഴിവുള്ള പക്ഷിയെ പിടിക്കാൻ അതിന്റെ പിന്നാലെ പായുന്നതു് അവിവേകമാണല്ലോ. ഒരു യുവതി ബാല്യസഹജമായ ഇത്തരം അവിവേകം കാട്ടുന്നതു് ആക്ഷേപാർഹമാണെന്നു ഭാവം.

അവിവേകം— ആലോചനാശൂന്യമായ പ്രവൃത്തി, പഴികൾ— കുററം പറയും, നിനയ്ക്കുമ്പോൾ — ചിന്തിക്കുമ്പോൾ, തവ—നിനക്കു്.

വിവേകശൂന്യമായ നിന്റെ ഈ പ്രവൃത്തി കണ്ടു് ആളുകൾ നിന്നെ പരിഹസിക്കും; ചിലർ കുററം പറയും: നീ തിരിക്കെ പോകാൻ വഴിയറിയാതെ വിഷമിക്കുകയും ചെയ്യും. കുലീനയായ ഒരു സ്ത്രീയ്ക്കു് ഇത്തരം ചാപല്യംമൂലം സന്മാർഗ്ഗഭ്രംശവും വന്നുചേരും എന്നൊരർത്ഥം കൂടി 'വഴി പിഴയ്ക്കും'' എന്നീ വാക്കുകൾക്കുണ്ടു്.

മാം — എന്നെ, തവ — നിനക്കു്, ജഗത്പതി — ലോകനാഥൻ, രതിപതി — കാമദേവൻ, ജഗത്പതി.......വരുമേ — ലോകനാഥനും, കാമദേവനെപ്പോലെ സുന്ദരനും, നീ ആഗ്രഹിക്കുന്നവനുമായ ഒരു ഭർത്താവു് നിനക്കുണ്ടാകും. പ്രഭാവാതിശയവും

സൗന്ദര്യാതിരേകവും നിഷ്കളങ്ക പ്രേമവും ഉള്ള ഒരാരം ദമയന്തിക്ക് ഭർത്താവായി വരുമെന്നു സാരം.

''തവ കൊതിയുള്ളൊരു പതി''ക്ക് ''നീ കൊതിച്ചിട്ടുള്ള വനമായ ഒരു പതി'' എന്ന് കാന്താര താരക വ്യാഖ്യാനം.

ചരണം 3

നള നഗരേ വാഴുന്നു ഞാൻ
നളിനജന്മ വചസാ
നളിനമിഴിമാർക്കെല്ലാം നട പഠിപ്പാൻ
മദലുളിതം, മൃദുലളിതം, ഘൃണമിളിതം
ഇതു കളിയല്ലേ —അംഗനമാർമൗലേ

നളിന ജന്മ വചസാ - ബ്രഹ്മാവിന്റെ വാക്കനുസരിച്ച്, നളനഗരേ - നളന്റെ നഗരത്തിൽ, നളിന മിഴിമാർ - സുന്ദരിമാർ മദലുളിതം - മദംകൊണ്ടുലഞ്ഞ, ലുളിതം - തളർന്ന, ഉലഞ്ഞ, മൃദുലളിതം - മൃദുവും മനോഹരവുമായ, ഘൃണമിളിതം - ഘൃണം കലർന്ന, ഇവ മൂന്നും നടയുടെ വിശേഷണങ്ങൾ. നളനഗരത്തിലെ സുന്ദരിമാർക്ക് അന്നനട പഠിക്കാൻ ഞാൻ ബ്രഹ്മാജ്ഞമൂലം നളനഗരത്തിൽ കഴിയുന്നു.''

## പദം 14 ദമയന്തി

**കാമോദരി–ചെമ്പട**

(പല്ലവി)

കണ്ടേൻ നികടേ നിന്നെ;
കളിവാക്ക തവ കേട്ടേനേ!

അനുപല്ലവി

കഞ്ജഭവനന്റെ വാഹനമേ!
കമ്രരൂപമതിരമ്യ ചാടുവചനം

......കണ്ടേൻ നികടേ

**നികടേ – അടുത്തു്, കേട്ടേനെ – ഞാൻ കേട്ടല്ലോ, കഞ്ജഭവനൻ – കഞ്ജം (താമര) ഭവനമായിട്ടുള്ളവൻ (ബ്രഹ്മാവു്) കമ്രരൂപം – സുന്ദരമായ ആകൃതി, അതിരമ്യം – മനോഹരമായ, ചാടുവചനം – പ്രിയമായ വാക്കുകൾ (കളിവാക്കുകൾ), കമ്രരൂപം, അതിരമ്യ ചാടുവചനം ഇവ രണ്ടും ''നിന്നെ'' എന്നതിന്റെ വിശേഷണമാണു്. സമുച്ചയമില്ലാതെ വിശേഷണങ്ങളെ പ്രയോഗിക്കുന്ന സംസ്കൃത ശൈലിയാണിവിടെ പ്രയോഗിച്ചിരിക്കുന്നതു്.**

ബ്രഹ്മാവിന്റെ വാഹനമായിട്ടുള്ളവനേ, മനോഹരമായ രൂപവും അത്യധികം മനോഹരമായ നർമ്മ വാക്കും ഉള്ള നിന്നെ ഞാൻ അടുത്തു കാണുകയും നിന്റെ കളിവാക്കുകൾ കേൾക്കുകയും ചെയ്തു.

''നിന്നെ ഞാനടുത്തു കണ്ടു. നിന്റെ കളിവാക്കുകളും കേട്ടു. ബ്രഹ്മവാഹനമേ, മനോഹരമായ നർമ്മ വാക്കും നിനക്കുണ്ടു്'', എന്നാണു് എം. എച്ച്. ശാസ്ത്രിയുടെ വ്യാഖ്യാനം.

ചരണം 1

പ്രേഷകനായതു കമലജനോ തവ
നൈഷധപുരമോ പരമ പദം?
മധുരാകൃതേ! ഗുണവാരിധേ! ഖഗ–
സാർവഭൌമ! ജയ! നൌമി തേ ചരിതം
—കണ്ടേൻ നികടേ

ചരണം 2

നളിനാസന വരവാഹന! നീ മമ
നളനൃപ ഗുണഗണ മോതുകെടോ!
തവ വാചിക അഴൽമോചകം മമ
കർണ്ണമാരചയ പുണ്യലേശ യുതം
—കണ്ടേൻ നികടേ

ചരണം 3

സന്തതമുള്ള മനോരഥവും പുന-
രിന്നു ഭവാനൊടു ഞാൻ പറയാം!
തുണയാകിലോ ഗുരുകൃപാകുലാശയ!
ദീനയാമിനിക്കു മാനനീയ ഗുണ!
—കണ്ടേൻ നികടേ

പ്രേഷകൻ - അയച്ചവൻ, കമലജൻ - ബ്രഹ്മാവു്, നൈഷധ പുരം - നിഷധ രാജധാനി, പരമപദം - മുഖ്യസ്ഥാനം, മധുരാകൃതേ - മധുരമായ രൂപത്തോടു കൂടിയവനേ, ഗുണവാരിധേ - ഗുണങ്ങൾക്കിരിപ്പിടമായിട്ടുള്ളവനേ, ഖഗ സാർവഭൗമൻ - പക്ഷിശ്രേഷ്ഠൻ, തേ ചരിതം - നിന്റെ ചരിതം, നൗമി - ഞാൻ നമിക്കുന്നു. ['ഗുണവാരിധേ' എന്നതിനു് ''കരുണാനിധേ'' എന്നും പാഠം]

നളിനാസന വരവാഹനം - നളിനാസനന്റെ (ബ്രഹ്മാവിന്റെ) വര വാഹനം(വിശിഷ്ടമായിട്ടുള്ള വാഹനം),നളനൃപ ഗുണഗണം - നളമഹാരാജാവിന്റെ ഗുണഗണങ്ങൾ, ഓതുക - പറയുക, തവ വാചികം - നിന്റെ വചനം, അഴൽ മോചകം - ദുഃഖനാശകം, മമ കർണ്ണം - എന്റെ ചെവികളെ, പുണ്യലേശയുതം ആരചയ - പുണ്യലേശമുള്ളവയാക്കിത്തീർത്താലും.

സന്തതം - എല്ലായ്പോഴും. ഗുരു കൃപാകുലാശയ - വലിയ ദയ കൊണ്ടു നിറഞ്ഞ മനസ്സോടു കൂടിയവൻ. തുണ - സഹായം. മാനനീയ ഗുണ - മാനിക്കത്തക്ക ഗുണങ്ങളോടു കൂടിയവനേ-ദീനയായ എനിക്കു തുണയായിരിക്കുമെങ്കിൽ എന്റെ ആഗ്രഹമെല്ലാം ഞാനങ്ങയോടു പറയാം.

ശ്ലോകം 11

(ശങ്കരാഭരണം—ചെമ്പട)

പുത്രൻ തനെന്നൊഴിമാർ കലത്തിനരികെ യാ-
ത്രക്കാസമം ഒമ്മെമിതൻ

ചിത്തം താനഥ പത്തിനഞ്ചെവനറി-
ഞ്ഞിത്ഥം കൃശാങ്ഗ്യാ ഗിരാ
അത്യന്തം ബത മുഗ്ദ്ധയോടനുസരി-
ച്ചെല്ലാമറിഞ്ഞീടുവാ-
നുദ്യോഗിച്ചു വിദഗ്ദ്ധനാം ഖഗവരൻ
വൈദർഭിയോടുക്തവാൻ.

**പുത്തൻ തേൻമൊഴി** – പുതിയ തേൻപോലുള്ള വാക്കുകളോടു കൂടിയവരം, അരിയോരു – ശ്രേഷ്ഠമായ, ഉത്തംസം – ശിരോലങ്കാരം, ഭൈമി – ദമയന്തി, കൃശാംഗ്യാ – സുന്ദരിയുടെ, ഇത്ഥം – ഇപ്രകാരം, ഗിരാ – വാക്കിനാൽ, മുഗ്ദ്ധ – യൗവനാരംഭത്തോടു കൂടിയവളും ലജ്ജകൊണ്ടു് കാമവികാരത്തെ ഗോപനം ചെയ്യുന്നവളും, ''ഉദയദ്യൗവനാ മുഗ്ദ്ധ, ലജ്ജാവിജിത മന്മഥാ'' എന്നു് മുഗ്ദ്ധയുടെ ലക്ഷണം. അനുസരിച്ചു് – ഏററവും യോജിപ്പോടെ പെരുമാറി, ഉദ്യോഗിച്ചു – ഒരുമ്പെട്ടു, വിദഗ്ദ്ധനാം ഖഗവരൻ – സമർത്ഥനായ പക്ഷിശ്രേഷ്ഠൻ, വൈദർഭിയോടു് – ദമയന്തിയോടു്, ഉക്തവാൻ – പറഞ്ഞു.

സുന്ദരിമാരിൽ രത്നമായിട്ടുള്ളവളായ ദമയന്തിയുടെ ഹൃദയസ്ഥിതി പകുതിയോളമറിഞ്ഞിട്ടു്, അതിസമർത്ഥനായ ആ പക്ഷിശ്രേഷ്ഠൻ, ലജ്ജാവതിയായ അവളോടു്, കൂടുതൽ യോജിപ്പോടെ, എല്ലാക്കാര്യങ്ങളും ഗ്രഹിക്കുവാൻ സന്നദ്ധനായിട്ടു് വീണ്ടും ഇങ്ങനെ പറഞ്ഞു.

വൃത്തം: ശാർദ്ദൂലവിക്രീഡിതം

''പന്ത്രണ്ടാൽ മസജം സതംത ഗുരുവും
ശാർദ്ദൂലവിക്രീഡിതം''

പദം: 15 ഹംസം

(പല്ലവി)

പ്രീതി പൂണ്ടരുളുകയേ ! ചിന്തിതമെല്ലാം
ഭീമനൃപതി തനയേ !

അനുപല്ലവി

വീത വിശങ്കം സഖിമാരിലൊന്നൊന്നേ
ഉറച്ച നീലജംഭാരം കുറച്ചു നിരാകുലം
—പ്രീതി പൂണ്ടരുളുകയേ

ചരണം 1

കാതര മിഴിമാർ മൗലി മാലികേ ! ദമ
സോദരി ! നിനക്കു ബാലികേ !
ഏതൊരു പുരുഷനിന്നുള്ളിൽ കൗതുകം പാരി-
ലാദരണീയം തസ്യ ജാതകം.
ഏണമിഴി ! പറവാൻ മടിയ്ക്കരുതേ;
നാണം കൊണ്ടിനിയേതും മറയ്ക്കരുതേ
ഞാനുണ്ടതിനു തുണ തവ സുതനോ
മാനഹാനി തവ വരുത്തുവനോ?
ഹസ്തഗതം തവ വിദ്ധി മനീഷിത-
മുക്തമിദം മമ സത്യമിദാനീം
—പ്രീതിപൂണ്ടരുളുകയേ

പ്രീതി - സന്തോഷം, ഭീമനൃപതി തനയേ - ഭീമരാജാവിന്റെ മകളേ, ചിന്തിതം - വിചാരം, വീതവിശങ്കം - സംശയം കൂടാതെ, നിരാകുലം - ഭയപ്പെടാതെ

കാതര........മാലികേ - അധീരങ്ങളായ മിഴികളോടു കൂടിയവരുടെ ശിരസ്സിൽ അണിയത്തക്ക മാലയായുള്ളവളേ (സുന്ദരീരത്നമേ) ദമസോദരീ - ദമന്റെ സഹോദരീ, പാരിൽ തസ്യ ജാതകം ആദരണീയം - ലോകത്തിൽ അവന്റെ ജാതകം ആദരിക്കത്തക്കതു തന്നെ; നളൻ ഭാഗ്യവാനാണെന്നു സാരം.

ഏണമിഴി - സുന്ദരി, സുതനോ - സുന്ദരീ, തവ മനീഷിതം- നിന്റെ ആഗ്രഹം, ഹസ്തഗതം വിദ്ധി - കൈയിൽ കിട്ടിയതാ

യറിഞ്ഞാലും. മമ - എന്റെ, ഇദം - ഈ, ഉക്തം - വാക്ക്, ഇദാനീം - ഇപ്പോൾ.

പദം 16 ദമയന്തി

(ശങ്കരാഭരണം—ചെമ്പട)

പല്ലവി

അരയന്നമന്നവ ! നിന്നോടെന്തു ഞാൻ പറവൂ?

അനുപല്ലവി

കുലകന്യകമാരാൽ ഹൃദി
ഗ്രഹനീയം വസ്തു പറയാമോ
......അരയന്നമന്നവ

ചരണം 1

പേർത്തു പേർത്തു ജനകീർത്ത്യമാന നള-
പാർത്ഥിവോത്തമസത് കീർത്തികളും കേട്ടേൻ;
ഓർത്തവനുടൽ കൃത്തുമൂർത്തംഗജാസ്ത്രമേററു
നേർത്തുടൻ നെടുതായി വീർത്തു ഞാനാർത്തയാ-
യേൻ—അരയന്നമന്നവ

കുലകന്യകമാരാൽ, ഹൃദി (ഹൃദയത്തിൽ) ഗ്രഹനീയം വസ്തു (മറച്ചുവയ്ക്കപ്പെടേണ്ട കാര്യം) പറയാമോ!

പേർത്തു പേർത്ത് - വീണ്ടും വീണ്ടും, ജനകീർത്ത്യമാന നളൻ - ജനങ്ങളാൽ കീർത്തിക്കപ്പെടുന്ന നളൻ, പാർത്ഥിവോത്തമൻ- രാജശ്രേഷ്ഠൻ, ഓർത്തവനുടൽ - അവന്റെ രൂപം ഓർത്ത്, കൃത്തുമൂർത്തംഗജാസ്ത്രം - കൃത്തും മൂർച്ചയുള്ളതുമായ കാമശരം, നേർത്തു - മെലിഞ്ഞ്, വീർത്തു - നെടുവീർപ്പിട്ട്, ആർത്തയായി - ദുഃഖിതയായി.

പദം 15 ഹംസം

ചരണം 2

ഉള്ളതു ചൊന്നതിതെന്നാലന്യൂനം നവ
പല്ലവ തുല്യാംഗി! തവ കല്യാണം;

നല്ലതു നല്ലതിനോടു ചേരേണം തവ
വല്ലഭനപരൻ തുല്യൻ നഹി നൂനം.
മേഘവാഹനനെക്കാൾ ബലവാൻ
മോഹനാംഗനവനതിഗുണവാൻ
കമനി, രത്നകനകങ്ങളുടെ
ഘടനയേ ഘടന നിങ്ങളുടെ;
വിഷ്ണു രമയ്ക്കു; നിശയ്ക്കു ശശാങ്കൻ;-
ഉമയ്ക്കു ഹരൻ; നളനോർക്കിൽ നിനക്കും;
—പ്രീതി പൂണ്ടരുളുകയേ

അന്യൂനം - കുറവില്ലാത്തതു് (പരിപൂർണ്ണം)നവ പല്ലവതുല്യാംഗി – പുത്തൻ തളിരുപോലുള്ള ശരീരത്തോടു കൂടിയവളേ, കല്യാണം - മംഗളം. തവ വല്ലഭനപരൻ തുല്യൻ നഹി നൂനം - നിനക്കു ചേർന്ന പതിയായിട്ടു് മറ്റൊരു വല്ലഭൻ ഇല്ല; നിശ്ചയം തന്നെ. [തവ വല്ലഭനോ തുല്യൻ അപരൻ നഹി - നിന്റെ കൗതുകത്തിനു് വിഷയീഭൂതനായ ഒരു പുരുഷനു് (നളനു്) സദൃശനായി മറ്റൊരുവൻ ഇല്ല: നിശ്ചയം. (വല്ലഭനു് + അപരൻ എന്ന സന്ധി) എം. എച്ച്. ശാസ്ത്രി]

മേഘവാഹനൻ – ഇന്ദ്രൻ, മോഹനാംഗൻ - സുന്ദരൻ. രത്ന........നിങ്ങളുടെ - നിങ്ങളുടെ ചേർച്ച രത്നവും സ്വർണ്ണവും തമ്മിലുള്ള ചേർച്ച തന്നെ. ഇവിടെ വിശിഷ്ട ധർമ്മികൾക്കു തമ്മിൽ ഐക്യം കല്പിച്ചിരിക്കുന്നതിനാൽ നിദർശനാലങ്കാരം. രമ – ലക്ഷ്മി, നിശ - രാത്രി, ശശാങ്കൻ - ചന്ദ്രൻ, ഉമ - പാർവ്വതി, ഹരൻ –ശിവൻ, ഓർക്കിൽ - ആലോചിച്ചാൽ.

## പാഠം. 16 ദമയന്തി

ചരണം. 2
നാളിൽ നാളിൽ വരുമാധിമൂലമിദ-
മാളിമാരൊടു മിതസ്മിത പൂർവ്വം.

കാലമേ ചെന്നു നീ മരാള! പറക നര
പാലനൊടെല്ലാം പ്രതിപാലിതാവസരം
—അരയന്ന മന്നവ

നാളിൽ നാളിൽ – ദിവസം തോറും, ഇദം – ഇതു്. ആധിമൂലം – ദുഃഖം നിമിത്തം, അനുദിത പൂർവ്വം – മുമ്പു പറയപ്പെടാത്തതു്, കാലമേ – താമസിയാതെ, മരാളം, അരന്നം; നരപാലൻ – രാജാവു്, പ്രതിപാലിതാവസരം – സമയവും സന്ദർഭവും നോക്കി.

പദം. 15 ഹംസം

ചരണം 3

ചെന്നിതുപറവൻ നൃപനോടഖിലാഷം–എന്നാൽ
നിന്നിലുമുണ്ടാമവനും പരിതോഷം
അന്യനിലയി! തേ വരുമോ സന്തോഷം–എന്നാൽ
മന്നവനുണ്ടാമെന്നിൽ ബഹുരോഷം
താതനൊരു വചനം കൊടുക്കും നിന്നെ;
പ്രീതി നിനക്കുമുണ്ടാമവനിൽത്തന്നെ;
വിഫലമിന്നു പറയുന്നതെല്ലാം;
ചപലനെന്നു പുനരെന്നെച്ചൊല്ലാം
ഇത്ഥമനർത്ഥമുദിത്വരമാം മതി–
നുത്തരമോതുക സത്വരമിപ്പോൾ
—പ്രീതി പൂണ്ടരുളുകയേ

പരിതോഷം – സന്തോഷം, ബഹുരോഷം – വലിയ കോപം, താതൻ – അച്ഛൻ, പ്രീതി – താല്പര്യം, ഇത്ഥം – ഇപ്രകാരം, അനർത്ഥം – ആപത്തു്, ഉദിത്വരം – ഉണ്ടായേയ്ക്കാം. സത്വരം – പെട്ടെന്നു്.

ഉത്തമ ദൂതന്റെ നിലയിൽ ഹംസം പ്രകടിപ്പിക്കുന്ന സാമർത്ഥ്യം ശ്രദ്ധിക്കുക.

## പാഠം. 16 ദമയന്തി

### ചരണം 3

ഹന്ത ഹംസമേ! ചിന്തയെന്തു തേ?
എന്നുടെ ഹൃദയമന്യനിലാമോ?
അർണ്ണവം തന്നിലല്ലോ നിമ്നഗ ചേർന്നീടുന്നു;
അന്യഥാ വരത്തുവാൻ കന്നു മുതിർന്നിടുമോ?

—അരയന്നമന്നവ

തേ – നിന്റെ, അർണ്ണവം – സമുദ്രം, നിമ്നഗ – നദി, അന്യഥാ – മറെറാരു തരത്തിൽ. ചേർന്നീടുന്നു – ചേരും (ചേരുന്നു)

നദി സമുദ്രത്തിൽ ചെന്നു ചേരുകയാണല്ലോ പതിവു്. പർവ്വതം അതു മററൊരു തരത്തിലാക്കിത്തീർക്കാൻ ഒരുങ്ങുമോ ? തനിക്കു് നളനിലുള്ള അഭിലാഷത്തിന്നെതിരായി, തന്നെ മറെറാരാൾക്കു നല്കാൻ താൻറെ അച്ഛൻ ഒരിക്കലും മുതിരുകയില്ലെന്നു സാരം.

"അർണ്ണവം........മുതിർന്നിടുമോ" എന്ന അപ്രസ്തുതത്തിലൂടെ തന്റെ ഹിതത്തിനു വിപരീതമായി അച്ഛൻ തന്നെ മറെറാരാളിനു നല്കാൻ തുനിയുകയില്ല എന്ന പ്രസ്തുതം സൂചിപ്പിച്ചിരിക്കുന്നതിനാൽ അലങ്കാരം അപ്രസ്തുത പ്രശംസ.

എന്നുടെ ഹൃദ ...... ...മുതിർന്നിടുമോ

തന്റെ ഹൃദയം നളനൊഴികെ മററൊരാളിൽ പതിയുകയില്ലയെന്ന വിശേഷത്തെ എല്ലാ നദിയും സമുദ്രത്തിലേ ചേരുകയുള്ളു, അതിനെതിരാകു് തരുകയില്ല; എന്ന സാമാന്യം കൊണ്ടു് സമർത്ഥിച്ചിരിക്കുന്നതിനാൽ അലങ്കാരം അർത്ഥാന്തരന്യാസം.

"സാമാന്യം താൻ വിശേഷം താൻ
ഇവയിൽ പ്രസ്തുതത്തിനു്
അർത്ഥാന്തരന്യാസമാകു-
മന്യം കൊണ്ടു സമർത്ഥനം".

ഇവിടെ കന്നു് ദമയന്തിയുടെ പിതാവിനെയും, അദ്ദേഹത്തിൻെറ ഔന്നത്യം, ഗാംഭീര്യം എന്നിവയെയും, നിമ്നഗ, ദമയന്തിയുടെ അഗാധബുദ്ധിത്വം ദൃഢനിശ്ചയത്വം എന്നിവയെയും അണ്ണവ - നളൻെറ ഗാംഭീര്യം, ഗുണൈശ്വര്യങ്ങൾ മുതലായവയെയും വ്യഞ്ജിപ്പിക്കുന്നു.

## രംഗം 4. നിഷധോദ്യാനം.

ശ്ലോകം 12

സാവേരി—അടന്ത

ഇതിവാചികാനി മധുവാണി തന്നുടേ
വദനോദിതാനി ഹൃദയേ വഹന്നസൗ
ത്വരിതം പറന്നു നിഷധേന്ദ്ര സന്നിധൗ
സകലം ജഗാദ മൃഗലോചനാ മതം.

മധുവാണിതന്നുടെ - തേൻമൊഴിയാളായ ദമയന്തിയുടെ, വദനോദിതാനി - വദനത്തിൽ നിന്നുദിച്ച, ഇതി വാചികാനി - ഇപ്രകാരമുള്ള വാക്യങ്ങളെ, ഹൃദയേ വഹൻ(ഹൃദയത്തിൽ വഹിക്കുന്നവനായ) അസൗ (ഇവൻ) ത്വരിതം (വേഗത്തിൽ) പറന്നു് നിഷധേന്ദ്ര സന്നിധൗ(നളൻെറ സന്നിധിയിൽ) മൃഗലോചനാമതം (മാൻ കണ്ണിയുടെ - സുന്ദരിയുടെ അഭിപ്രായം) സകലം ജഗാദ - മുഴുവൻ പറഞ്ഞു.

ദമയന്തിയിൽ നിന്നും അവളുടെ അഭിപ്രായങ്ങൾ ഗ്രഹിച്ചുകൊണ്ടു്, ആ ഹംസം വളരെ വേഗത്തിൽ പറന്നു് നളൻെറയടുത്തെത്തി സകല വിവരവും അദ്ദേഹത്തെ അറിയിച്ചു

വൃത്തം: മഞ്ജുഭാഷിണി.

"സജസം കഴിഞ്ഞു ജഗ മഞ്ജുഭാഷിണി"

പദം 17 ഹംസം

പല്ലവി

നരപതേ ഭവദഭിലഷിതമെന്നാൽ
സാധിത പ്രായമിദം.

അനുപല്ലവി

നിരവധി മാരാധി നീരധിയിലേ നീന്തി
നിയതം നീ തളരൊല്ലാ; പിളരൊല്ലാ മന മിനി
—നരപതേ.

**നരപതേ - രാജാവേ, ഇദം ഭവദഭിലഷിതം - അങ്ങയുടെ ഈ** ആഗ്രഹം, എന്നാൽ സാധിത പ്രായം - എന്നാൽ നിറവേററപ്പെട്ടതായിരിക്കുന്നു.

**നിരവധിയായ - അതിരററ, മാരാധി നീരധിയിലേ - കാമ**താപമാകുന്ന സമുദ്രത്തിൽ തന്നെ, നീന്തി നീ; നിയതം - ഇടവിടാതെ, തളരൊല്ലാ - തളരേണ്ടതില്ല: ഇനി മനം **പിളരൊല്ലാ - ഇനിമേൽ മനസ്സു പിളരുകയും വേണ്ടാ.**

പദം 18 **നളൻ**

(പല്ലവി)

ഖഗപതേ! തവ കരഗതമേ മമ
കാമിതം ജീവിതവും

അനുപല്ലവി

കഥയ കഥയ പുനരെങ്ങനെ നീ ചെന്നു
കമനിയെക്കണ്ടതും പറഞ്ഞതു മഭിമതം
—ഖഗപതേ

ഖഗപതേ - പക്ഷിശ്രേഷ്ഠാ, മമ കാമിതം ജീവിതവും - എന്റെ ആശയും ജീവിതവും, തവ കരഗതമേ - നിന്റെ കൈയിൽ തന്നെയാണ്.

''കാമിതം ജീവിതം''എന്നിടത്തു 'കാമിതമായ ജീവിതവും' എന്നു വിശേഷണ വിശേഷ്യങ്ങളായെടുത്തു ജീവിതമാണല്ലോ ഏററവും പ്രധാനമായി ആഗ്രഹിക്കപ്പെടുന്നതു''; അതുപോലും ഹംസത്തിന്റെ കരഗതമാണ് എന്നു നളൻ പറയുന്നതായും അർത്ഥം ധരിക്കാം. (എം. എച്ച് ശാസ്ത്രി)

കഥയ – പറഞ്ഞാലും, നീ പുനഃ – നീയാകട്ടെ, കമനി – കാമുകി, അഭിമതം – ആഗ്രഹം.

## പദം 17 ഹംസം

### ചരണം 1

അതുച്ഛമാം ജവം പൂണ്ടുത്പതിച്ചു കുണ്ഡിനപുരം
ഗമിച്ചു തദുപവന മതിൽ ചെന്നു വസിച്ചേൻ
അകിൽച്ചെംകുങ്കുമച്ചാറും ധരിച്ചു തോഴിമാരോടും
യദൃച്ഛയാ ദമയന്തി കളിച്ചു വന്നിതു തത്ര

.. നരപതേ

അതുച്ഛം – നിസ്സാരമല്ലാത്ത, പരിപൂർണ്ണമായ; ജവം പൂണ്ടു് – വേഗത്തിൽ, ഉത്പതിച്ചു – ഉയർന്നു്, തദുപവനം – അവിടെ(കുണ്ഡിനം)യുള്ള ആരാമത്തിൽ, വസിച്ചേൻ – ഞാൻ വസിച്ചു. തത്ര – അവിടെ. അകിലും ചെങ്കുങ്കുമച്ചാറും ധരിച്ചിരിക്കുന്നതു് ദമയന്തിയുടെ അലങ്കരണ കൗതുകത്തെയും മാരതാപാധിക്യത്തെയും സൂചിപ്പിക്കുന്നു.

### ചരണം 2

തടഞ്ഞുകൊള്ളുവാനെന്നോടണ-
ഞ്ഞാളങ്ങവൾ താനേ
പിടഞ്ഞീല ദൃഢം; ഞാനോ നടന്നേനേ സുമന്ദം
പിണഞ്ഞു വഞ്ചനമെന്നു തിരിഞ്ഞങ്ങു നട-
പ്പാനായ്—
ത്തുനിഞ്ഞപ്പോൾ കനിഞ്ഞൊന്നു പറഞ്ഞേൻ
ഞാനവളോടു .. നരപതേ

തടഞ്ഞുകൊള്ളുവാൻ – എന്നെ തടഞ്ഞു നിർത്തുവാൻ, അങ്ങു് അവിടെ; തനിയെ – ഒറ്റയ്ക്കു്, പിടഞ്ഞീല – പിടച്ചില്ല, ഭയപ്പെട്ടില്ല; സുമന്ദം – സാവധാനം, വഞ്ചന – ചതി.

ചരണം 3

രാജപുംഗവ! തവ വാചാ, കൗശലത്താലേ
പേശലാംഗി തന്നുടെ ആശയമറിഞ്ഞേൻ
ആചാരൈരറികയല്ലാശ നിങ്കലെന്നതും
വാചാപി പറയിച്ചൊന്നിളക്കി വച്ചുറപ്പിച്ചേൻ
...നരപതേ

രാജപുംഗവ - രാജശ്രേഷ്ഠ, തവ - നിന്റെ, വാചാ - വാക്കുകൊണ്ടു്, പേശലാംഗി - സുന്ദരി, ആചാരൈഃ - ചേഷ്ടകൾകൊണ്ടു്, വാചാപി പറയിച്ചു - വാക്കുകൊണ്ടു പറയിക്കപോലും ചെയ്തു. അവളുടെ പെരുമാററം കൊണ്ടു് നിന്നിൽ അവൾക്കു് അനുരാഗമുണ്ടെന്നു് ഞാനൂഹിക്കുക മാത്രമല്ല, അക്കാര്യം അവളെക്കൊണ്ടു തന്നെ പറയിച്ചു് ഉറപ്പിക്കുകയും ചെയ്തു. [രാജപുംഗവ .......കൗശലത്താലേ-എന്നതിനു് ''രാജപുംഗവ! വാചാ കൗശലത്തിനാലേ ഞാൻ'' എന്നു പാഠഭേദം ]

ശ്ലോകം 13

സന്ധിപ്പിച്ചേൻ തവ ഖലു മനം ഭൈമിതൻ
മാനസത്തോ—
ടിന്ദ്രൻ താനേ വരികിലിളകാ, കാ കഥാന്യേഷു
രാജൻ
ചിന്തിക്കുമ്പോൾ വരുവ നിഹ നിന്നന്തികേ
നിർണ്ണയം ഞാ—
നെന്നും ചൊല്ലിക്ഖഗപതി പറന്നംബരേ
പോയ് മറഞ്ഞാൻ

സന്ധിപ്പിച്ചേൻ - ഞാൻ കൂട്ടിച്ചേർത്തു, തവ മനം - നിന്റെ മനസ്സ്, അന്യേഷു - മററുള്ളവരുടെ കാര്യത്തിൽ, കാ കഥാ - എന്തു കഥയാണു്, അംബരേ - ആകാശത്തിൽ.

"അല്ലയോ രാജാവേ, അങ്ങയെ ഞാൻ ദമയന്തിയുടെ മനസ്സിനോടു് ദൃഢമായി സംയോജിപ്പിച്ചു. ഇനി ദേവേന്ദ്രൻ വന്നാൽ പോലും, അവരം ഇളകുകയില്ല. പിന്നെ മററുള്ളവരുടെ കാര്യം പറയാനുണ്ടോ. അവിടന്നു വിചാരിക്കുമ്പോൾ വീണ്ടും ഞാനിവിടെ വന്നുകൊള്ളാം." എന്നു പറഞ്ഞു് ആ ഹംസരാജൻ പറന്നു് ആകാശത്തിൽ മറഞ്ഞു.

വൃത്തം: മന്ദാക്രാന്താ.

"മന്ദാക്രാന്താ മഭനതതഗം നാലുമാറേഴുമായ് ഗം"

ശ്ലോകം 14

അഥ തദാ ശതമന്യുരഖിന്നധീ-
രഖിലദൈവതയൗവതസേവിതഃ
സഹ പുലോമജയാപ്യനുലോമയാ
നിജഗൃഹേ ജഗൃഹേ സസുഖാസികാം

അഥ - അനന്തരം, തദാ - അപ്പോൾ, ശതമന്യുഃ - ദേവേന്ദ്രൻ അഖിന്ന ധീ - മനസ്സിൽ ഖേദം കൂടാതെ, അഖില ദൈവത യൗവത സേവിത - എല്ലാദേവസ്ത്രീകളാലും സേവിക്കപ്പെട്ടു കൊണ്ടും (യൗവത - യുവതികളുടെ കൂട്ടം) അനുലോമയാ - അനുകൂലയായ, പുലോമജയാ അപിസഹ - പുലോമജയോടു കൂടി, നിജഗൃഹേ - സ്വന്തം ഗൃഹത്തിൽ, സസുഖാസികാം - സുഖവാസത്തെ ജഗൃഹേ- ചെയ്തു.

അപ്പോൾ സന്തുഷ്ട ചിത്തനായ ദേവേന്ദ്രൻ സകല ദേവസ്ത്രീകളാലും സേവിക്കപ്പെട്ടവനായി, ഇഷ്ടാനുവർത്തിനിയായ ഇന്ദ്രാണിയോടുകൂടി സ്വഭവനമായ വൈജയന്തി എന്ന കൊട്ടാരത്തിൽ വസിച്ചു.

വത, ലോമ, ജഗൃഹേ, എന്നീ ശബ്ദങ്ങൾ അർത്ഥഭേദത്തോടെ ആവർത്തിച്ചിരിക്കുന്നതിനാൽ 'യമകം' എന്ന ശബ്ദാലങ്കാരം'

വൃത്തം: ദ്രുതവിളംബിതം.

'ദ്രുതവിളംബിതമാം നഭഭംരം"

ശ്ലോകം 15

ഇഭാരിണാ ഗുഹാ യഥാ
നഭോ യഥാ സുധാംശുനാ
അഭാജി സാ സഭാ തദാ
വിലാസിനാ വലാരിണാ.

തദാ - അപ്പോൾ, സാ സഭാ - ആ സഭ (സുധർമ്മ എന്നാണ് ദേവസഭയുടെ പേർ) വിലാസിനാ - വിശേഷണ ശോഭിക്കുന്നവനായ, വലാരിണാ - വലന്റെ ശത്രുവിനാൽ (ഇന്ദ്രനാൽ) ഗുഹാ - ഗുഹ, ഇഭാരിണാ - ഇഭത്തിന്റെ (ആനയുടെ) ശത്രുവിനാൽ (സിംഹത്താൽ) യഥാ - എങ്ങനെയോ, നഭഃ - ആകാശം, സുധാംശുനാ - അമൃത കിരണനാൽ (ചന്ദ്രനാൽ) യഥാ - എങ്ങനെയോ (തഥാ) - അഭാജി - അങ്ങനെ സേവിക്കപ്പെട്ടു.

സിംഹത്താൽ ഗുഹ എന്നപോലെയും, ചന്ദ്രനാൽ ആകാശം എന്നപോലെയും ഇന്ദ്രസഭ, ദേവേന്ദ്രനാൽ സേവിക്കപ്പെട്ടു. ഇന്ദ്രസഭയെ ഒന്നിലധികം ഉപമാനങ്ങളോടു ഉപമിച്ചിരിക്കുന്നതിനാൽ അലങ്കാരം മാലോപമ.

"മാലോപമയൊരെണ്ണത്തെ —
പ്പലതോടുപമിപ്പതാം"

വൃത്തം: പ്രമാണികാ

"പ്രമാണികാ ജരംലഗം"

ശ്ലോകം 16

ഹുതാശനൻ പ്രജാന്തകൻ
ജലേശനെന്നു മൂവരും
രസേശപരേണ ഭാസുരേ
പുരാജിരേ വിരേജിരേ.

ഹുതാശനൻ - അഗ്നി, പ്രജാന്തകൻ കാലൻ, ജലേശൻ - വരുണൻ, എന്നീ മൂന്നുപേരും; സുരേശ്വരേണ – ദേവേന്ദ്രനോടുകൂടി, ഭാസുരേ - മനോഹരമായ, പുരാജിരേ – ഗൃഹാങ്കണത്തിൽ, വിരേജിരേ – വിളങ്ങി. (അങ്കണം, ചത്വരം അജിരം–എന്നീ പദങ്ങൾ അങ്കണ പര്യായങ്ങൾ)

വൃത്തം: പ്രമാണികാ

(15–ം, 16–ം ശ്ലോകങ്ങൾ പ്രക്ഷിപ്തങ്ങളാണെന്നു് അഭിപ്രായമുണ്ടു്.)

## രംഗം 5. ദേവലോകത്തിലേയ്ക്കുള്ള വഴി

ശ്ലോകം 17

നളേ f നുഷക്താമവബുദ്ധ്യ പുത്രീം
സ്വയംവരോദ്യോഗിനി ഭീമഭൂപേ
സുപർവ ലോകാഭിമുഖം പ്രയാന്തം
സപർവതോ നാരദ മാബഭാഷേ

പുത്രീം – മകളെ, നളേ – നളനിൽ, അനുഷക്താം – മനസ്സുവച്ചവളെന്നു്, അവബുദ്ധ്യ : അറിഞ്ഞിട്ടു്, ഭീമഭൂപേ : ഭീമരാജാവു്, സ്വയംവരോദ്യോഗിനി : സ്വയംവരത്തിനുവേണ്ടി ഒരുക്കം കൂട്ടുമ്പോൾ, സുപർവലോകത്തിലേയ്ക്കു് - ദേവലോകത്തേയ്ക്കു്, പ്രയാന്തം : സഞ്ചരിക്കുന്ന, നാരദം - നാരദനോടു്, സഃ പർവതഃ ആ പർവതൻ, ആബഭാഷേ : സംസാരിച്ചു.

സ്വപുത്രിയായ ദമയന്തി നളനിൽ അനുരക്തയെന്നറിഞ്ഞു് ഭീമരാജാവു് അവളുടെ സ്വയംവരത്തിനൊരുങ്ങുമ്പോൾ, ദേവലോകത്തിലേയ്ക്കു പോകുന്ന നാരദമഹർഷിയെക്കണ്ടു്, പർവതൻ എന്ന താപസൻ ഇങ്ങനെ പറഞ്ഞു.

വൃത്തം: ഉപേന്ദ്രവജ്ര

''ഉപേന്ദ്രവജ്രയ്ക്കു ജതംജഗംഗം''

പദം 19

പർവതൻ: നാരദ! ഭവാനെന്തു ഭാവമിപ്പോൾ?
നാരദൻ: നാകായ ഗമിക്കുന്നേൻ പർവ്വത! ഞാൻ
പർവതൻ: എന്തൊരു കാര്യമിപ്പോൾ നാകലോകേ?
നാരദൻ: ഇന്ദ്രനെക്കണ്ടു ചില വാർത്ത ചൊല്‌വാൻ
പർവതൻ: എന്തതെന്നോടിപ്പോൾ, ചൊല്ലീടാമോ?
നാരദൻ: ഹന്ത! ഭവാൻ കൂടെ പോരികൊൾക
പർവതൻ: നിഷ്പ്രയോജനമുണ്ടോ പോരുന്നു ഞാൻ?
നാരദൻ: സദ്ഭടരണാന്വേഷം ചെയ്യാമല്ലോ
പർവതൻ: സമരം ഭൂമിയിലില്ലേ ഭൂപാലാനാം?
നാരദൻ; ദമയന്തീ കാമുകന്മാർ രാജാക്കന്മാർ.

നാകായ – നാകത്തിലേക്കു, നാകം – സ്വർഗ്ഗം, നിഷ്പ്രയോജനമുണ്ടോ – പ്രയോജനംകൂടാതെ, സത്ഭടരണാന്വേഷം – നല്ല ഭടന്മാരുടെ യുദ്ധത്തെക്കുറിച്ചുള്ള അന്വേഷണം, സമരം – യുദ്ധം, ഭൂപാലാനാം – രാജാക്കന്മാർക്കു, ദമയന്തീകാമുകന്മാർ രാജാക്കന്മാർ – ഭൂമിയിലെ രാജാക്കന്മാരെല്ലാം ദമയന്തിയെ ആഗ്രഹിച്ചുകൊണ്ടിരിക്കുന്നതാകകൊണ്ടു അവിടെ യുദ്ധമൊന്നുമില്ല.

## രംഗം 6. ഇന്ദ്രലോകം

### ശ്ലോകം 18

മുഖാരി—അടന്ത

പ്രത്യുത്ഥായ പശ്യൻ നാരദം പർവതം ച
പ്രീത്യാ ചെയ്താ നിന്ദ്ര നാതിഥ്യമാഢ്യാം
ശ്രോത്രാനന്ദം വാക്യമാരേവ മൂചേ
ഗോത്രാരാതിർ നാരദം സേ[illegible]ച്ചൈനം

പ്രാപ്തൗ - വന്നെത്തിയ, നാരദം പർവതം ച - നാരദനെയും പർവതനെയും, പശ്യൻ – കണ്ടിട്ട്, പ്രീത്യാ – പ്രീതിയോടുകൂടി, ആഭ്യാം - ഇവർ ഇരുവർക്കും, ആതിഥ്യം ചെയ്യാൻ - അതിഥിസൽക്കാരം ചെയ്തു. ഗോത്രാരാതി – ഗോത്രങ്ങളുടെ (പർവതങ്ങളുടെ) അരാതി (ശത്രു) – ഇന്ദ്രൻ, നാരദം – നാരദനോട്, സഃ – അവൻ (നാരദൻ) ഏനം അപി ച – ഇദ്ദേഹത്തോട്, ശ്രോത്രാനന്ദവാസ്സുമാറ് - ചെവികൾക്കാനന്ദം വളരുമാറ്, ഏവം ഊചേ – ഇപ്രകാരം പറഞ്ഞു.

സ്വസന്നിധിയിൽ വന്നെത്തിയ നാരദനെയും പർവതനെയും ഇന്ദ്രൻ യഥോചിതം സൽക്കരിച്ചു. അനന്തരം കർണ്ണാനന്ദകരമാംവിധം ഇന്ദ്രൻ നാരദനോടും നാരദൻ ഇന്ദ്രനോടും ഇപ്രകാരം സംസാരിച്ചു.



വൃത്തം: ശാലിനി

''നാലേഴായ്മം ശാലിനീ തംതഗംഗം''

## പദം 20. ഇന്ദ്രൻ

പല്ലവി

പൂരിതപരസുഖ! നാരദ! മുനിവര!
നീരജഭവ നന്ദന!

അനുപല്ലവി

ഭൂരിതരതപസാ ദൂരിത ദുരിതൗഘ!
ശാരദമുദിരരുചേ! സ്വാഗതം തവ
—പൂരിതപരസുഖ

പൂരിതപരസുഖ - അന്യർക്ക് പൂർണ്ണസുഖമരുളുന്നവനേ, നീരജഭവനന്ദന – ബ്രഹ്മപുത്രാ.

ഭൂരിതര തപസാ – ഭൂരിതരമായ (വളരെ) തപസ്സുകൊണ്ട്, ദൂരിതദുരിതൗഘ - ദൂരീകരിക്കപ്പെട്ട ദുരിതസമൂഹത്തോടുകൂടിയവനേ, ശാരദ മുദിര രുചേ –, ശരൽക്കാലത്തെ മുദിരത്തിന്റെ (മേഘ

ത്തിന്റെ) രുചി (ശോഭ) യോടുകൂടിയവനേ, (ശരത്കാലമേഘത്തിന്റെ നിറം വെളുപ്പാണു്) തവ സ്വാഗതം - അങ്ങേക്കു സ്വാഗതം.

## പദം 21. നാരദൻ

(മദ്ധ്യമാവതി-അടന്ത)

### (പല്ലവി)

ഹേ! സകലലോക നാഥ! വാസവ! സുമതേ

### അനുപല്ലവി

ത്രാസിത രിപുകുല! തേ
ഭാസുര ഗുണവസതേ! കുശലം?
—ഹേ സകലലോകനാഥ

വാസവൻ - ഇന്ദ്രൻ, ത്രാസിതരിപുകുല - ത്രാസിതമാ(ശത്രുകുല)ത്തോടുകൂടിയവനേ, ഭാസുര ഗുണവസതേ - സദ്ഗുണങ്ങൾക്കിരിപ്പിടമായിട്ടുള്ളവനേ, തേ കുശലം? - നിനക്കു സൗഖ്യമല്ലേ?

## പദം 20. ഇന്ദ്രൻ

### ചരണം 1

കുശലമെന്നതേ വേണ്ടൂ സകലം മേ
നിനയ്ക്കുമ്പോൾ
സഫലം ദർശനമിന്നു തേ;
വിപുലസംശയം ചിത്തമതിലൊന്നുണ്ടി-
നിക്കിപ്പോൾ
ശിഥിലമാക്കുക വചസാ താപസവര്യ!

മേ - എനിക്കു്, തേ - അങ്ങയുടെ, ദർശനം സഫലം - ദർശനം ഫലപ്രദംതന്നെ, വിപുലസംശയം - വലിയ സംശയം, ശിഥിലമാക്കുക - ഇല്ലാതാക്കുക, വചസാ - വാക്കുകൊണ്ടു്.

## പദം 21 നാരദൻ

### ചരണം 1

ഇനിക്കെന്റെ മനക്കാമ്പിലിരിക്കുന്നോ-
രഭിലാഷം
നിനയ്ക്കുമ്പോളം നിനക്കുണ്ടോ ഫലിപ്പിപ്പാ-
നെളുപ്പവും?
അനർഗ്ഗളമൊരു സമരം കാണാഞ്ഞുള്ളിൽ
കനക്കെയുണ്ടഴൽ പ്രചുരം; അതു സാധിക്കിൽ
പ്രതിക്രിയയായ് പകരം, എന്തു ചെയ്‌വൂ ഞാ-
നനുഗ്രഹം തരുവേൻ പരം, മഹേന്ദ്ര!
...ഹേ സകലലോകനാഥ

അഭിലാഷം - ആഗ്രഹം, അനർഗ്ഗളം - ഇടതടവില്ലാത്ത, അഴൽ പ്രചുരം - വലിയ ദുഃഖം, പ്രതിക്രിയ - പ്രത്യുപകാരം, മഹേന്ദ്രൻ - ദേവേന്ദ്രൻ.

[''അനുഗ്രഹം........മഹേന്ദ്ര'' എന്നതിനു് അനുഗ്രഹം തരുവൻ വരം'' എന്നു പാഠഭേദം]

## പദം 20 ഇന്ദ്രൻ

### ചരണം 2

അനുജന്റെ സുദർശനം ദനുജരെ അമർക്കയാൽ
മുനിവര്യ! രണം ദുർലഭം.
മനുജന്മാർ മിഥോ ജന്യം തുനിയുന്നോർ-
മരിച്ചാരും
ത്രിദിവത്തിൽ വരുന്നീലഹോ! എന്തതിൻമൂലം ?
-പൂരിതപരസുഖ

അനുജൻറെ സുദർശനം - വിഷ്ണുവിൻെറ സുദർശനചക്രം, വാമനനായിട്ടു് വിഷ്ണു അവതരിച്ചതു് ഇന്ദ്രപിതാക്കളായ അദിതി കശ്യപന്മാരുടെ പുത്രനായിട്ടാണു്. അങ്ങനെ വിഷ്ണു ഇന്ദ്രാനുജനായി. ദനുജർ - രാക്ഷസർ, മിഥഃ - പരസ്പരം, ജന്യം - യുദ്ധം, മനുജന്മാർ - മനുഷ്യർ, ത്രിദിവം - സ്വർഗ്ഗം, മനുഷ്യരാരും പരസ്പരം യുദ്ധം ചെയ്തു മരിച്ചു സ്വർഗ്ഗത്തിലെത്താത്തതിൻെറ കാരണം ഇന്ദ്രൻ നാരദനോടാരായുന്നു.

## പദം 21. നാരദൻ

### ചരണം 2

വിദർഭമെന്നവനങ്ങുണ്ടനല്പ സദ്ഗുണകന്യാ
വികല്പമില്ലവൾ തന്നോടെതിർപ്പാനി-
ല്ലൊരു നാരി
കേൾക്കുന്നു സ്വയംവരവുമുണ്ടെന്നു നീളേ-
പ്പാർക്കുന്നിതാരം വരവും രാജാക്കന്മാർ
നോക്കുന്നു കോപ്പുതരവും, തത്പ്രാപ്തിക്കു
നോല്ക്കുന്നു പകലിരവും എല്ലാവരും.

വിദർഭമെന്നവൻ - ഭീമരാജാവു്, അനല്പസദ്ഗുണകന്യാ - അധികം സദ്ഗുണങ്ങളോടുകൂടിയ കന്യക, വികല്പം - സംശയം, നീളേ - എങ്ങും, പാർക്കുന്നിതാരം വരവും - ആളുകൾ വരുന്നതു കാണാനുണ്ടു്. രാജാക്കന്മാർ, ക്ഷണികടവാനുള്ള ആരം വരവും കാത്തിരിക്കുന്നു; കോപ്പുതരം - ആടയാഭരണാദികളുടെ തരങ്ങൾ, നോക്കുന്നു; കന്യകാപ്രാപ്തിക്കു വ്രതമാചരിക്കുന്നു. രാജാക്കന്മാരെല്ലാം ഇങ്ങനെ കന്യകാവിഷയത്തിൽ ദത്തചിത്തരായതുകൊണ്ടു ഭൂമിയിൽ യുദ്ധമില്ല.

## പദം 20. ഇന്ദ്രൻ

### ചരണം 3

കേൾക്കേണമവളെയിന്നാർക്കു ലഭിച്ചു ഞായം?
ഭാഗ്യവാനവനലകിൽ

ഗ്രാഹ്യങ്ങൾ ചെവികൾക്കു ലേഹ്യങ്ങൾ

തദ്ഗുണങ്ങ-

ളൂഹ്യങ്ങളെങ്കിൽ വർണ്ണിക്കാം വാക്യങ്ങൾകൊണ്ടു

..... പൂരിതപരസുഖ!

ലഭിച്ചു ഞായം - ലഭിക്കും, അവളെയിന്നാർക്കു ലഭിക്കണം എന്നു കേൾക്കണം. അവനാണ് ലോകത്തിൽ ഭാഗ്യവാൻ, തദ്ഗുണങ്ങൾ - അവന്റെ ഗുണങ്ങൾ, ഗ്രാഹ്യങ്ങൾ ചെവികൾക്കു ലേഹ്യങ്ങൾ - അറിഞ്ഞിരിക്കേണ്ടവയും ചെവികൾക്ക് ആനന്ദകരവുമാണ്. ഊഹിക്കാൻ കഴിയുമെങ്കിൽ അവന്റെ ഗുണങ്ങൾ ഏതാനും വാക്യങ്ങൾകൊണ്ടു വർണ്ണിക്കാം.

## പദം 21. നാരദൻ

### ചരണം 3

ഉറപ്പുള്ളോരനുരാഗമവൾക്കുണ്ടങ്ങൊരുത്തനിൽ
ധരിപ്പതിനശക്യ മതിനിക്കുണ്ടോ വചിക്കാവൂ?
ലഭിച്ചീടുമവനവളെ; ഗുണൈരവൾ
ജയിപ്പവൾ സുരസ്ത്രീകളെ-ആസ്താമിദം.
ഗമിക്കുന്നേനവനീതലേ തത് സ്വയംവരേ
മിളിതമാം നൃപതികുലേ കലഹമുണ്ടാം.

—ഹേ സകല ലോകനാഥ

അശക്യം - കഴിയാത്തതു", ഗുണൈഃ - ഗുണങ്ങളാൽ, ഇദം ആസ്താം - ഇതു് ഇരിക്കട്ടെ, സുരസ്ത്രീകൾ - ദേവസ്ത്രീകൾ, അവനീതലേ - ഭൂമിയിൽ, തത്സ്വയംവരേ - അവളുടെ സ്വയംവരത്തിൽ, മിളിതമാം നൃപതികുലേ - സമ്മേളിക്കുന്ന രാജസമൂഹത്തിൽ, കലഹമുണ്ടാം - യുദ്ധമുണ്ടാകും.

### ശ്ലോകം 19

സപർവതേ ഗത്വതി നാരദേ ഭുവം
സുപർവരാഡപി-നിരഗാത് ത്രിവിഷ്ടപാൽ

തമനപയുഃശിഖി യമ പാശപാണയഃ
ക്രമാദമീ യയുരഥ കുണ്ഡിനാന്തികം.

സപർവതേ – പർവതസമേതനായ, നാരദേ – നാരദൻ, ഭുവം ഗതവതി – ഭൂമിയിലേയ്ക്കു പുറപ്പെട്ടപ്പോൾ, സ്വർപരാട് അപി – ദേവേന്ദ്രനും, ത്രിവിഷ്ടപാത് – സ്വർഗ്ഗത്തിൽനിന്നു്, നിരഗാത് – നിർഗ്ഗമിച്ചു, തം–അദ്ദേഹത്തെ, ശിഖീ – അഗ്നി, യമൻ–കാലൻ, പാശപാണയ – വരുണൻ, അനപയുഃ – പിന്തുടർന്നു അഥ – അനന്തരം, അമീ – ഇവർ, ക്രമാത് – ക്രമേണ, കുണ്ഡിനാന്തികം – കുണ്ഡിനത്തിന്റെ സമീപം, യയുഃ – എത്തിച്ചേർന്നു.

നാരദമഹർഷി പർവതനോടുകൂടി ഭൂമിയിലേയ്ക്കു തിരിച്ചപ്പോൾ ഇന്ദ്രൻ സ്വർഗ്ഗത്തിൽനിന്നു പുറപ്പെട്ടു. യമാഗ്നിവരുണന്മാർ ഇന്ദ്രനെ അനുഗമിച്ചു. അവർ നാലുപേരും കുണ്ഡിനപുരത്തിന്റെ സമീപം എത്തി.

വൃത്തം: അതിരുചിര
"ചതുര്യതിർഹ്യതിരുചിരാ ജഭസ്ജഗം"
(നാലിൽ യതി, ജഭസജഗങ്ങൾ വന്നാൽ അതിരുചിരാ)

## രംഗം 7

### കുണ്ഡിനത്തിനടുത്ത സ്ഥലം

ശ്ലോകം 20
(ധ്യമാവതി–ചെമ്പട)

ദിക്ചക്രേ മുഖരീകൃതേ നൃപതതി പ്രസ്ഥാന
ഭേരീ രവൈർ–
നിശ്ചക്രാമ നളോപി നിശ്ചിത മനാ ദൂതോ–
പഹൃത സ്വയം
ആഗച്ഛന്ത മമും രഥേന മഹതാ ഭൂഷാ–
വിശേഷോജ്ജ്വലാ

തേഷാമേഷഃ വൃഷാഃ ജഗാദ കൗതുകീ തത്

പ്രേഷണേ താം പ്രതി.

ദിക്ചക്രേ - ദിങ്മണ്ഡലം, നൃപതതി പ്രസ്ഥാനഭേരീരവൈഃ-നൃപതതിയുടെ (രാജസമൂഹത്തിന്റെ) പ്രസ്ഥാനത്തിലുള്ള (പുറപ്പാടിലുള്ള) ഭേരീരവൈഃ (പെരുമ്പറകളുടെ ശബ്ദത്താൽ) മുഖരീകൃതേ (സതി) - മുഴങ്ങുമ്പോൾ, നള അപി - നളനും, ദൂതോപഹൂതനായി (ക്ഷണിക്കപ്പെട്ടവനായി) സ്വയം - തനിയേ, നിശ്ചിതമനാഃ - നിശ്ചയിക്കപ്പെട്ട മനസ്സോടുകൂടിയവനായിട്ട് (ദമയന്തി തന്നെ വരിക്കുമെന്ന് ഉള്ളിലുറപ്പിച്ചുകൊണ്ട്) നിശ്ചക്രാമ - പുറപ്പെട്ടു. മഹതാ - മഹത്തായ, രഥേന - രഥത്തിലൂടെ- ആഗച്ഛന്തം - ആഗമിക്കുന്നവനും, ഭൂഷാവിശേഷോജ്ജ്വലം - അലങ്കരണങ്ങൾകൊണ്ട് ഉജ്ജ്വലനും, ആ [illegible], അമും - ഇവനോട് (നളനോട്) തേഷാം - അവരിൽ (ഇന്ദ്രാദികളിൽ) ഏഷഃ - ഈ, വൃഷാഃ - ഇന്ദ്രൻ, താം - അവളെ (ദമയന്തിയെ) പ്രതി - ലക്ഷ്യമാക്കി, തത്പ്രേഷണേ - അവനെ (നളനെ) പ്രേഷണത്തിൽ (അയക്കുന്നതിൽ) കൗതുകീ - സന്തോഷവാനായിട്ട്, ജഗാദ - പറഞ്ഞു.

ദമയന്തീ സ്വയംവരത്തിന് തയ്യാറായി പുറപ്പെട്ടിരിക്കുന്ന രാജാക്കന്മാരുടെ പെരുമ്പറയടികൊണ്ട്, ദിങ്മണ്ഡലം മുഴങ്ങുമ്പോൾ, ദമയന്തിയെ തനിക്കു ലഭിക്കുമെന്നു നിശ്ചയിച്ച് നളനും അതിനായി പുറപ്പെട്ടു. വിശേഷഭൂഷാലംകൃതനായി, മഹത്തായ ഒരു തേരിലേറി വരുന്ന അദ്ദേഹത്തെ കണ്ടിട്ട്, സസന്തോഷം ആ ദമയന്തിയുടെ അടുക്കലേയ്ക്ക് ദൂതനായയയ്ക്കുവാൻ, വേണ്ടി മുൻപറഞ്ഞ നാലു ദേവന്മാരിൽ പ്രധാനിയായ ദേവേന്ദ്രൻ, അദ്ദേഹത്തോട് ഇപ്രകാരം പറഞ്ഞു.

## പദം 22 ഇന്ദ്രൻ

### പല്ലവി

മിളിതം പദയുഗളേ നിഗളതയാ
മാർഗ്ഗിതയാ ലതയാ

അനുപല്ലവി

നളനികടം പ്രതി ചലിതാ വയം
ഉപഗതവാൻ നളനിഹ നികടേ
—മിളിതം

മാർഗ്ഗിതയാ ലതയാ - അന്വേഷിക്കപ്പെട്ട വള്ളിയാൽ, പദയുഗളേ - കാലുകളിൽ, നിഗളതയാ - നിഗളം (ചങ്ങല) എന്ന വണ്ണം, മിളിതം - ചേരുകയുണ്ടായി "തേടിയ വള്ളി കാലിൽ ചുററി" എന്ന പഴമൊഴിയുടെ സംസ്കൃത തർജ്ജമയാണിതു്.

വയം - നാം, നളനികടം പ്രതി - നളന്റെ സമീപത്തിലേക്കു്, ചലിതാഃ - തിരിച്ചവരാണു്. നളൻ, ഇഹ - ഇവിടെ, (ഈ വഴിയിൽ) നികടേ - അടുക്കൽ, ഉപഗതവാൻ - വന്നെത്തിയിരിക്കുന്നു.

ചരണം 1

വീരസേനൻ നിഷധാധീശൻ
വൈരിഘടാവന ദവദഹനൻ
അതിപരിചിതനതിനാൽ നിന്നെയു-
മറിവനഹം നളനല്ലയോ നീ
—മിളിതം പദയുഗളേ

വൈരിഘടാവന ദവദഹനൻ - വൈരിഘടകളാകുന്ന ശത്രുസമൂഹമാകുന്ന വനത്തിനു്, ദവദഹനൻ - കാട്ടുതീയായിട്ടുള്ളവൻ, അഹം - ഞാൻ, അറിവൻ - അറിയും.

പദം. 23 നളൻ

സാവേരി—ഏകതാളം

(പല്ലവി)

അടിയിണ പണിയുന്നേനടിയൻ, ഈശ്വരന്മാരേ!
അടിയിണ പണിയുന്നേ നടിയൻ

അനുപല്ലവി

അറിഞ്ഞരുളിയതും നേ-
രഹം നളൻ ഭഗവാനേ-
അടിയിണ പണിയുന്നേൻ

അടിയിണ – കാലിണ, അറിഞ്ഞരുളിയതു, നേരു് – ഞാൻ നളനാണെന്നു പറഞ്ഞതു് നേരു തന്നെ. അഹം – ഞാൻ.

പദം 22 ഇന്ദ്രൻ

ചരണം 2

ശമനനിവൻ, ദഹനനിവൻ താൻ
വരുണനിവൻ, വലമഥനൻ ഞാൻ
അമര തരുക്കളെ വെടിഞ്ഞു നി-
ന്നരികിൽ വന്നു വയ മൊന്നിരപ്പാൻ
-മിളിതം പദയുഗളേ

ശമനൻ – കാലൻ, ദഹനൻ – അഗ്നി, വലമഥനൻ – ഇന്ദ്രൻ, അമരതരുക്കൾ – കല്പവൃക്ഷങ്ങളെ (സർവ്വാഭീഷ്ടപ്രദങ്ങളായവയാണു് കല്പവൃക്ഷങ്ങൾ) അവയെപ്പോലും ഉപേക്ഷിച്ചിട്ടാണു് ഞങ്ങൾ നിന്നോടൊരു കാര്യം യാചിക്കാൻ വന്നിരിക്കുന്നതു്. ദാനകർമ്മത്തിൽ നളന്റെ പ്രശസ്തി സൂചിപ്പിക്കുന്നു.

പദം 23 നളൻ

ചരണം 1

ഉമ്പർ പരിവൃഢന്മാർ നിങ്ങളെന്നെ
സമ്പ്രതി പരീക്ഷിപ്പാനല്ലീ?
ഡിംഭനാ മെന്നോടോരോ
ദംഭമരുതേ സ്വാമിൻ

ദംഭോളീധര! ചൊന്ന-
തൻപോടു ചെയ്യാം ഞാൻ.

അടിയിണ

ഉമ്പർ പരിവൃഢന്മാർ – ദേവശ്രേഷ്ഠന്മാർ, സമ്പ്രതി - ഇപ്പോഴം, ഡിംഭൻ - കുട്ടി, ദംഭം - ചതി, സൂത്രം, അഹങ്കാരം. ദംഭോളി - വജ്രായുധം, ദംഭോളിധരൻ - ഇന്ദ്രൻ, അൻപോടു് - വേഗം, അല്ലീ - അല്ലയോ.

പദം 22 ഇന്ദ്രൻ

ചരണം. 3

പാല്പൊഴിയും മൊഴി ദമയന്തിയെ
കേൾപ്പതിനായി രാപ്പകൽ പോരാ;
താത്പര്യം വേൾപ്പതിനണ്ടു
ചേർപ്പതിനായ് നീ തുടരേണം.

......മിളിതം

പാലു് പൊഴിയും മൊഴി ദമയന്തിയെ – പാൽ പൊഴിയുന്ന മൊഴിയോടു കൂടിയ ദമയന്തിയെക്കുറിച്ചു്, കേൾപ്പതിനായി– ചോദിക്കുവാൻ, കേൾക്കുവാൻ (സുന്ദരിയായ ദമയന്തിയുടെ ഗുണഗണങ്ങൾ വർണ്ണിച്ചു കേൾക്കുന്നതിനു് ഇനി സമയമില്ല എന്നും, സുന്ദരിയായ ദമയന്തിയെ വിവാഹം കഴിച്ചു തരുവാൻ ചോദിക്കുന്നതിനു് ഇനി സമയമില്ല എന്നും ഈ ഭാഗം വ്യാഖ്യാനിക്കാം) വേൾക്കാൻ ; പരിഗ്രഹിക്കാൻ, ചേർപ്പതിനായു് - സഫലമാക്കുവാൻ.

[''പെണ്ണിനെ ചോദിക്കുവാനും വേൾക്കുവാനുമൊന്നും ഇനിയുള്ള രാപ്പകൽ സമയം കൊണ്ടു് സാദ്ധ്യമല്ല. (രാപ്പകൽ – ഒരു രാവും ഒരു പകലും'')—ഇളങ്കുളം. ]

പദം 23 നളൻ

ചരണം 2

ഭൈമീകാമുകനല്ലോ ഞാനും, ദേവ-
സ്വാമികളേ കരുണ! വേണം;
മാമിഹ നിയോഗിക്കിലാകാ; ചെന്നാൽ
കാണ്മാനും കഴിവരാ പറവാനുമഭിമതം
— അടിയിണ പണിയുന്നേൻ

ഭൈമീ കാമുകൻ - ദമയന്തിയുടെ കാമുകൻ, ദേവസ്വാമികൾ- ദേവ ശ്രേഷ്ഠന്മാർ, ഇഹ - ഇക്കാര്യത്തിൽ, മാം - എന്നെ, നിയോഗിക്കിൽ ആകാ - നിയോഗിക്കുന്നു പക്ഷം സാധ്യമല്ല. കഴിവരാ - കഴിവുണ്ടാകയില്ല. അഭിമതം - ആഗ്രഹം.

പദം 22 ഇന്ദ്രൻ

ചരണം 4

ചെയ്‌വനെന്നു മുന്നമേ ചൊന്നതു
ചെയ്‌തില്ലെന്നാകിലധിക മധർമ്മം
മാരശരൈരാകുലമതിയായ്
മാ കുരു നീ വംശകളങ്കം.

—മിളിതം

ചെയ്‌വനെന്നു - ഞാൻ ചെയ്യാമെന്നു, മാരശരൈഃ - കാമബാണങ്ങളെക്കൊണ്ടു, ആകുലമതിയായ് - ബുദ്ധികെട്ടവനായിട്ടു വംശകളങ്കം മാ കുരു - വംശത്തിനു കളങ്കം വരുത്തരുതു്.

പദം: 23 നളൻ

ചരണം 3

നിറയുന്നു ബഹുജനം നഗരേ; ഒന്നു
പറവാനും കഴിവുണ്ടോ വിജനേ ?

അരുറം ചെയ്തു കേട്ടില്ലെന്നരുതേ കോപം!
ആകുന്നതിനെച്ചെയ്യാം! ആവതെന്തതിലേററം?
—അടിയിണ

നഗരേ - നഗരത്തിൽ, ബഹുജനം നിറയുന്നു - ദമയന്തീ സ്വയംവരം പ്രമാണിച്ച് വന്ന ബഹുജനങ്ങൾ ധാരാളം വന്നു നിറയുന്നു. അതിനാൽ വിജനേ (ഒറ്റയ്ക്ക്) ദമയന്തിയെ കണ്ടു് എന്തെങ്കിലും പറയാൻ പ്രയാസമാണു്. അനുസരിക്കുന്നില്ലെന്നു ചിന്തിച്ചു കോപിക്കരുതു്. കഴിയും വിധം ശ്രമിക്കാം.

പദം 22 ഇന്ദ്രൻ

ചരണം 5

"വരിക്കണം നീ ഞങ്ങൾ നാലരി—
ലൊരുത്തനെ"യെന്നരയ്ക്കു ഭവാൻ പോയ്,
തിരസ്കരണി തവ തരുന്നു ഞങ്ങൾ,
ഇരിക്കുമത്രേ നീ യിഹ വരുവോളം.
—മിളിതം

നാലരിലൊരുത്തനെ - നാലുപേരിൽ ഒരാളെ ഉരയ്ക്കു - പറയുക, (വരിക്കണം നീ ഞങ്ങളിൽ ......'' എന്നു പാഠഭേദം.) തിരസ്കരണി: അന്യരുടെ ദൃഷ്ടിയിൽ പെടാതെ സഞ്ചരിക്കാനുള്ള ഒരു വിദ്യ. നീ ദമയന്തിയെ കണ്ടു തിരിയെ വരുന്നതു വരെ മാത്രം ഈ തിരസ്കരണി നില നില്ക്കും.

ദണ്ഡകം. പദം 1

ദൈത്യാരി പൂർവജന ഭൃത്യം സമേത്യ നിജ —
സാധ്യം വെടിഞ്ഞു നിഷധേന്ദ്രൻ
സേനയിഹ നിർത്തി, താനഥ നടന്നു.
ദാന്ത ദമ ഭഗിനിയുടെ കാന്തിനദി യതിൽ മുഴുകി
നീന്തുവതിനുഴറി മിഴി രണ്ടും.

ദൈത്യാരി പൂർവ്വജനു് - വിഷ്ണുവിൻെറ ജ്യേഷ്ഠനു് (ഇന്ദ്രനു്) ദൂത്യം സമേത്യ - ദൂതൻെറ ഭാവം പ്രാപിച്ചിട്ടു്, നിജ സാധ്യം - തൻെറ കാര്യം (ദമയന്തിയെ പരിഗ്രഹിക്കാമെന്ന വിചാരം) വെടിഞ്ഞു് - ഉപേക്ഷിച്ചു്, നിഷധേന്ദ്രൻ - നളൻ, ഇഹ - ഇന്ദ്രാദികളെ കണ്ടെത്തിയ സ്ഥലത്തു് സേനയെ നിർത്തിയിട്ടു്, അഥ – അനന്തരം, ദാന്ത ദമ ഭഗിനി – ദാന്തൻെറയും ദമൻെറയും സഹോദരിയുടെ (ദമയന്തിയുടെ) കാന്തിനദിയിൽ - സൗന്ദര്യമാകുന്ന നദിയിൽ, മുഴുകി നീന്തുവാനായി, ഉഴറി - തിടുക്കംകൂട്ടി.

## പാദം 2

ബഹളേ ജനേ പഥിഷു സബലേഷു ഭൂപതിഷു
ചപലേ മഹീസുര സമൂഹേ,
പലരെയു മുരുമ്മി പ്പുരിചൊട്ടു നടന്ന
പെരിയ പരിചയ മുടയ പരിഷയുടെ നടുവിലൂട-
നവിദിതനു കൗതുകമവനാസീത്;

പഥിഷു - വഴികളിൽ, ബഹളേ ജനേ - കൂട്ടമായി നിൽക്കുന്ന ജനങ്ങളിലും, സബലേഷു ഭൂപതിഷു - സൈന്യസമേതരായ രാജാക്കന്മാരിലും, ചപലേ മഹീസുര സമൂഹേ – ചപലരായ ബ്രാഹ്മണ സമൂഹത്തിലും, അവിദിതനു് - ആരാലും അറിയപ്പെടാത്തവനു്, പരിഷ - ആളുകൾ, കൗതുകം ആസീത് - കൗതുകം ഉണ്ടായി. അവിദിതനു് അവനു് എന്നന്വയം. ഇവിടെ സംസ്കൃതരീതിയനുസരിച്ചു് വിഭക്തിപ്പൊരുത്തം ചെയ്തിരിക്കുന്നു.

വഴികളിൽ ആളുകൾ തിങ്ങി നിൽക്കുന്നിടത്തും, രാജാക്കന്മാർ സൈന്യസമേതം സ്ഥിതിചെയ്യുന്നിടത്തും, പലരുടെയും ദേഹത്തു് ഉരുമ്മിക്കൊണ്ടു നളൻ വേഗത്തിൽ നടന്നു. വളരെ പരിചയമുള്ള ആളുകളുടെ ഇടയിൽ കൂടി നടക്കുമ്പോൾ പോലും തന്നെ ആരും തിരിച്ചറിയാത്തതിനാൽ നളനു വളരെ അത്ഭുതം തോന്നി.

പാദം 3

ധന്യോഽഥ രക്ഷിജന കണ്ണാലലക്ഷ്യതനു-
കന്യാപുരത്തിനു കടന്നു
കണ്ണിനഴൽ തീൎന്നു, കണ്ടു ദമയന്തീം
താം ച നഖനിരകരം മുതൽ പൂഞ്ചികുര തതി-
യറുതി
വാഞ്ഛയൊടു നികടഭുവി കണ്ടു.

അഥ — അനന്തരം, ധന്യഃ — സുകൃതിയായ നളൻ, രക്ഷിജനകണ്ണാലലക്ഷ്യതനു — കാവല്ക്കാരുടെ കണ്ണിനു കാണ്മാൻ കഴിയാത്ത ശരീരത്തോടു കൂടിയവൻ, കന്യാപുരം — അന്തഃപുരം, കണ്ണിനഴൽ തീൎന്നു — തന്റെ കണ്ണിന്റെ ദുഃഖം തീരത്തക്കവണ്ണം അവളെക്കണ്ടു. താം ച — അവളെയാകട്ടെ, നഖനിരകരം മുതൽ പൂഞ്ചികുരതതിയറുതി — അടി തൊട്ടു മുടിവരെ, പൂഞ്ചികുരതതിയറുതി — തലമുടിക്കൂട്ടം വരെ, വാഞ്ഛ — ആഗ്രഹം, നികടഭുവി — അടുത്തു്.

പാദം 4

അമരേന്ദ്രദൂതനിവനപരാധമോൎത്തു മന-
മുപരോധനേന വശമാക്കി
മറവകലുവാനായ് മനസി കൊതി പൂണ്ടു
അതി മധുരതരവപുഷമഴകിലുടനൊരു പുരുഷ-
മമൃതമൊഴി സഖികളൊടു കണ്ടു.

അമരേന്ദ്രദൂതൻ — ദേവേന്ദ്രന്റെ ദൂതൻ, അപരാധം ഓൎത്തു — ദൂതധൎമ്മം പിഴപ്പിച്ചാലുള്ള അധൎമ്മത്തെ ഓൎത്തു്, ഉപരോധനേന — സംയമം കൊണ്ടു്, മനഃ — മനസ്സിനെ, വശമാക്കി — നിയന്ത്രിച്ചു. മറവു് — തിരസ്കരണി. അതി മധുരതര വപുഷം — അതിസുന്ദരമായ ദേഹത്തോടു കൂടിയ പുരുഷം — പുരുഷനെ, അമൃതമൊഴി — അമൃത തുല്യമൊഴിയോടു കൂടിയവൾ, (ദമയന്തി) സഖികളൊടു — സഖികളോടു കൂടി,

ഒരു പാദത്തിൽ ഇരുപത്താറക്ഷരത്തിൽ കൂടുതലുള്ള സമവൃത്തങ്ങളാണു് ദണ്ഡകങ്ങൾ എന്നു പറയുന്നതു്. ആട്ടക്കഥയിൽ ദണ്ഡകത്തിനുള്ള സ്ഥാനത്തെക്കുറിച്ചറിയാൻ അവതാരികയിലെ സാഹിത്യസ്വരൂപം എന്ന വിഭാഗം നോക്കുക).

വൃത്തം: ഇക്ഷുദണ്ഡിക.

തഭലങ്ങൾ മൂന്നുരു, ഗഗാന്തമാദിമം
ഭയ ചേർന്ന രണ്ടു കുറിയാം ദ്വിതീയകം
ഭനനങ്ങൾ മൂന്നുരു, ഗഗം തൃതീയവും
വിഷമത്തിൽ മൂന്നു ദലമിപ്രകാരമാം
സജലംല മൂന്നുരു ഗഗാന്ത മാദിമം
നസഗങ്ങൾ രണ്ടു കുറിയാം ദ്വിതീയകം
നനനംല മൂന്നുരു, ഗഗം തൃതീയവും
സമ ഖണ്ഡമായ് വരികി ലിക്ഷുദണ്ഡിക.



വിഷമപാദങ്ങളിൽ ഒന്നാം ഖണ്ഡം, തഭല, തഭല, തഭല ഗഗ; രണ്ടാം ഖണ്ഡം ഭയ, ഭയ എന്നും മൂന്നാം ഖണ്ഡം ഭനന, ഭനന, ഭനന ഗഗ എന്നും, സമപാദങ്ങളിൽ ഒന്നാം ഖണ്ഡം സജലല, സജലല, സജലല, ഗഗ എന്നും, രണ്ടാം ഖണ്ഡം നസഗ നസഗ എന്നും, മൂന്നാം ഖണ്ഡം നനനല, നനനല, നനനല ഗഗ എന്നും മുറയ്ക്കു് ഗണക്രമം.

## രംഗം 4. കന്യാന്തഃപുരം.

ശ്ലോകം 21

ഭൈരവി—ചെമ്പട

ചിരശ്രുതി ദൃഢീകൃത പ്രിയ നളാത്മനെന്നാകിലും
തിരസ്കരണി കാൺകയാലിവ നമർത്ത്യനെ—
നോർത്തുടൻ
നിരസ്ത വിപുലത്രപാ നിറയുമാദരാശ്ചര്യ സം—
ഭ്രമത്തൊടു ദമസ്വസാ നിഭൃത മേവ മൂചേ സ്വയം

ചിര...........നളാഭൻ - വളരെക്കാലത്തെ ശ്രുതി(കേൾവി) കൊണ്ട് ദൃഢീകരിക്കപ്പെട്ട പ്രിയനായ നളനെപ്പോലുള്ളവൻ, (വളരെക്കാലത്തെ കേട്ടുകേൾവി കൊണ്ട് താൻ മനസ്സിൽ സങ്കല്പിച്ചുറപ്പിച്ചിട്ടുള്ള നളനെപ്പോലെയുള്ളവൻ) അമർത്ത്യൻ - അമാനുഷൻ, ദിവ്യൻ, നിരസ്തവിപുലത്രപാ - നിരസ്തമായ (ഉപേക്ഷിക്കപ്പെട്ട, ഇല്ലാതായ) വിപുലമായ - വലിയ, ത്രപ(ലജ്ജ)യോടു കൂടിയവൾ, ദമസ്വസാ - ദമന്റെ സഹോദരി (ദമയന്തി) നിഭൃതം - വിനയത്തോടെ, ''നിഭൃതവിനീതപ്രശ്രിതാഃ സമാഃ'' എന്നമരം. സ്വയം ഏവം ഊചേ - താൻതന്നെ(പരപ്രേരണയില്ലാതെയെന്നർത്ഥം) ഇപ്രകാരം പറഞ്ഞു.

ഈ വന്നിരിക്കുന്ന ആൾ, താൻ കേട്ടറിഞ്ഞിട്ടുള്ളവനും, തന്റെ സങ്കല്പത്തിലുള്ളവനുമായ നളനെപ്പോലെയുള്ളവനെങ്കിലും തിരസ്കരിണി മൂലം ഏതോ ദിവ്യനായിരിക്കും എന്നു വിചാരിച്ച്, ലജ്ജകൂടാതെ തന്നെ അത്ഭുതാദരപരിഭ്രമങ്ങളോടെ ദമയന്തി ഇപ്രകാരം പറഞ്ഞു.

വൃത്തം: പൃഥ്വി

''ജസംജസയലങ്ങളും ഗുരുവുമെട്ടിനാൽ പൃഥ്വിയാം.''

**പദം 24 ദമയന്തി**

**(പല്ലവി)**

**ഹേ മഹാനുഭാവ! തേ സ്വാഗതം! കിമധുനാ?**

**അനുപല്ലവി**

**കാമനോ സോമനോ നീ ?**
**നിന്നാഗമനം കിംനിമിത്തം ?**

**—ഹേ മഹാനുഭാവ!**

മഹാനുഭാവൻ - മഹത്തായ പ്രഭാവങ്ങളോടു കൂടിയവൻ, തേ സ്വാഗതം - അങ്ങേയ്ക്കു സ്വാഗതം, അധുനാ കിം - ഇപ്പോൾ എന്താണ് ?

സോമൻ - ചന്ദ്രൻ, കിം നിമിത്തം - എന്തുകാരണം.

(''ഹേ മഹാനുഭാവ ! ഭവതേ സ്വാഗതം കി മധുനാ'' എന്ന പാഠമാണു് ദേശമംഗലം സ്വീകരിച്ചിരിക്കുന്നതു്. ഭവതേ - വോന്നു്)

പദം 25 നളൻ

കല്യാണി—ചെമ്പട

(പല്ലവി)

ഭീമാവനീരമണ നന്ദനേ! എന്നെ
ദേവദൂതനെന്നു ധരിച്ചു കൊൾക!

അനുപല്ലവി

ശ്രീമാനമരപതി തന്റെ ചില
വാചികങ്ങളുണ്ടവ കൾ
നീ ചെവിക്കൊള്ളേണമേ
—ഭീമാവനീരമണ

ഭീമാവനീ രമണൻ - ഭീമൻ എന്ന അവനീരമണൻ, അവനീരമണൻ - രാജാവു്, ഭീമാ..........നന്ദനേ - ദമയന്തീ, അമരപതി - ദേവേന്ദ്രൻ, വാചികം - സന്ദേശം, ചെവിക്കൊള്ളുക - കേൾക്കുക.

പദം 24 ദമയന്തി

ചരണം 1

ഏതൊരു കുലമലങ്കരിച്ചു ജന്മനാ
ഉരചെയ്തീടണം! എന്തു തവ നാമധേയം
ദൂതനെന്നു കേട്ടതിങ്ങു ബോധം വന്നില, ജഗ—
ന്നാഥനെന്നെനിക്കു തോന്നി ചേതസി, നിന്നെ
—ഹേ മഹാനുഭാവ

അങ്ങു ജന്മം കൊണ്ടു് ഏതൊരു വംശത്തെയാണലങ്കരിച്ചു

ളു്. അങ്ങയുടെ പേരെന്താണു്? പറഞ്ഞാലും. ദൂതനെന്നു പറഞ്ഞതു് എനിക്കു വിശ്വസിക്കാൻ കഴിയുന്നില്ല. പ്രഥമ ദൃഷ്ടിയിൽ നിന്നെ (അങ്ങയെ) ലോകനാഥനെന്നു് എനിക്കു തോന്നി. ചേതസി – മനസ്സിൽ

പാഠം 25 നളൻ

ചരണം 1

അപരകുല നാമങ്ങൾ കേൾപ്പതോ യോഗ്യ-
മാർത്തിഭാജി വാസ്തോഷ്പതൗ?
അഖില ഭുവനനാഥൻ വാസവൻ പറ—
ഞ്ഞഞ്ജസാ മാമയച്ചിതു കേൾക്ക നീ
അമരാംഗനമാരെയു മമരാധിപൻ വെടിഞ്ഞു;
തവ ദാസനായൊഴിഞ്ഞില്ല ലർബാണ-
കോപശാന്തി
–ഭീമാവനീരമണ .....

അപരകുല നാമങ്ങൾ – മറ്റുള്ളവരുടെ കുലവും പേരും. വാസ്തോഷ്പതി – ഇന്ദ്രൻ, ആർത്തിഭാജി – ആർത്തിയെ ഭജിച്ചിരിക്കുമ്പോൾ, (ദുഃഖിതനായിരിക്കുമ്പോൾ) അഖിലഭുവനനാഥൻ – എല്ലാ ലോകങ്ങളുടെയും നാഥൻ, വാസവൻ – ഇന്ദ്രൻ, അഞ്ജസാ – പെട്ടെന്നു്, മാം – എന്നെ, അമരാംഗന – ദേവസ്ത്രീ, അമരാധിപൻ – ഇന്ദ്രൻ, അലർബാണ കോപം – കാമദേവന്റെ കോപം.

ഇന്ദ്രൻ നിന്നിൽ കാമാർത്തി പൂണ്ടിരിക്കുമ്പോൾ നിനക്കു് മറ്റൊരാളുടെ വംശവും പേരും കേൾക്കുന്നതു യോഗ്യമല്ല. സർവ ലോകനായകനായ ഇന്ദ്രനാണു് എന്നെ അയച്ചതു്. ഇന്ദ്രൻ ഇപ്പോൾ ദേവസ്ത്രീകളെക്കൂടി ഉപേക്ഷിച്ചിരിക്കുന്നു. ഇനി നിന്റെ ദാസനായിത്തീർന്നാലല്ലാതെ അവന്റെ നേരെയുള്ള കാമദേവന്റെ കോപം ശമിക്കയില്ല. കാമാർത്തി തീരാൻ ഇന്ദ്രൻ ദമയന്തിയുടെ ദാസനാകാൻ വരെ തയ്യാറാണെന്നു ഭാവം.

പാഠം 25. നളൻ

ചരണം 2

അനലനും നിൻഗുണങ്ങൾ കേൾക്കയാൽ
മദനാധിയിലേ വെന്തു നീറുന്നു;
അവനിലിന്ധന മെന്നപോലവേ, ഇപ്പോ—
ളഭിമത യല്ലവനു സ്വാഹയും
സുമബാണ ബാണമേററു, യമനും മൃതിയടുത്തു
വരുണനു മാരാമയം ബഡവാമുഖാദധികം.
—ഭീമാവനീരമണ .... ...

അനലൻ - അഗ്നി, മദനാധി - കാമാർത്തി, അവനി - ഭൂമി ഇന്ധനം - വിറക്, അഭിമത - പ്രിയപ്പെട്ടവൾ, അവനിൽ - അഗ്നിയിൽ ('അവനിൽ' എന്നതിനു 'അവനിയിൽ' എന്ന പാഠം രസികകൗതുകകാരൻ സ്വീകരിച്ചിരിക്കുന്നു. "ഇന്ധനത്തിനും സ്വാഹയ്ക്കും, ദമയന്തിക്കു, ഭൂ സംബന്ധിത്വം കൊണ്ടു സദൃശത്വമുണ്ടെങ്കിലു, ദമയന്തീപ്രാപ്തീച്ഛുവായ അഗ്നിക്കു മുൻപു പ്രീതിപാത്രങ്ങളായിരുന്ന ഇന്ധനവും സ്വാഹയും രസിക്കാതായിത്തീർന്നു." എന്നു ഈ ഭാഗം അദ്ദേഹം വ്യാഖ്യാനിക്കുന്നു ) സ്വാഹ - അഗ്നിയുടെ ഭാര്യ. സുമബാണ ബാണം - കാമബാണം, മാരാമയം - കാമതാപം; ബഡവാമുഖാദധികം - ബഡവാഗ്നിയേക്കാൾ കൂടുതൽ, ബഡവ - പെൺകുതിര. ബഡവമുഖത്തോടുകൂടിയ ഒരഗ്നി സമുദ്രാന്തർഭാഗത്തു സദാ ജ്വലിച്ചുകൊണ്ടിരിക്കുന്നു വെന്നു പുരാണ പ്രസിദ്ധം.

"നിന്റെ ഗുണഗണങ്ങൾ കേൾക്കുകയാൽ, അഗ്നിയിൽ വിറകെന്നതുപോലെ അഗ്നി കാമാഗ്നിയിൽ വെന്തു നീറുന്നു. പതിയായ സ്വാഹയിൽ പോലും അവനു പ്രിയമില്ലാതായി. കാമബാണമേററു കാലനും ചാവാറായി. വരുണൻ ബഡവാഗ്നിയേക്കാൾ അധികതാപം കാമബാണം നിമിത്തം അനുഭവിക്കുന്നു.

കാമബാണമേററു", യമനും മൂതിയടഞ്ഞു; അനലൻ വെന്തു നീറുന്നു, വരുണനു ബഡവാഗ്നിയേക്കാൾ 'മാരാതപം' എന്നീ പ്രസ്താവങ്ങളിൽ നിന്നു് അഗ്ന്യാദികളുടെ കാമപാരവശ്യാതിശയം വ്യഞ്ജിക്കുന്നു.

പാഠം 24. ദമയന്തി

ചരണം 2

ഈശന്മാരെന്തു വിചാരലേശം കൂടാതെ അതി-
നീചമയോഗ്യമാരംഭിച്ചതാചാരമിപ്പോൾ ?
രാജപുത്രി ഞാനിന്നൊരു രാജഭാര്യയെ-
ന്നാശയെ ധരിപ്പതിനെന്തു ക്ലേശം ദേവാനാം
—ഹേ മഹാനുഭാവാ



ഈശന്മാർ - ദേവന്മാർ, വിചാരലേശം കൂടാതെ - അല്പം പോലും ആലോചിക്കാതെ, അതിനീചമയോഗ്യം ആചാരം - എററവും അധമന്മാർക്കു യോജിച്ച പ്രവൃത്തി. ആശയെ - എന്റെ ആഗ്രഹത്തെ, ദേവാനാം - ദേവന്മാർക്കു്,

ഇന്ദ്രാദികളായ ദേവന്മാർ വിവേകശൂന്യരായി, നീചന്മാർക്കു ചേർന്ന പ്രവൃത്തി തുടങ്ങിയതെന്തു ? രാജപുത്രിയായ ഞാൻ ഇന്നു് ഒരു രാജാവിനെ മനസാ വരിച്ചുകഴിഞ്ഞ കാര്യം മനസ്സിലാക്കുന്നതിനു് ദേവന്മാർക്കു് എന്താണിത്ര പ്രയാസം!

പാഠം 25. നളൻ

ചരണം 3

അമൃത മതിമധുരം പീയതേ; കാല-
മനിശം കളികൾകൊണ്ടു നീയതേ
അനവധി ഗുണമനുഭൂയതേ; ചിര-
മായുരനവധി ജായതേ
വൃന്ദാരകാധിപതി ചൊന്നതിലൊരുവനെ

നന്നായ് വിചാരിച്ചുറച്ചിന്നേ വരിച്ചു കൊൾക.

–ഭീമാവനീ രമണ നന്ദനേ

അതിമധുരം അമൃതം പീയതേ – ഏറ്റവുമധികം മധുരമായ അമൃതം പാനം ചെയ്യപ്പെടുന്നു. അനിശം – എപ്പോഴും, നീയതേ – നയിക്കപ്പെടുന്നു. അനുഭൂയതേ – അനുഭവിക്കപ്പെടുന്നു. ചിരമായുരനവധി ജായതേ – ദീർഘായുസ്സുണ്ടാകുന്നു. വൃന്ദാരകാധിപതി – ദേവേന്ദ്രൻ (''വൃന്ദാരകാധിപരിച്ചൊന്നതിലൊരുവനെ'' എന്നു പാഠഭേദം) ഇച്ചൊന്നതിൽ – ഇപ്പറഞ്ഞ ദേവശ്രേഷ്ഠന്മാരിൽ.

ദേവന്മാരിലൊരാളിനെ വരിച്ചാൽ അതിമധുരമായ അമൃതം ഭുജിക്കാം. സദാസമയവും ലീലാലോലുപയായിക്കഴിയാം. അനവധി ശ്രേഷ്ഠഗുണങ്ങളനുഭവിക്കാം, ദീർഘായുസ്സും ലഭിക്കും. നളൻ തന്റെ ദൗത്യകൃത്യം അതിസമർത്ഥമാംവണ്ണം തന്നെ നിർവ്വഹിക്കുന്നു.

പദം 24 ദമയന്തി

ചരണം 3

വല്ലഭനുണ്ടുള്ളിൽ പുറത്തില്ല കാണ്മാനും; പാര-
മല്ലലുണ്ടു, വനെപ്പോലെ നല്ലവൻ നീയും
ഖല്ലയ്മ ജീവിപ്പാൻ മമ, തെല്ലു നേരം നീ
വാണു
നല്ലവചനം ചൊല്കിലില്ല വൈഷമ്യം.

–ഹേ മഹാനുഭാവ

വല്ലഭൻ – ഭർത്താവ്. ഞാൻ മനസാ ഒരു ഭർത്താവിനെ വരിച്ചുകഴിഞ്ഞിട്ടുണ്ട്. അതു് മറ്റുള്ളവർക്ക് അറിയാൻ വയ്യ. (''വല്ലഭനുണ്ടുള്ളിൽപ്പുറത്തില്ല കാണ്മാനെന്നല്ലലുണ്ട്........'' എന്നു പാഠഭേദം)

ഒരു വല്ലഭനെ ഞാൻ മനസാ വരിച്ചിട്ടുണ്ട്. ആർക്കും ഈ വിവരമറിയാൻ സാധ്യമല്ല എന്റെ ഉള്ളിലെ ആശയം ദേവ

ന്മാർ മനസ്സിലാക്കാത്തതിൽ എനിക്കു ദുഃഖമുണ്ടു്. എന്റെ വല്ലഭനെപ്പോലെ നല്ലവനാണു് നീ, ജീവിക്കാൻ തന്നെ എനിക്കു വിഷമം തോന്നുന്നു. നീ അല്പനേരംകൂടെ ഇവിടെ നിന്നു സംസാരിച്ചാൽ എനിക്കു് കുറച്ചാശ്വാസം ലഭിക്കും.

''പാരമല്ലലുണ്ടു്'' എന്ന ഭാഗത്തിന്റെ ഭിന്ന വ്യാഖ്യാനങ്ങൾ താഴെച്ചേർക്കുന്നു. ''ഞാൻ മനസാ ഒരാളിനെ ഭർത്താവായി വരിച്ചു കഴിഞ്ഞിട്ടുണ്ടു്. ആ പുരുഷനെ ഒന്നു പ്രത്യക്ഷത്തിൽ കാണുവാൻ ഇത്ര കാലമായിട്ടും കഴിഞ്ഞില്ല. അതിനാൽ എനിക്കു് അത്യധികം ദുഃഖമുണ്ടു്'' (എം. എച്ച്. ശാസ്ത്രി) ''പുറത്തു കാണ്മാനില്ലെങ്കിലും ഞാൻ വരിച്ചിട്ടുള്ള വല്ലഭൻ എന്റെ ഉള്ളിലുണ്ടു്. അവന്റെ ച്ഛായയുള്ള നീ ഇങ്ങനെയൊക്കെ സംസാരിക്കുന്നതുകൊണ്ടു് എനിക്കു വളരെ വ്യസനം തോന്നുന്നു. (എ. ആർ.)



## പാഠം 25. നളൻ

### ചരണം 4

ഹന്ത! കേൾ ദമയന്തി! നിന്നുള്ളി-
ലന്ധഭാവ മനന്തമേ;
വന്ദനീയന്മാരെ വെടിയുന്നതിൻ മൂലം
മന്ദിരത്തിലേവം വന്നിരന്നതോ ?
വൃന്ദാരക വരരെ നിന്ദ ചെയ്യുന്നൊരു നിന-
ക്കിന്നാരൊരുവൻ ബന്ധുവെന്നാലതറിയണം
- ഭീമാവനീരമണ......

അന്ധഭാവം – അജ്ഞത, മൂഢത; അനന്തം – അതിരററതു്, വൃന്ദാരക വരർ – ദേവ ശ്രേഷ്ഠന്മാർ.

അല്ലയോ ദമയന്തി നീ അറിവില്ലാത്തവളാണു്. ദേവന്മാർ വന്ദ്യന്മാരല്ലയോ? അവരെ നീ ഉപേക്ഷിക്കുന്നതു് അവർ നിന്റെ ഗൃഹത്തിൽ വന്നു് നിന്നെ യാചിച്ചതുകൊണ്ടാണോ? ദേവശ്രേഷ്ഠന്മാരെ നിന്ദിക്കുന്ന നിനക്കു് ആരാണു് ബന്ധു

വായി വരാൻ പോകുന്നതു്. ദേവന്മാരുടെ അപ്രീതി സമ്പാദിച്ചുകൊണ്ടു് അവളെ ആരും പരിഗ്രഹിക്കാൻ വരികയില്ലെന്നു ഭാവം.

പദം 25 നളൻ

ചരണം 5

ഇന്ദ്ര യമ ശിഖി പാശികളിന്നു
ചൊന്ന വാക്കി നില്ലാദരം
എന്നു വന്നതിൻ കാരണം വന്നൊ-
രെന്നിലുള്ള നിന്ദ നിർണ്ണയം
ഇന്ദ്രാദിയോടു ചൊൽക-
"നന്യംനിയോഗിയ്ക്കും" നാകർ
സന്ദേഹമില്ലവർകൾ
നിന്നെയും കൊണ്ടു പോമെ

—ഭീമായനീരമണി

ശിഖി – അഗ്നി, പാശി – വരുണൻ, അന്യം – മറ്റൊരാളിനെ.

ഇന്ദ്രൻ, യമൻ, വരുണൻ, അഗ്നി എന്നിവർ പറഞ്ഞ വാക്കിൽ നിനക്കു് ആദരമില്ലാത്തതു് എന്നെക്കുറിച്ചുള്ള നിന്ദ തന്നെയാണു്. വിവരം ഞാൻ ചെന്നു് ഇന്ദ്രാദികളോടു പറയാം. മററാരെയെങ്കിലും അയച്ചാൽ അവരാരും വന്നു് നിന്നെ കൂട്ടിക്കൊണ്ടു പോകുമെന്നതിനു സംശയമില്ല. [''വാക്കിനില്ലാദരം എന്നു വന്നതു സുന്ദരി, നന്നിത, തിന്നൊരു കാരണം വന്നൊരെന്നിൽ വളന്നൊരു നിന്ദയിതെന്നതു നിർണ്ണയം'' എന്നും ''സന്ദേഹമില്ലവർകേറം.'' എന്നും പാഠഭേദം.]

പദം 24 ദമയന്തി

ചരണം 4

പതിദേവതമാ രനവധി ഭൂവി കേ-
ളതിലൊന്നല്ലോ ഞാൻ;

പതി ദേവതകൾ തുടർന്നീടുകിലോ
ഗതി, യാര, വനിതലേ ?
പതിസമ നെന്നോത്തിതുകൾ
നിന്നോട്ടുദിതം നേരെല്ലാ-
മിതരനോടില്ലിതു മോർത്തവരോടു-
സദൃശം വദ നീ പോയ്

ഹേ! മഹാനുഭാവ........

പതിദേവതമാർ - പതിയാകുന്ന ദേവതയോടുകൂടിയവർ(പതിവ്രതമാർ) ഭുവി - ഭൂമിയിൽ, അവനിതലേ – ഭൂമിയിൽ, പതി സമൻ – ഭർത്താവിനു തുല്യൻ, നേരെല്ലാം ഉദിതം - സത്യമെല്ലാം പറയപ്പെട്ടു. ഇതരനോടില്ല – മറെറാരാളോടാണെങ്കിൽ ഇക്കാര്യങ്ങളൊന്നും പറയുകയില്ല. സദൃശം വദ - യോജിച്ചപോലെ പറയുക. [ഭുവികളിലതിലൊന്നല്ലോ ഞാൻ, ഗതിയാക് വനിതലേ'' എന്നു പാഠഭേദങ്ങൾ.]

ലോകത്തിൽ പതിവ്രതകൾ അനവധിയാണു്. അതിലൊന്നു മാത്രമാണു ഞാൻ. ഈ സത്യമറിയാവുന്ന ദേവന്മാർ എന്നെ വഞ്ചിക്കാനാണു ഭാവമെങ്കിൽ എന്നെപ്പോലുള്ള അബലകൾക്കു് ആരാണു സഹായം ? നീ എൻെറ ഭർത്താവിനു തുല്യനാണെന്നു കരുതിയാണു് ഈ പരമാർത്ഥമൊക്കെ പറഞ്ഞതു്. മറെറാരാളായിരുന്നെങ്കിൽ ഇതൊന്നും പറയുകയില്ല. ദേവന്മാരോടു് യോജ്യമാം വണ്ണം വേണ്ടതു നീ പറയുക.

## രംഗം. 9. ഇന്ദ്രാദികളെ കണ്ടെത്തിയ സ്ഥലം.

ശ്ലോകം 22

(മോഹനം—മുറിയടന്ത)

ഇത്യേവം ദമയന്തിതൻ മൊഴികൾ കേ—
ട്ടത്യന്തമാശ്ചര്യവും.

വാത്സല്യം ബഹുമാനവും പ്രണയവും
ചീർത്തു നളന്നാശയും
ആത്താവേശ മിമാം പിരിഞ്ഞു തരസാ
പോന്നു തിരോഭൂതനായ്
വാർത്താ മാഹ സഹസ്രനേത്ര ഹുതഭുക്
കീനാശ പാശായുധാൻ

ഇത്ഥം – ഇപ്രകാരം, അത്യന്തം – വളരെ, ചീർത്തു – വർദ്ധിച്ചു. ആത്താവേശം – വികാര ഭരിതനായി (ആത്താവേഗം എന്നു പാഠഭേദം – വളരെ വേഗത്തിൽ) ഇമാം – ഇവളെ, തരസാ – പെട്ടെന്നു്, തിരോഭൂതനായ് – തിരസ്കരണിയിൽമറഞ്ഞു് സഹസ്രനേത്രൻ – ഇന്ദ്രൻ, ഹുതഭുക്ക് – അഗ്നി, കീനാശൻ – കാലൻ, പാശായുധൻ – വരുണൻ.

ഇപ്രകാരം ദമയന്തിയുടെ വാക്കുകൾ കേട്ടു് നളനു് അവളെക്കുറിച്ചു് അതിരററ ആശ്ചര്യവും, വാത്സല്യവും, ബഹുമാനവും പ്രണയവും വർദ്ധിച്ചു. അനന്തരം വികാരപാരവശ്യത്തോടെ പെട്ടെന്നു് നളൻ തിരസ്കരണി മുഖേന അപ്രത്യക്ഷനായിട്ടു്, ഇന്ദ്രാദികളുടെ അടുക്കൽ ചെന്നു് വിവരം പറഞ്ഞു. ദമയന്തിയുടെ ചിത്തദാർഢ്യമോർത്തു് ആശ്ചര്യവും. അവളുടെ അശരണത്വത്തിൽ വാത്സല്യവും, ഗംഭീരപ്രകൃതിയിൽ ബഹുമാനവും നളനുണ്ടായി.

വൃത്തം: ശാർദ്ദൂലവിക്രീഡിതം.

പദം. 26 നളൻ

(പല്ലവി)

ശരണം ദേവേശ്വര! ഭവദീയ—
ചരണ യുഗളം മേ

അനുപല്ലവി

ഹരിണമിഴി തന്നുടെ അരികിലേ ഗമിച്ചേൻ ഞാ—
നൊരു ഫലമുളവായീലറിയിപ്പതിനിയെന്തു ?
—ശരണം ദേവേശ്വര.

ദേവേശ്വരൻ – ദേവരാജൻ, ഭവദീയം – അങ്ങയുടെ, ചരണയുഗളം – കാലിണ, മേ – എനിക്ക്, ശരണം – ആശ്രയം, ഹരിണമിഴി – മാൻ കണ്ണി.

ചരണം 1

ആരും കാണാതെ കടന്നു ചെന്നേനങ്ങു
നാരീമണിതന്നരികിൽ നിന്നേൻ
വേറെ വേറെ അഭിമതങ്ങൾ ചൊന്നേൻ, പിന്നെ
സാമ സരണിയിലേ ചിരമിരന്നേൻ;
അതിനൊരുത്തരമാഭിമുഖ്യവു—
മവൾ തരാഞ്ഞതികുപിതനായഹ-
മകഥയം ചില ഭേദവാക്കുക-
ളറിക ചൊല്ലിയതനൃതമല്ലിതു

—ശരണം ദേവേശ്വര.

നാരീമണി – സ്ത്രീരത്നം, അഭിമതം – അഭിലാഷം, സാമസരണി – അനുരഞ്ജനമാർഗ്ഗം, ആഭിമുഖ്യം – താത്പര്യം, അഹം – ഞാൻ, ഭേദവാക്കുകൾ – ഭേദോപായങ്ങൾ, അകഥയം – പറഞ്ഞു. അനൃതം – കള്ളം.

ചരണം 2

ആകുന്ന ഭേദമൊഴി കേട്ടിട്ടുമവൾ-
ക്കാകുലമുള്ളിലുണ്ടായില്ലൊട്ടും;
ലോകപാലന്മാരേ! നാകസുഖമാർക്കു-
ഭാഗധേയമില്ലെന്നാകിൽ കിട്ടും ?
അവളൊരുത്തനിൽ വച്ചു മാനസ-
മസമസായക ബാണസാക്ഷിക-

മഖിലസാക്ഷികൾ നിങ്ങളോടിതു-
മഹിളമാർ മണിനാഹമാമപി

–ശരണ ദേവേശചര.

ഭേദമൊഴി – ചതുരുപായങ്ങളിൽ രണ്ടാമത്തെ മാർഗ്ഗമനുസരിച്ചുള്ള വാക്കുകൾ (ഭീഷണി), ആകുലം – ഇളക്കം, നാകസുഖം – സ്വർഗ്ഗസുഖം, ഭാഗധേയം – ഭാഗ്യം, അസമസായക ബാണ സാക്ഷികം – കാമദേവന്റെ അമ്പുകളെ സാക്ഷിയാക്കി; അസമസായകൻ – കാമദേവൻ, മഹിളമാർമണി – സ്ത്രീരത്നം, ന ആഹ – പറഞ്ഞില്ല, മാം അപി – എന്നോടും; ഇത് – അവൾ ആരെ കാമിക്കുന്നെന്ന്, അഖില സാക്ഷികൾ – എല്ലാം കാണുന്നവർ.

എന്റെ ഭേദവാക്കുകൾ കേട്ടിട്ട് അവൾക്ക് അല്പവും ഇളക്കം ഉണ്ടായില്ല. അല്ലയോ ലോകപാലകന്മാരേ! സ്വർഗ്ഗസുഖം, ഭാഗ്യമുള്ളവർക്കല്ലാതെ, മറ്റാർക്കാണ് കിട്ടുന്നത്. (ദമയന്തി ഭാഗ്യഹീനയാകയാൽ അവൾക്ക് സ്വർഗ്ഗസുഖം ലഭിക്കയില്ലെന്നു സാരം.) അവൾ കാമദേവനെ സാക്ഷിയാക്കി, ഒരാളിൽ തന്റെ മാനസം സമർപ്പിച്ചു. അതാരാണെന്ന് സർവസാക്ഷികളായ നിങ്ങളോടു പറയാൻ പോലും, ആ സ്ത്രീരത്നം പറഞ്ഞില്ല. ഒരു പക്ഷേ ലോകസാക്ഷികളായ നിങ്ങൾക്ക് അക്കാര്യം അറിയാമെന്നുള്ളതുകൊണ്ടായിരിക്കാം. എന്നോടും അവൾ കാമിക്കുന്നതാരെയാണെന്നു പറഞ്ഞില്ല.

ചരണം 3

അരുളിച്ചെയ്തതു പോലിതെല്ലാം കേട്ടേൻ;
അഗതിക്കിനി യാവതെന്തിപ്പോൾ ?
അപരനെയങ്ങു നിയോഗിച്ചാലും ദൃഢ-
മപഹരിച്ചാലുമവളെ വേഗാൽ
"അബലമാരതി ചപലമാരി"തി-
പറവതിന്നഹി കുറവു കിഞ്ചന.

ലാളനേന വശീകരിച്ചു ര-
മിച്ചു കൊള്ളുക നല്ലു വേണ്ടുകിൽ.

-ശരണം ദേവേശ്വരാ

അരുളിച്ചെയ്തു പോലിതെല്ലാം - നിങ്ങൾ പറഞ്ഞതു പോലെ, കേട്ടേൻ - ഞാൻ അനുസരിച്ചു. അഗതിക്കെനിക്കു് - അഗതിയായ എനിക്കു്, ആവതെന്തു് - കഴിയുന്നതു് എന്താണു്. അപരൻ - മറെറാരുവൻ, എന്നെക്കാൾ സമർത്ഥനെ) ദ്രുതം - വേഗം, അബലമാർ അതിചപലമാർ - സ്ത്രീകൾ എല്ലാം ഏററവും ചപലകളാണു്. ഇതി പറവതിനു് - എന്ന ചൊല്ലിനു്, കുറവു നഹി - വ്യത്യാസമില്ല. കിഞ്ചന - ഒട്ടും, സ്ത്രീകൾ സ്ഥിരതയില്ലാത്തവരാണെന്നു് പറയാറുള്ളതിനു് ഒരാളെ സംബന്ധിച്ചും വ്യത്യാസമുണ്ടാവില്ല. ലാളനേന - ലാളനംകൊണ്ടു്, വശീകരിച്ചു് - വശത്താക്കി.

## പാഠം 27 ഇന്ദ്രൻ

പല്ലവി

സുമതേ! രാജേന്ദ്ര! നിന്നുടെ മനം
ദുരിതസരണി വിമുഖം

സുമതേ - നല്ല ബുദ്ധിയോടു കൂടിയവനേ, രാജേന്ദ്ര - രാജശ്രേഷ്ഠാ, ദുരിത സരണി വിമുഖം - ചീത്ത വഴിയിൽ പ്രവത്തിക്കാത്തതു്.

ചരണം 1

പോക ഭവാനും സ്വയംവരത്തിനു; യത്നം
ചെയ്ക നിനക്കവളെ ലഭിപ്പാൻ.
സ്നേഹം കൊണ്ടെവരുമൊന്നല്ലോ നാം നമ്മി-
ലേകനേ വേണമവൾക്കു വരൻ.
അപരനെപ്പുനരവൾ വരിക്കി-
ലനത്ഥമവനുമവൾക്കു മുണ്ടതി-

നെത്തുമേ വയ മസ്തസംശയ-
മസ്ഥലത്തിലൊരുത്തനെന്നിയേ

ഏകനേ - ഒരുത്തനെത്തന്നെ, വയം - ഞങ്ങൾ, അത്തലെന്നിയേ - കുണ്ഠിതം കൂടാതെ, അസ്തസംശയം - സംശയമില്ലാതെ (നിശ്ചയമായും)

''അങ്ങും സ്വയംവരത്തിനു പോകുക. അവളെ ലഭിക്കാൻ പ്രയത്നിച്ചാലും. സ്നേഹം കൊണ്ട് ഇപ്പോൾ നാം അഞ്ചുപേരും ഒന്നാണല്ലോ. നമ്മളിൽ ഒരാളായിരിക്കണം അവളുടെ ഭർത്താവ്. മറ്റൊരുത്തനെ അവൾ സ്വീകരിക്കയാണെങ്കിൽ അവക്കു രണ്ടുപേക്കും അനത്ഥമുണ്ടാകും. അതിനാൽ സ്വയംവരത്തിനായി ആ സ്ഥലത്തു് തീർച്ചയായും ഞങ്ങളെത്തും.''

ദേവന്മാരുടെ ഈ വാക്കുകളിൽ മറ്റൊരത്ഥവും ധ്വനിക്കുന്നുണ്ട്. ''ദമയന്തിയെ ലഭിക്കുന്നതിനുവേണ്ടി നീയും സ്വയംവരമണ്ഡപത്തിലെത്തുക. ദമയന്തിയെ വരിക്കുന്ന കാര്യത്തിൽ നാം അഞ്ചുപേരും തുല്യമായ ആഗ്രഹമുള്ളവരാണ്. അതിനാൽ നിന്റെ വേഷത്തിൽ (അഞ്ചുപേരും ഒരേ രൂപത്തിൽ) ഞങ്ങളും അവിടെയെത്തും. നമ്മിലാരെയെങ്കിലുമല്ലാതെ ആറാമതൊരാളെ അവൾ വരിക്കയാണെങ്കിൽ അവരിരുവക്കും അതാപത്താണ്.''

## രംഗം 10 അസുരലോകം.

### ശ്ലോകം 23

നാട്ടക്കുറിഞ്ഞി–അടന്ത

തുഷ്ടൈരേവം സുരപരിവൃഢൈ-
ർന്നൈഷധേന്ദ്രേ വിസൃഷ്ടേ
ഹൃഷ്ടാ മഞ്ചാം ഗതവതി വിദ-
ർഭേന്ദ്ര ദിഷ്ടാം വിശിഷ്ടാം

സപ്തദ്വീപാധിപ നൃപകുലേ
സോപദേവേ സുരൗഘേ-
പ്യത്രാവാപ്തേ നിശിചരഗണാഃ
പ്രോചുരഭ്യേത്യ ദൈത്യാൻ

**ഏവം – ഇപ്രകാരം, തുഷ്ടൈഃ – സന്തുഷ്ടരായ, സുരപരിവൃഢൈഃ – ദേവശ്രേഷ്ഠന്മാരാൽ, വിസൃഷ്ടേ – വിടപ്പെട്ടവനും, ഹൃഷ്ടേ – സന്തുഷ്ടനുമായ, നൈഷധേന്ദ്രേ – നൈഷധേന്ദ്രൻ (നളൻ) വിദർഭേന്ദ്രദിഷ്ടം – വിദർഭരാജാവിനാൽ നൽകപ്പെട്ട, വിശിഷ്ടം മഞ്ചം – വിശിഷ്ടമായ മഞ്ചത്തിൽ, ഗതവതി – പ്രാപിക്കുമ്പോൾ, സപ്തദ്വീപാധിപനൃപകുലേ – ഏഴുദ്വീപുകളുടേയും അധിപതിമാരായ (പുഷ്കരം, ശാകം, ക്രൗഞ്ചം, കുശം, ശാല്മലം, പ്ലക്ഷം, ജംബു എന്നിവയാണ് സപ്തദ്വീപങ്ങൾ) രാജാക്കന്മാരുടെ സമൂഹവും സോപദേവേ – ഉപദേവന്മാരും, സുരൗഘേ അപി – ദേവവർഗ്ഗവും അത്ര അവാപ്തേ – ഇവിടെ വന്നെത്തിയപ്പോൾ, നിശിചരഗണാഃ – രാക്ഷസസമൂഹം, ദൈത്യാൻ – ദൈത്യന്മാരെ, അഭ്യേത്യ – പ്രാപിച്ചിട്ട്, പ്രോചുഃ – (പ്ര + ഊചുഃ) പറഞ്ഞു.**

**ഇപ്രകാരം ദേവന്മാരാൽ വിടപ്പെട്ട നളൻ കുണ്ഡിനത്തിലെ മണിമാളികയിൽ താമസിക്കയും, ഏഴുദ്വീപങ്ങളിലെ രാജാക്കന്മാരും അവിടെ വന്നെത്തുകയും ചെയ്തപ്പോൾ രാക്ഷസസമൂഹം ദാനവന്മാരെ പ്രാപിച്ചിട്ട് ഇങ്ങനെ പറഞ്ഞു.**

**വൃത്തം:** മന്ദാക്രാന്താ.

## പദം 28 രാക്ഷസന്മാർ

(പല്ലവി)

സമർത്ഥരെന്തിവണ്ണം ദാനവന്മാരേ!
പ്രമത്തരായിരിപ്പതിപ്പോൾ?

അനുപല്ലവി

സമസ്തസാര നിധി കളത്ര ലാഭ മോദേന
ചതുർദ്ദിശാവാസികളത്ര സംഭ്രമിക്കുന്നു.

—സമർത്ഥരെന്തിവണ്ണം

ദാനവന്മാർ - അസുരന്മാർ, പ്രമത്തർ – ശ്രദ്ധയില്ലാത്തവർ, അലസന്മാർ, പുമർത്ഥ സാരനീതി കളത്ര ലാഭ ലോഭേന - പുമർത്ഥങ്ങളിൽ വച്ച്, സാരമായ നീതി കളത്രത്തിന്റെ ലാഭത്തിലുള്ള ലോഭം കൊണ്ട്, പുമർത്ഥം - ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നിവ. നീതികളത്രം – നീതിയുക്തമായ കളത്രം, നീതി – പ്രാപ്തി, പുമർത്ഥ സാരമായ കാമത്തിന്റെയും നീതിയുടെയും കളത്രത്തിന്റെയും ലാഭത്തിലുള്ള മോഹം എന്നും ഈ ഭാഗം വ്യാഖ്യാനിക്കാം. നീതി – യോഗ്യരായ ദാനവന്മാർക്ക തന്നെ സുന്ദരിയായ ദമയന്തിയെ ലഭിക്കണം എന്ന നീതി. ലാഭം – ലഭിക്കൽ, ലോഭം – കൊതി. ചതുർദ്ദിശാ വാസികരം - നാലുദിക്കിലുമുള്ളവർ(''ചതുർ ദശ വാസികരം'' പതിന്നാലു ലോകങ്ങളിലുള്ളവർ എന്നു കാന്താരതാരക പാഠം.) ''ചതുർ ദേശവാസികരം' (നാലുദേശങ്ങളിലുള്ളവർഎന്നു രസികകൗതുക കാരന്റെ പാഠം.)

ചരണം 1

ധരിത്രിയിൽ വിദർഭ മന്ദിരത്തിലുണ്ടൊരുത്തി
പോൽ
തരത്തിലില്ലവൾക്കൊരും സുരസ്ത്രീ നികരത്തിലും;
പ്രവൃത്തം തൽസ്വയംവരം നിമിത്തീകൃത്യ
കുണ്ഡിന—
പുരത്തിലേ സമസ്തരും നിരത്തിച്ചെന്നിരിക്കുന്നു.
—സമർത്ഥരെന്തിവണ്ണം.

ധരിത്രിയിൽ - ഭൂമിയിൽ, തരത്തിൽ - തുല്യമായി, സുരസ്ത്രീ നികരത്തിൽ - ദേവസ്ത്രീ സമൂഹത്തിൽ, പ്രവൃത്തം - ആരംഭിച്ചിരിക്കുന്ന, തൽ സ്വയംവരം – അവളുടെ വിവാഹം, നിമിത്തീകൃത്യ - കാരണമായിട്ട്, സമസ്തരും - എല്ലാ ആളുകളും.

പദം 29. ദാനവന്മാർ

പല്ലവി

മതി മതി ചതുരംഗവും; രാക്ഷസരെന്തു
ചതിയോ ചൊന്നതു നേരോ?

അനുപല്ലവി

ക്ഷിതിയിലുള്ളൊരു നാരി അതിരൂപിണി-
യെന്നാലും
ത്രിദിവവാസികൾക്കേവം രതിവന്നതതികൗതുകം
—മതി ചൂതു

ചരണം 1

മരിച്ചുപോയ് മഹാലക്ഷ്മി മനുഷ്യഭുവനേ
ചെന്നു
ജനിച്ചാളല്ലയോ എന്നു നിനച്ചാലുണ്ടവകാശം
തനിച്ച നിദ്ര കണ്ടൊരുമനിച്ഛ വന്നിതു വിഷ്ണു
ഗുണജ്ഞയ്ക്കില്ലനർഗ്ഗളം ഇണക്കം നിർവികാരനിൽ
.........മതിചൂതു

ക്ഷിതി - ഭൂമി, അതിരൂപിണി - അതിസുന്ദരി. ത്രിദിവം - സ്വർഗ്ഗം (ത്രിദിവത്തിനു് ''ത്രിദശം'' (സ്വർഗ്ഗം) എന്നു് പാഠാന്തരം) രതി - താല്പര്യം, അതികൗതുകം - വളരെ കൗതുകകരം തന്നെ. മനുഷ്യഭുവനേ - മനുഷ്യലോകത്തിൽ, നിനച്ചാലുണ്ടവകാശം - വിചാരിച്ചാൽ അതിനിടയുണ്ട്. ('നിനയ്ക്കാനുണ്ടവകാശം' എന്നു പാഠാന്തരം) തനിച്ച നിദ്ര - കേവലമായ ഉറക്കം, കഠിന നിദ്ര(തനിച്ച നിദ്ര എന്നു പാഠഭേദം) അനിച്ഛ - മടുപ്പു്, ആസക്തിയില്ലായ്മ, വിഷ്ണു - വിഷ്ണുവിൽ, ഗുണജ്ഞ - ഗുണങ്ങളെ അറിയുന്നവരം, അനർഗ്ഗളം ഇണക്കം ഇല്ല - സ്ഥിരമായ സ്നേഹം ഇല്ല. നിർവികാരൻ - വികാരമില്ലാത്തവൻ.

മഹാലക്ഷ്മി മരിച്ചു് മനുഷ്യലോകത്തിൽ ചെന്നു് ജനിച്ചതല്ലേ ഇവരം, (ദമയന്തി) എന്നു് ആലോചിക്കാൻ അവകാശമുണ്ടു്. വിഷ്ണുവിന്റെ എപ്പോഴുമുള്ള ഉറക്കത്തിൽ മഹാലക്ഷ്മിക്കു് മടുപ്പു തോന്നിയിരിക്കും, അതിനാൽ ഗുണം ഗ്രഹിക്കാൻ കഴിവുള്ള അവരക്കു് നിർവികാരനായ വിഷ്ണുവിൽ സ്ഥിരമായ

സ്നേഹം തോന്നാനിടയില്ല. (ഗുണവാന്മാരിലേ ലക്ഷ്മിയ്ക്കു് സ്ഥിര സ്നേഹമുള്ളവെന്നു സാരം.)

വിഷ്ണു സദാ യോഗനിദ്രാ ലീനനാണെന്നു പുരാണ പ്രസിദ്ധി.

മഹാലക്ഷ്മി മരിച്ചു് ഭൂമിയിൽ വന്നു ജനിച്ചവളാണോ ദമയന്തിയെന്നു് ശങ്കിച്ചിരിക്കുന്നതിനാൽ അലങ്കാരം ഉത്പ്രേക്ഷ.

എപ്പോഴുമുള്ള നിദ്ര വിഷ്ണുവിൽ കണ്ടിട്ടു് മനസ്സു മടുത്തു് ഗുണജ്ഞയായ ലക്ഷ്മി വികാരഹീനനായ (കാമവിഹീനനായ) വിഷ്ണുവിൽ അനനുരക്തയായി ഭൂമിയിൽ ജനിച്ചതാണെന്നു് സംശയിക്കുന്നു. വിഷ്ണുവിനോടുള്ള വൈരസ്യത്തിനു കാരണം അദ്ദേഹത്തിൻെറ നിർവ്വികാരതയാണെന്നു്, കാരണം പറഞ്ഞു സമർത്ഥിച്ചിരിക്കയാൽ അലങ്കാരം കാവ്യലിംഗം.

## പദം 28 രാക്ഷസന്മാർ

### ചരണം 2

വധിക്കേണം നൃപന്മാരെ; ചതിക്കേണം-
സുരന്മാരെ;
ചരിക്കേണമഹികളെ, ഹരിക്കേണമവളെ നാം
കൊതിക്കേണമശക്തന്മാർ; നടക്ക
നാമവിടേയ്ക്കു;
മിനക്കെട്ടിങ്ങിരുന്നാലോ കനക്കേടു വരും പാരം.
–സമർത്ഥരെന്തിവണ്ണം

നൃപന്മാർ - രാജാക്കന്മാർ, സുരന്മാർ - ദേവന്മാർ, അഹികളെ ചരിക്കേണം – സർപ്പങ്ങളെ ഭക്ഷിക്കണം, ഹരിക്ക - അപഹരിക്ക, അശക്തന്മാർ കൊതിക്കേണം – നാം അവളെ ബലം പ്രയോഗിച്ചു് അപഹരിച്ചു കൊണ്ടുപോരുമ്പോരം ദുർബലന്മാർ കണ്ടു കൊതിക്കണം, കനക്കേടു് – ഗൗരവക്കുറവു്.

# രംഗം 11 കുണ്ഡിനപുരം

ശ്ലോകം 24

സാരംഗം-ചെമ്പട

രാക്ഷസ ദാനവ വീരാഃ
രൂക്ഷരവാഘോഷ ഭീഷണം ഗത്വാ
കുണ്ഡിനപുര പരിമിളിതാൻ
കിന്നര സുര പന്നഗാനവദൻ

രാക്ഷസദാനവ വീരാഃ - രക്ഷസ ദാനവ വീരന്മാരും, രൂക്ഷരവാഘോഷണ ഭീഷണം - രൂക്ഷരവത്തിന്റെ (കഠിന ശബ്ദത്തിന്റെ) ഘോഷണം (മുഴക്കം) കൊണ്ട്, ഭീഷണം (ഭയങ്കര)മാം വണ്ണം, ഗത്വാ - ഗമിച്ചിട്ട്, കുണ്ഡിനപുര പരിമിളിതാൻ - കുണ്ഡിനപുരത്തിൽ, പരിമിളിതന്മാരായ (ചേർന്നിരിക്കുന്ന) കിന്നരസുര പന്നഗാൻ - കിന്നരന്മാർ, ദേവന്മാർ, നാഗങ്ങൾ എന്നിവരോട്, അവദൻ - പറഞ്ഞു.

രാക്ഷസവീരന്മാരും അസുരവീരന്മാരും ഉഗ്രമായ അട്ടഹാസങ്ങളോടെ കുണ്ഡിനപുരത്തിലെത്തിയിട്ട് അവിടെ ദമയന്തീസ്വയംവരാർത്ഥം തിങ്ങിക്കൂടിയിരുന്ന കിന്നരന്മാർ, ദേവന്മാർ, പന്നഗന്മാർ എന്നിവരോട് ഇങ്ങനെ പറഞ്ഞു.

വൃത്തം: ആര്യ. (12, 18, 12, 15 എന്നു മാത്രാക്രമം)

ഏഴു ഗണം ഗുരുവൊന്നും
വേണം ജഗണം വരാതെയൊററകളിൽ
ഷഷ്ഠമിതോ ലഘു മയമോ
വരണമിതാര്യയ്ക്കു പൂർവ്വാർദ്ധം
ഷഷ്ഠം ലഘുമയമായാ-
ലതിൻ മുൻ ലഘു പിറകിഹ യതി വരണം
ഉത്തരമർദ്ധമതിൽപ്പി-
ന്നാറാംഗണമൊററ ലഘുമാത്രം.

## പാഠം 30 രാക്ഷസന്മാർ

### പല്ലവി

ഹിതമല്ലഹിതന്മാരേ! യുഷ്മദീഹിതം
ഹിത മല്ലഹിതന്മാരേ!

### അനുപല്ലവി

വിതതം ഗഗനം ക്ഷിതിതലമപി ഹിത-
മഭിഹിതമപി ഹിത വചനാ നശൃണുഥ
—ഹിതമല്ല

ഹിതമല്ല - യോഗ്യമല്ല, അഹിതന്മാർ - ശത്രുക്കളേ, യുഷ്മദീഹിതം - (യുഷ്മദ് + ഈഹിതം) നിങ്ങളുടെ ആഗ്രഹം.

ഗഗനം വിതതം – ആകാശം നിറഞ്ഞിരിക്കുന്നു; ക്ഷിതിതലം അപിഹിതം - ഭൂമി മറയ്ക്കപ്പെട്ടു. അഭിഹിതം അപി - പറയപ്പെട്ടിട്ടു പോലും, ഹിത വചനം – ഇഷ്ട വചനം, നശൃണുഥ - കേൾക്കുന്നില്ല.

നിങ്ങളാൽ ആകാശവും ഭൂമിയും നിറയപ്പെട്ടിരിക്കുന്നു, ഇവിടെ നിന്നകന്നു പോകാൻ നിങ്ങളോട് പറഞ്ഞാലും നിങ്ങൾ കേൾക്കുന്നില്ല.

[''ഗഗനം വിതതം - ആകാശം പരന്നു കിടക്കുന്നു, ക്ഷിതി തലം അപിഹിതം - ഭൂപൃഷ്ഠം തുറന്നു കിടക്കുന്നു. (ന + പിഹിതം = അപിഹിതം - തുറന്നു കിടക്കുന്നതു്) പരന്ന ആകാശത്തിലോ തുറന്ന ഭൂതലത്തിലോ എവിടെയെങ്കിലും പോയി നിങ്ങൾ മാറി നില്പിൻ. അതാണു് നിങ്ങൾക്കു നല്ലതു്. ഇവിടെയാരും നിൽക്കേണ്ട. നമ്മ പറഞ്ഞാലും നിങ്ങൾ കേൾക്കില്ലേ'' എന്നു് ഈ ഭാഗം ദേശാംഗങ്ങളും വ്യാഖ്യാനിക്കുന്നു]

### ചരണം 1

സ്ഥാനങ്ങളിലെല്ലാം മാന്യസ്ഥാനം മാനികളായ
ദാനവരാക്ഷസന്മാർക്കു നൂനം; ബ്രഹ്മനിർമ്മിതം

നമ്മുടെ നാടീപ്രപഞ്ചം; നിമ്മര്യാദികളേ
നിങ്ങൾ
നമ്മുടെ മതമറിഞ്ഞു നമ്മെസ്സേവിച്ചിരിക്കണം
........ഹിതമല്ല

ചരണം 2

ദാരസുഖം പോരാ എന്നു ഞങ്ങൾ ലോകസാമ്രാജ്യ-
സാരത്തിലുണർത്തി; രസഭങ്ഗമതു കേട്ടപ്പോൾ
ധാതാവരുൾ ചെയ്തു ബഹുപ്രീതിയിൽ ഞങ്ങൾക്ക
വേണ്ടി
ചൂതശരദേവതയെ ഭൂതലേ സൃഷ്ടിപ്പനെന്നു
—ഹിതമല്ല

ചരണം 3

ഈശ്വര മതങ്ങളാരറിഞ്ഞു? നിങ്ങളെന്തോർത്തു
കാഴ്ച കാണ്മാനിരുന്നു തെളിഞ്ഞു? ദൂരത്തു നില്പിൻ
ഈ ച്ഛപലതകൾ കണ്ടാലീർഷ്യയുണ്ടാം
ഞങ്ങൾക്കേറ്റം;
തീർച്ചചൊല്ലാം നിങ്ങൾക്കൊക്കെ വേഴ്ച വേണ്ടാ
കന്യകയിൽ ....... ഹിതമല്ല

ചരണം 1

ബ്രഹ്മനിർമ്മിതം ഈ പ്രപഞ്ചം നമ്മുടെ നാട് എന്നന്വയം. മതം - അഭിപ്രായം, നിർമ്മര്യാദികൾ - മര്യാദയില്ലാത്തവർ, ഒരു രാജ്യത്തെ പ്രധാന വസ്തുക്കളെല്ലാം ''സ്ഥാന''ത്തിൽ ഉൾപ്പെട്ടതാമെന്നു് ഇളങ്കുളം വ്യാഖ്യാനിച്ചിരിക്കുന്നു. മാന്യസ്ഥാനത്തിനു് ശ്രേഷ്ഠ വസ്തുവെന്നാണു് അദ്ദേഹം നൽകുന്ന അർത്ഥം. 'ബ്രഹ്മനിർമ്മിതമായ ഈ പ്രപഞ്ചം ദാനവ രാക്ഷസന്മാരുടെ

നാടായതിനാൽ ദമയന്തിയെ ലഭിക്കാനും തങ്ങളും മാത്രമാണർ ഹരെന്നത്രേ മാനവാദികളുടെ സൂചന.

ചരണം 2

ദാരസുഖം - ഭാര്യാസുഖം, ലോകസാമ്രാജ്യസാരത്തിൽ - ബ്രഹ്മസന്നിധിയിൽ, രസഭംഗം അത്ത് - ആ ഭാര്യാസുഖക്കുറവ്, ധാതാവ് - ബ്രഹ്മാവ്, ചൂതശരദേവത - കാമദേവത(സൗന്ദര്യദേവത) ബ്രഹ്മനിർദ്ദേശാനുസാരം ഭൂമിയിൽ ജനിച്ച കാമദേവതയാണ് ദമയന്തി എന്നാണ് രാക്ഷസന്മാരുടെ അഭിപ്രായം. ഭൂതലേ - ലോകത്തിൽ.

[''ചൂതശരദേവതയെ സൃഷ്ട്വാപൂർ - ഞാൻ കാമദേവനെ സ്ത്രീയായി സൃഷ്ടിക്കാം. ഈ വിധത്തിൽ ജനിച്ചവളാണ് ദമയന്തി എന്നു താത്പര്യം. വലിയ വിദ്വാന്മാരെ സരസ്വതിയുടെ പുരുഷാവതാരമായി കല്പിക്കുന്നതുപോലെ, ഇവിടെ സ്ത്രീരത്നമായ ഭൈമിയെ കാമദേവന്റെ പെൺപിറപ്പായി കല്പിച്ചിരിക്കുന്നു. കാമദേവനുംപോലും ദേവതയെപ്പോലെ ആരാധിക്കത്തക്ക ഒരുവളെന്നും അർത്ഥം പറയാം'' ദേശമംഗലം.]



ചരണം 3

തെളിഞ്ഞു് - സന്തോഷത്തോടെ, ഈർഷ്യ - അസൂയ(വെറുപ്പ്) വേഴ്ച - സ്നേഹം.

# രംഗം 11. ഭീമന്റെ കൊട്ടാരം.

ശ്ലോകം 25

(ഭൈരവി—ചെമ്പട)

"മദ് ഭാര്യേയം" മമ ഹി മഹിഷീ-
യം" "മമൈവ പ്രിയേയം"
"യൂയം മൂഢാ" ഇതി കൃത മിഥോ-
രോഷ വേഷൈഃ സ ഘോഷൈഃ

വ്യാപ്തേ ദേവാസുര ഫണി നരൈഃ
കണ്ഡിനേ, ഭീതി മുഹ്യദ്-
ഭീമാരാദ്ധ പ്രമുദിതഹരി-
പ്രേരിതാ വാണ്യഭാണീൽ”

ഇയം മദ് ഭാര്യ - ഇവൾ എന്റെ ഭാര്യ. ഇയം മമ മഹിഷീ ഹി - ഇവൾ എന്റെ മഹിഷിയാണ്. ഇയം മമ പ്രിയാ ഏവ - ഇവൾ എന്റെ പ്രിയ തന്നെ, യൂയം മൂഢാഃ - നിങ്ങൾ മൂഢന്മാരാകുന്നു, ഇതി - ഇപ്രകാരം, കൃതമിഥഃ രോഷഘോഷൈഃ - പരസ്പരം ഉണ്ടായ വലിയ വൈരത്തോടുകൂടി, സഘോഷൈഃ - കോലാഹലമുണ്ടാക്കുന്നവരും, ദേവാസുര ഫണി നരൈഃ - ദേവന്മാർ, അസുരന്മാർ, സർപ്പങ്ങൾ, നരന്മാർ എന്നിവരാൽ, കണ്ഡിനം വ്യാപ്തേ - കണ്ഡിനം നിറഞ്ഞപ്പോൾ, ഭീതി മുഹ്യദ് ഭീമാരാദ്ധ പ്രമുദിത ഹരിപ്രേരിതാ - ഭീതികൊണ്ട മോഹിച്ചവനായ ഭീമനാൽ ആരാധിക്കപ്പെട്ട്, പ്രമുദിതനായ (സന്തോഷിച്ചവനായ) ഹരിയാൽ - വിഷ്ണുവിനാൽ, പ്രേരിതയായ, വാണീ - സരസ്വതി, അഭാണീൽ - പറഞ്ഞു.
വൃത്തം: മന്ദാക്രാന്താ

പദം. 31 സുരസ്വതി

(പല്ലവി)

ഭീമകാശ്യപീ രമണാ! മാ, മാ, ഭവാനയത്തു ഖേദം.

അനുപല്ലവി

മാമധുനാ മധുവൈരി ശേവാനയച്ചി നിൻ
പുത്രിയാം ദമയന്തിയെ ബോധയിതു മു-
പേതാൻ പുരുഷാനശേഷാൻ സുവേഷാൻ
— ഭീമ കാശ്യപീ രമണ!

കാശ്യപി - ഭൂമി, കാശ്യപീ രമണൻ - രാജാവു്, ഭവാൻ മാ ഖേദം അയത്തു - ഭവാൻ ദുഃഖം പ്രാപിക്കരുതു്. മാ - അരുതു്.

ഉപേതാൻ — ഇവിടെ എത്തിയിരിക്കുന്ന— സുവേഷാൻ അശേഷാൻ പുരുഷാൻ — നല്ലവേഷത്തോടുകൂടിയ എല്ലാ പുരുഷന്മാരെയും, കുറിച്ച്, നിന്റെ പുത്രിയായ ദമയന്തിയെഅറിയിക്കുന്നതിന്, അധുനാ — ഇപ്പോൾ, മധുവൈരിയായ ഭഗവാൻ — (വിഷ്ണു) മാം(എന്നോട്) അരുളിച്ചെയ്തു.

ചരണം 1

ചൂതസായകൻ ലോകഭേദവും ദ്വീപഭേദവു
മറ്റുണ്ടോ?
ഭൂതലത്തിലുള്ളവരെല്ലാരു മിവിടെയുപഗമി
തരായും—
പ്രീതിയോടു നാകത്തിൽ വസിപ്പവരൊക്കവേ
ഇവിടെ വന്നു
ആദരാതിശയമോടു കൊണ്ടസുരന്മാരും
ഫണിവരരുമെല്ലാം
മോദമോടിന്നിവിടെ വന്നു മൂവുലകിലു—
ള്ളവരെല്ലാവരും
ഭീമ കാശ്യപീ രമണ.........

ചൂതസായകൻ — കാമദേവൻ, ലോകഭേദം — സ്വർഗ്ഗം, ഭൂലോകം, പാതാളം എന്ന ഭേദം, ദ്വീപഭേദം — ജംബുദ്വീപാദിഭേദം, ഉപഗമിതർ — വന്നുചേർന്നവർ, നാകം — സ്വർഗ്ഗം, ഫണിവരർ — സർപ്പശ്രേഷ്ഠന്മാർ.

ചരണം. 2

ഇന്നു കേളിവിടെ വന്ന പരിഷയുടെ ആന്വയം
ഉണരവുമെല്ലാ—
മെന്നുടെ മാനസി തോന്നുമെന്നിഹ മുകുന്ദനേകി
വരവും മേ

നിന്നുടെ തനയ തന്നുടെ സഖിയെന്നോണം
നീയറിക രാജൻ
വർണ്ണനെ സദസിയെന്നോടു നേരിട്ടു മന്ദനെ-
ന്നതു ശങ്കാ
ബന്ധമേതുമില്ലൊന്നിനുമിന്നിഹ മന്നവർ
മൗലേ വൃഥാ മാന്ദ്യം
—ഭീമ കാശ്യപീ രമണ

പരിഷ - ആളുകൾ, അന്വയം - വംശം, മനസി - മനസ്സിൽ മുകുന്ദൻ - വിഷ്ണു, തനയ - മകൾ, സദസി വർണ്ണനെ - സദസ്സിൽ വർണ്ണിക്കുന്നതിൽ, വൃഥാ - വെറുതെ, മാന്ദ്യം - മന്ദത, ബന്ധം - പ്രയാസം, മന്നവർമൗലേ - രാജശ്രേഷ്ഠ, എന്നോടു നേരിട്ടമെന്നു് - എന്നോടു കിടനില്ക്കുമെന്നു്.

ചരണം 3

തുംഗ ഭാഗ്യ വിളനിലമേ! മങ്ങരു-
തെങ്ങു നിൻ മകളുദാരാ?
മംഗലാംഗനകൾ ധാത്രികൾ വേത്രികൾ,
കിങ്കരാവലിയുമെങ്ങു് ?
മംഗലാപ്ലവനമംഗ! വൈകരുതു;
സംഗതം ഖലു മുഹൂർത്തം,
കങ്കണാദികൾ ശൃംഖലമാദി ഭൂഷണ-
മിങ്ങു സർവ്വമുപനേയം
ശംഖമദ്ദള മൃദംഗാദികളും ശീഘ്ര-
മാനയിക്ക ശിബികയുമിവിടെ
—ഭീമകാശ്യപീ രമണ

തുംഗഭാഗ്യവിളനിലമേ - വലിയ ഭാഗ്യത്തിനു വിളനിലമായുള്ളവനേ, മങ്ങരുതു് - വിഷാദിക്കരുതു്. ഉദാരാ - ഉന്നത, മംഗലാംഗനകൾ - സുമംഗലികളായ സ്ത്രീകൾ, ധാത്രി

കരം - വളർത്തമ്മമാർ, വേത്രീകരം - വേത്രം (ചൂരൽ) ധരിക്കുന്നവർ (രാജ കടുംബാംഗങ്ങളുടെ എഴുന്നള്ളത്തിൽ ആളൊഴിച്ചു നിറുത്തുന്നതിനു് നിയുക്തരായ ഭടന്മാർ, ഹരിക്കാർ) കിങ്കരാവലി - ഭൃത്യ സമൂഹം മംഗലാപ്ലാവനം - മംഗലസ്നാനം, അംഗ - ആദരദ്യോതകമായ സംബുദ്ധി. മുഹൂർത്തം സംഗതം ഖലു - മുഹൂർത്തം അടുത്തല്ലോ. ദുകൂലം - പട്ടു്, ഉപദനയം - കൊണ്ടുവരേണ്ടതാണു് ('ഉപനീതം' എന്നു പാഠഭേദം.) ശീഘ്രം - വേഗം, ആനയിക്ക - കൊണ്ടുവരിക. ശിബിക - പല്ലക്കു്.

## പദം 32 ഭീമൻ

(സാവേരി—ചെമ്പട)

### പല്ലവി

തീർന്നു സങ്കടം; സാമ്പ്രതം ഖിന്ന -
ചേതന്നു മംഗലം പൂണ്ണമായു്

### അനുപല്ലവി

പുണ്യപുമാനിന്നു ഞാനെന്നു തെളിഞ്ഞു മന്യേ
—തീർന്നു സങ്കടം

### ചരണം 1

ഏതൊരുകാര്യത്തിനും വേണം പൂമകൾകാന്തൻ
പാദ കമല യുഗ ധ്യാനം; എന്നാലൊഴിയും
ബാധകളുണ്ടാകിലും നൂനം; ചിന്തിതമെല്ലാം
സാധിക്കും; തീരുമവമാനം; വരുമഭിമാനം
—തീർന്നു സങ്കടം

സാമ്പ്രതം - ഇപ്പോൾ, പുണ്യപുമാൻ - പുണ്യവാൻ, മന്യേ - ഞാൻ വിചാരിക്കുന്നു.

ചരണം 1

പൂമകൾകാന്തൻ - വിഷ്ണു, പാദകമലയുഗ ധ്യാനം - പാദമാകുന്ന താമരയുഗത്തിന്റെ ധ്യാനം. ബാധകൾ - ഉപദ്രവങ്ങൾ ചിന്തിതം - ആഗ്രഹം,

ചരണം 2

(സരസ്വതിയോട്)

താർത്തരുണീ രമണൻ തന്റെ ആജ്ഞാകാരിണി!
ആർത്തി ഹാരിണീ! ദേവി! നിന്റെ കുങ്കമ ശോണം
കാല്ത്തളിരിണ പണിയുന്നേൻ ! വർണ്ണയ ജന-
സാർത്ഥ ഗുണഗണം! ഞാൻ നിന്നെ വിശ്വസിക്കു-
ന്നേൻ

—തീൻറ സങ്കടം

താർത്തരുണി - ലക്ഷ്മി, രമണൻ - ഭർത്താവ്, താർത്തരുണീ രമണൻ - വിഷ്ണു, ആജ്ഞാകാരിണി - ആജ്ഞയെ അനുസരിക്കുന്നവരം, ആർത്തിഹാരിണി - ദുഃഖനാശിനി, ദേവി - സരസ്വതി, കുങ്കമശോണ - കുങ്കുമം പോലെ ചുവന്ന, ജനസാർത്ഥം - ജനസമൂഹം, വർണയ - വർണിച്ചാലും.

ചരണം 3

(ദമയന്തിയോട്)

ബാലേ! തനയേ! ദമയന്തി! ഹന്ത! നിനക്കൊ-
രാളിയിതല്ലോ വന്നു! കാൺക വന്നിരിക്കുന്ന
മാലോകരെ അറിഞ്ഞു ചൊന്നാൽ വേണുന്ന—
വരെ
മാലയിട്ടു വരിക്ക നന്നായ്; മാൽ തീരുമെന്നാൽ

—തീൻറ സങ്കടം ..

തനയ - മകൾ, ആളി - തോഴി, വേണുന്നവർ - വേണ്ടവർ, മാൽ - ദുഃഖം.

## രംഗം 13 സ്വയംവര മണ്ഡപം

ശ്ലോകം 26

താത വാഗ്ഭിരിതി ജാത മോദരര
മാത്ത ചോദിത വധൂജനൈഃ

സ്ഫീത വാദ്യരവമേദുരാരചിത
കൗതുകാപ്ലവമനോഹരാ
നൂതനാംശുക നിവീത മൂർത്തിരഥജാത
രൂപ ശിബികാസ്ഥിതാ
സാതിലോല യുവ യൂഥഗാ വചന
നാഥയാകഥി നൃപാത്മജാ

ഇതി - ഇപ്രകാരമുള്ള, താത വാഗ്ഭിഃ - പിതാവിന്റെ വാക്കുകളാൽ, ജാത മോദ ഭരേ - സന്തോഷഭാരത്തോടു കൂടിയവളായി, മാതൃ ചോദിത വധൂജനൈഃ - മാതാവിനാൽ പ്രേരിതരായ വധൂജനങ്ങളാൽ (സ്ത്രീകളാൽ), സ്ഫീത വാദ്യ രവത്താൽ - വലിയ വാദ്യ രവത്താൽ, മേദുരമായ - മനോഹരമായ വിധം, ആരചിതമായ - നിർവ്വഹിക്കപ്പെട്ട, കൗതുകാപ്ലാവനം കൊണ്ട് - മംഗലസ്നാനം കൊണ്ട്; മനോഹരമായിട്ട്, അഥ - അനന്തരം, നൂതനാംശുക നിവീത മൂർത്തി - പുതിയ വസ്ത്രത്താൽ ചുററപ്പെട്ട ശരീരത്തോടു കൂടിയവളായും, ജാതരൂപ ശിബികാസ്ഥിതാ - സ്വർണ്ണപ്പല്ലക്കിൽ ഏറിയവളും, (ജാതരൂപം - സ്വർണ്ണം) അതിലോല യുവ യൂഥഗാ - അതിരററ കൊതിയോടു കൂടിയ യുവജന സമൂഹത്തിലേയ്ക്ക് ചെന്നവളുമായ, ലോല - കൊതി (ലോലശ്ചല സതൃഷ്ണയോഃ), സാ നൃപാത്മജാ - ആ രാജകുമാരി, വചനനാഥയാ - വാഗീശ്വരിയാൽ (സരസ്വതിയാൽ), അകഥി - കഥിക്കപ്പെട്ടു.

ഇപ്രകാരമുള്ള പിതൃവചനങ്ങളാൽ സന്തുഷ്ടയായിട്ട്, മാതാവിനാൽ നിയോഗിക്കപ്പെട്ട സ്ത്രീജനങ്ങളാൽ വാദ്യഘോഷം മുഴങ്ങവേ നിർവ്വഹിക്കപ്പെട്ട മംഗലസ്നാനം കൊണ്ടു മനോഹരിയായി പുതിയ വസ്ത്രത്താൽ ചുററപ്പെട്ട ശരീരത്തോടു കൂടിയവളായി, സ്വർണ്ണപ്പല്ലക്കിലേറി കൊതിയാർന്ന യുവാക്കന്മാരുടെ കൂട്ടത്തിലെത്തിയ ആ രാജകുമാരിയോട് വാഗ്ദേവി ഇങ്ങനെ പറഞ്ഞു.

[സ്ഫീത വാദ്യരവ മാദരാരചിത മംഗളാപ്ലുതി വിഭൂഷണാ', 'നീത വാദ്യരവ' എന്നിങ്ങനെ പാഠാന്തരങ്ങളും, മംഗളാപ്ലുതി - മംഗളസ്നാനം]

വൃത്തം: കുസുമ മഞ്ജരി

''രം നരം നര നരം നിരന്ന വരു-
മെങ്കിലോ കുസുമ മഞ്ജരീ''

പദം 33 സരസ്വതി

(പല്ലവി)

ബാലേ! സദ്ഗുണലോലേ! മംഗല-
ശീലശാലിനി! കേൾ നീ

അനുപല്ലവി

പ്രാലേയരുചി മുഖി! ദമയന്തി;
മാലകൊണ്ടൊരുവനെ വരിച്ചീടുക നീ
..... ബാലേ

സദ്ഗുണലോല - സദ്ഗുണങ്ങളിൽ തൃഷ്ണയുള്ളവൾ, പ്രാലേയരുചി മുഖി - പ്രാലേയ മയമായ(ഹിമ മയമായ) രുചി(രശ്മി) യോടു കൂടിയവനെ (ചന്ദ്രനെ)പ്പോലുള്ള മുഖത്തോടു കൂടിയവൾ.

ചര: 1 സമസ്തജനകൃത യശഃസ്തവം ഏക-
മമർത്ത്യ പരിഷയിൽ വരിക്ക നീ- അല്ലെ—
ന്നിരിക്കി ലസുരങ്ങളിരിക്കുന്ന ലോക—
മമർത്ത്യ സുഖിക്കുന്ന സമർത്ഥരായ്
പന്നഗവരരിതരല്ലാ, ചാരണ
കിന്നരരമിതാ യദി
തവ ചൊന്നതിൽ നഹി കൗതുകം
കാൺക നീ മന്നവർപരിഷകളെ
ഇവൻ കേൾ പുഷ്ക്കര ദ്വീപാധിപൻ;
ഇവനല്ലോ ശാക ദ്വീപനായകൻ
ക്രൗഞ്ചദ്വീപേശ്വരനോ വാഞ്ഛിതൻ?
ഭജിക്ക നീ കുശദ്വീപനാഥനെ, കണ്ടാലുമെടോ!
ശാല്മല ദ്വീപാധീശാ നിർമ്മല സുപ്രകാശം

വീക്ഷിതനായോ നിന്നാൽ പ്ലക്ഷമഹാ-

ദ്വീപേന്ദ്രൻ?

കൺമനയജയസ്യ നി കുമുഖി ദമയന്തി

—ബാലേ .....

സമസ്ത ജനകൃതയശസ്സവം - എല്ലാ ജനങ്ങളാലും പ്രശംസിക്കപ്പെടുന്ന, ഏകം - ഒരുവനെ അമർത്യപരിഷയിൽ - ദേവസമൂഹത്തിൽ പന്നഗവരർ - നാഗവീരന്മാർ, തവ - നിനക്ക് ലോകം അമർത്തു സുഖിക്കുന്ന സമർത്ഥർ - ലോകത്തെ ബലാൽ കീഴടക്കി സുഖിക്കുന്ന സമർത്ഥർ, ഇവ ചൊന്നതിൽ കൗതുകം നഹിയദി - ഇപ്പറഞ്ഞതിൽ സന്തോഷം തോന്നുന്നില്ലെങ്കിൽ മന്നവർ പരിഷ - രാജസമൂഹം.

ജംബു, പ്ലക്ഷ, കുശ, ക്രൗഞ്ച, ശാക, ശല്മല, പുഷ്കര എന്നീ ഏഴു ദ്വീപുകളിൽ നിന്നു വന്ന രാജാക്കന്മാരെ ദമയന്തിക്ക് സരസ്വതി പരിചയപ്പെടുത്തിക്കൊടുക്കുന്നു

ദ്വീപാധീശം - ദ്വീപനാഥനെ, നിർമ്മല സുപ്രകാശം - പരിശുദ്ധ പ്രകാശത്തോടു കൂടിയ, പ്രേക്ഷിതൻ - കാണപ്പെട്ടവൻ വാഞ്ഛിതൻ - ആഗ്രഹിക്കപ്പെട്ടവൻ, ഭജിക്ക, വരിച്ചാലു, കുമുഖി - മനോഹരമായ മുഖത്തോടു കൂടിയവളേ.

ചരണം 2

അനന്തഗുണനിധി പരന്തപ നിവ—
നവന്തി ജനപദ പുരന്ദരൻ; നിന—
ക്കിവങ്കൽ മദിരുചി ലവം നഃചേത് പുന-
രിമം കലിംഗനെ വരിക്ക നീ
കാശീനൃപ മഥവാ സുമശര ദേശീയം കടിലസ്യ-
കേശീകുലകലികേ! ശാരദ രാജീവാഭമുഖീ!
ഇവനല്ലോ ദിനകര കുലോദ്ഭവൻ
ഋതുപർണ്ണനെന്നു ലോക വിശ്രുതൻ
ശഢധ്വപതി യിവൻ വീര്യവാൻ; ഇവനല്ലോ

ലാടധരണീശ്വരൻ കന്ദർപ്പനിഭൻ;
പാണ്ഡ്യക്ഷിതിപൻ ധീരൻ; ചോളവിനേതാ,
ശൂരൻ;
ഭീഷിത വൈരിസാരൻ നൈഷധനല്ലോ
സോ f യം!
ഇന്ദ്രനഗ്നി യമൻ പാശിയെന്ന നാലരിതാ നളൻ
തന്നരികിൽ മരുവുന്നു സുന്ദരി! തത്സരൂപന്മാർ
......ബാലേ .....

അനന്തഗുണനിധി - അന്തമില്ലാത്ത ഗുണങ്ങൾക്ക് ഇരിപ്പിടമായിട്ടുള്ളവൻ, പ്രതാപൻ - ശത്രുക്കളെ തപിപ്പിക്കുന്നവൻ, അവന്തി ജനപദ പുരന്ദരൻ - അവന്തി രാജ്യത്തിന് ഇന്ദ്രൻ; അഭിരുചി - താത്പര്യം, ലവം-അപി-ചേൽ - ഒട്ടും തന്നെ ഇല്ലെങ്കിൽ ഇദം - ഈ, വപുഷാ - ശരീരംകൊണ്ട്, സുമശര ദേശീയം - കാമദേവനു തുല്യൻ, കുടില സുകേശീകുല കലികേ - കുടില സുകേശീ കുലത്തിന് (ചുരുണ്ട തലമുടിയുള്ള സുന്ദരീ വർഗ്ഗത്തിനു) കലിക - പൂമൊട്ടായിട്ടുള്ളവളേ, ശാരദ രാജീവാഭ മുഖി - ശരത് കാലത്തെ രാജീവം (താമര) പോലെ ആഭ (ശോഭ) യോടു കൂടിയ മുഖമുള്ളവളേ, ദിനകര കുലോദ്വഹൻ - സൂര്യവംശത്തിലെ നായകൻ, ദിനകരൻ - സൂര്യൻ, ലോക വിശ്രുതൻ - ലോകപ്രസിദ്ധൻ, ഗൗഡനൃപതി - ഗൗഡരാജാവ്, ലാട ധരണീശ്വരൻ - ലാടരാജാവ്, കന്ദർപ്പനിഭൻ - കാമദേവതുല്യൻ, ചോള വിനേതാ - ചോളരാജാവ്, വിനേതാ - അധിപൻ, ഭീഷിതവൈരിസാരൻ - ഭയപ്പെട്ട ശത്രുക്കളോടു കൂടിയവൻ, സാരൻ—ശ്രേഷ്ഠൻ, സഃ അയം - ആ ഇവൻ, നാലരിതാ - ഇതാ നാലു പേർ പാശി - വരുണൻ, തത്സരൂപന്മാർ - നളന്റെ രൂപം ധരിച്ചവർ.

പദം 34 ദമയന്തി

പല്ലവി

ഇന്ധാനേ ഹൃദി സന്താപേട്ടൾ-
മെന്തു ചെയ്‌വൂ ഞാനധുനാ?

അധുനാ - ഇപ്പോൾ, ഹൃദി - മനസ്സിൽ, സന്താപേ - ദുഃഖം ഭൂരം - ഏററവും, ഇന്ധാനേ - വർദ്ധിക്കുമ്പോൾ,

ചരണം 1

ഹരിത് പ്രഭുക്കളെയൊരിക്കലു മസത്—
കരിച്ചതില്ലഹം കിനാവിലും; എന്നാ-
ണിരിക്കവേ പുനരിവർക്കഹോ നമ്മെ-
ച്ചതിപ്പതിനു നഹി നിമിത്തവും.
എങ്കലൊരപരാധം വരികില്ല-
മിങ്ങനെ ഇടരാമോ ത്രിഭുവന-
സങ്കട ഹര രിവർ ചോൽ? ഹര—
ഹര ശങ്കര! കിം കരവൈ?
ചെറിയ നാളിൽത്തന്നെ തുടങ്ങി ഞാ—
നറിവൻ കണവൻ മമ നളനെന്നു
മറവില്ലതിനിങ്ങെന്നു വരികിലോ അറിയായ്—
വരിക മമ രമണനെ – ഒരുനാളും ഞാൻ
മനസാ വപുഷാ വാചാ ന നളാദിതരം ജാനേ
അതിനാൽ ദേവാ മുദിതാ ഭവതാം മേ തം രമണം!

ഇത്തൊഴിൽ വെടിഞ്ഞെന്നുടെയഴലൊഴിച്ചരുളേണം
ഭക്തജനചിന്തമുണ്ടോ തപ്തമാക്കമാറീശന്മാർ?

ഹരിത് പ്രഭുക്കൾ - ദിക്പാലകന്മാർ; കിഴക്ക്, തെക്കുകിഴക്ക്, തെക്ക്, പടിഞ്ഞാറ് എന്നീ ദിക്കുകളുടെ നാഥന്മാരാണ് യഥാക്രമം, ഇന്ദ്രൻ, വഹ്നി, യമൻ, വരുണൻ എന്നിവർ, അസത്കരിക്ക - അവമാനിക്ക, അഹം - ഞാൻ, നഹി നിമിത്തം - കാരണമില്ല. ത്രിഭുവനസങ്കടഹാരിവർ ചോൽ - ഇവരാണത്രെ മൂന്നുലോകത്തിലെയും ആളുകളുടെ സങ്കടം തീർക്കുന്നവർ, കിം കരവൈ - ഞാനെന്തു ചെയ്യട്ടെ. ചെറിയ നാളിൽത്തന്നെ തുടങ്ങി - ബാല്യകാലത്തിലേ തുടങ്ങി, കണവൻ - ഭർത്താവ്, മറവില്ല - വ്യാജം ഇല്ല ("മറിവില്ല - വ്യത്യാസമില്ല, മാററമില്ല" എന്നു പാഠഭേദം) മമ രമണൻ - എന്റെ ഭർത്താവ്.

മനസാ - മനസ്സുകൊണ്ട്, വപുഷാ - ശരീരംകൊണ്ട്, വാചാ - വാക്കുകൊണ്ട്, നളാത് - നളനിൽനിന്നും, ഇതരം - അ

ന്യന്റെ, ന ജാനേ - അറിയുന്നില്ല, ദേവാ - ദേവന്മാർ, മുദിതാ- സന്തുഷ്ടരായി, മേ - എനിക്ക്, തം - ആ, രമണം - ഭർത്താവിനെ ദദതാം - തരട്ടെ; ഇഞ്ഞൊഴിൽ - ഈ മായാപ്രയോഗം, തപ്പൂരാക്കക- ചുട്ട പിടിപ്പിക്കുക.

വഞ്ചിക്കുക എന്ന ഈ പ്രവൃത്തി ഉപേക്ഷിച്ച് എന്റെ ദുഃഖത്തെ നിശ്ശേഷം ഒഴിവാക്കണം. ദേവന്മാർ ഭക്തന്മാരുടെ മനസ്സിനെ ഒരിക്കലും ദുഃഖത്തിന് പാത്രമാക്കാറില്ലല്ലോ. തന്റെ ദുഃഖശമനമെന്ന വിശേഷത്തെ എല്ലാ ദേവന്മാരും ഭക്തന്മാരുടെ ദുഃഖശമനം വരുത്താറുണ്ടെന്ന സാമാന്യംകൊണ്ട് സമർത്ഥിച്ചിരിക്കയാൽ അലങ്കാരം അർത്ഥാന്തരന്യാസം.

ശ്ലോകം 27

പുറനീര — ചെമ്പട

അഥബത ദമയന്തീചിന്തയാ ദൈവഗത്യാ
സപദി ഹരിദധീശാ ഭേജിരേ സ്വ സ്വചിഹ്നം;
തദനു നളഗളാന്തേ ബാലയാ ന്യാസി മാലാ;
പ്രമുദിതമനസസ്തേ വാച മാചക്ഷതൈവാ

അഥ - അനന്തരം, സപദി - വേഗം, ഹരിദധീശാ - ദിക് പതികൾ, ദൈവഗത്യാ - ഭാഗ്യംകൊണ്ട്, ദമയന്തീ ചിന്തയാ - ദമയന്തീചിന്തയാൽ, സ്വ സ്വചിഹ്നം - താന്താങ്ങളുടെ അടയാളം ഭേജിരേ - പ്രാപിച്ചു, ബത - ആശ്ചര്യം, തദനു - അനന്തരം, ബാലയാ - ബാലയാൽ, നളഗളാന്തേ - നളന്റെ കഴുത്തിൽ, മാലാ ന്യാസി - മാല അർപ്പിക്കപ്പെട്ടു, പ്രമുദിത മനസഃ - സന്തുഷ്ടഹൃദയരായ, തേ - അവർ, ഏവം - ഇപ്രകാരം, വാചം - വാക്കിനെ, ആചക്ഷത - പറഞ്ഞു.

അനന്തരം ദമയന്തിയുടെ ഭക്തിപൂർണ്ണമായ ചിന്തകൊണ്ട്. ഇന്ദ്രാഗ്നി യമ വരുണന്മാർ അവരുടെ അടയാളങ്ങൾ സ്വീകരിച്ചു. ഉടനെ അവൾ നളനെ മാലയിട്ടു. അതിൽ സന്തുഷ്ടരായ ഇന്ദ്രാദികൾ അപ്പോൾ ഇങ്ങനെ പറഞ്ഞു.

വൃത്തം: മാലിനി

"നനമയ യുഗമെട്ടിൽ തട്ടണം മാലിനിക്ക്"

## പദം 35 ഇന്ദ്രാദികൾ

## (പല്ലവി)

അനല്പം വാ മസ്തു ഭവ്യം മമ പ്രസാദേന

(അനുപല്ലവി)

വിദർഭ നൈഷധ വംശ തിലകൗ യുവാനൗ
—അനല്പം

ചരണം 1 ഇന്ദ്രൻ

ബുദ്ധിക്ഷയമില്ലേതും ബോധിക്ക! ശുഭചിത്ത-
ശുദ്ധി ക്ഷപിതദോഷ! ശൂര! നൈഷധ! ഭൂമി-
സ്ഥാധ്യക്ഷ! നീ ചെയ്യുന്ന യജ്ഞേഷു ഹവിർഭാഗം
പ്രത്യക്ഷം ഭുജിപ്പൻ ഞാൻ; പ്രഥതാം തേ
ശിവസായുജ്യം
...... അനല്പം ......



**വാം** – നിങ്ങൾ ഇരുവർക്കും, **മമ പ്രസാദേന** – എന്റെ പ്രസാദംകൊണ്ട്, – **അനല്പം ഭവ്യം** അല്പമല്ലാത്ത മംഗളം, **അസ്തു** – ഭവിക്കട്ടെ, **വിദർഭനൈഷധവംശതിലകൗ** വിദർഭനൈഷധവംശങ്ങൾക്ക് തിലകങ്ങളായ, **യുവാനൗ**-യുവാക്കളെ, (അനല്പം ഭവ്യം ഭവിക്കട്ടെ എന്നന്വയം)

**ശുഭചിത്ത ശുദ്ധിക്ഷപിതദോഷൻ** – ശുഭമായ ചിത്തശുദ്ധികൊണ്ട്, ക്ഷപിതമായ (ഇല്ലാതായ) ദോഷങ്ങളോടുകൂടിയവൻ, **നൈഷധഭൂമിസ്ഥാധ്യക്ഷൻ** – നിഷധേശ്വരൻ, **യജ്ഞേഷു** – യജ്ഞങ്ങളിൽ, **ഹവിർഭാഗം** – ഹവിസ്സിന്റെ അംശം, **പ്രത്യക്ഷം** – പ്രത്യക്ഷമായി, **ഭുജിപ്പൻ** – ഭുജിക്കും, **തേ** – നിനക്ക്, **ശിവസായുജ്യം** – ശിവനിൽ ആത്യന്തിക ലയം, **പ്രഥതാം** – ലഭിക്കട്ടെ.

ചരണം 2

**അഗ്നി**

പാരിൽ ഞാനാഗ്രഹിച്ച ഭൈമി നിന്നെ വരിച്ചു
പരുഷമില്ലിനിക്കേതും, പ്രത്യുത മുദിതോഽസ്മി

പചന ദഹനങ്ങളിൽ ഭവതഃ സ്വാധീനൻ

ഞാനെ-

ന്നറിക, നീ വച്ചുണ്ടാക്കും കറികളമൃതിനൊക്കും

......അനല്പം ......

ഭൈമീ — ദമയന്തി, പരുഷം — പരിഭവം, പ്രത്യുത — നേരെ മറിച്ച്, മുദിതഃ അസ്മി — ഞാൻ സന്തുഷ്ടനായി, പചന ദഹനങ്ങളിൽ — പാകപ്പെടുത്തൽ ദഹിപ്പിക്കൽ ഇവയിൽ, ഭവതഃ — നിനക്ക്, സ്വാധീനൻ — ഇഷ്ടമനുസരിക്കുന്നവൻ.

ചരണം 3

യമൻ

ദമയന്തിയെ ഞാൻ നിന്റെ ദയിതയാക്കുവാൻ-

വന്നു;

മമ ചിന്തിതം സാധിച്ചു; തരുവൻ-

വരങ്ങളെ ഞാൻ;

ആപത്തിലും നിൻ ബുദ്ധി അധർമ്മ-

വിമുഖിയാകും;

ആയത്തമാകും നിങ്കലായുധവിദ്യ യെല്ലാം.

ദയിത — ഭാര്യ, ചിന്തിതം — ആഗ്രഹം, അധർമ്മ വിമുഖി — അധർമ്മത്തിൽ താല്പര്യമില്ലാത്തതു്, ആയത്തമാകും — അധീനയാകും.

ചരണം 4

വരുണൻ

മതിമുഖി ഭൈമിയോടും മദനകേളികൾ പൂണ്ടു

മരുവുക നൈഷധ! നീ തരുവൻ വരയുഗളം

തരുവല്ലീസൂനം കല്പതരുസൂനമാം നീ തൊട്ടാൽ
മരുഭൂമിയിങ്കലും തവ ജല മുണ്ടാം വേണ്ടുവോളം
......അനല്പം......

മതിമുഖി - ചന്ദ്രമുഖി, മദനകേളി - കാമകേളി, വരയുഗളം, രണ്ടു വരം, തരുവല്ലീസൂനം - മരങ്ങളുടെയും വള്ളികളുടെയും പൂക്കൾ, കല്പതരുസൂനം - കല്പവൃക്ഷത്തിന്റെ പൂവ്, തവ - നിനക്കു്.

ചരണം 5

## സരസ്വതി

കനകമത്ഥവും സുധകണക്കെ പ്പദനിരയു-
മനർഗ്ഗളം യമകവു മനുപ്രാസമുപമാദി
ഇണക്കം കലന്നു രമ്യം ജനിക്കും നല്
സാരസ്വതം
നിനക്കും നിൻ ദയിതയ്ക്കും, നിനയ്ക്കുന്നവർക്കും
പിന്നെ ......അനല്പം......

കനകമത്ഥം - പ്രൗഢമായ അത്ഥം, സുധ കണക്കെ, പദനിര - അമൃതതുല്യമായ പദസമൂഹം, അനർഗ്ഗളം, യമകം - തടവററ യമകം, ഇണക്കം കലന്നു് - പരസ്പരമിണങ്ങി, സാരസ്വതം - സാഹിത്യവിദ്യ; നിനയ്ക്കുന്നവർക്കും - നിങ്ങളെ വിചാരിക്കുന്നവർക്കും (നിനയ്ക്കുന്നവർക്കും നിന്നെ എന്നു പാഠഭേദം)

സരസ്വതി നളനു കൊടുക്കുന്ന വരം ഉണ്ണായിവാര്യരുടെ പ്രബന്ധ കടാക്ഷമായി നിരൂപകർ കരുതുന്നു. അത്ഥഗാംഭീര്യത്തിനും, പദമാധുര്യത്തിനും യമകപരിപൂർത്തിക്കും തുല്യപ്രാധാന്യം കാവ്യത്തിൽ ഉണ്ടായിരിക്കണമെന്നാണു് ഉണ്ണായി വാര്യരുടെ മതം. പ്രൗഢമായ അത്ഥത്തെ പ്രതിപാദിക്കുന്നതിനുവേണ്ടി നല്ല ഒഴുക്കുള്ള പദങ്ങളെ യോജിപ്പിച്ചു് യമകത്തെ ജീവനാക്കി കാവ്യസൃഷ്ടി നിർവഹിക്കണമെന്നാണു് ആ കലാമർമ്മജ്ഞൻ ഉപദേ

ശിക്കുന്നതു്. യമകത്തെ ശബ്ദാലങ്കാരങ്ങളിലൊന്നായിമാത്രം സ്വീകരിക്കാതെ അതിനു് അനർഗ്ഗളത്വം പ്രകല്പനം ചെയ്തിരിക്കുന്നതു് എത്രയും ശ്രദ്ധേയമാകുന്നു.'' (എം. എച്ച്. ശാസ്ത്രി)

### ശ്ലോകം 28

ഇത്യുക്ത്വാ ത്രിദശവരാ സ്തിരോബഭൂവു—
സ്തദ്യുക്താ ത്രിദിവ മിയായ സാപി വാണീ
വൈദർഭോ നിജതനയാം നളേനസാർദ്ധം
വാദിത്ര ധ്വനി മുഖരം നിനായ ഗേഹം

ഇതി - ഇപ്രകാരം, ഉക്ത്വാ - പറഞ്ഞിട്ടു്, ത്രിദശവരാഃ - ദേവപ്രമുഖന്മാർ, തിരോബഭൂവ - തിരോഭവിച്ചു. സാ - ആ, വാണീ അപി - സരസ്വതീദേവിയും, തദ്യുക്താ - അവരോടുകൂടി ത്രിദിവം-സ്വർഗ്ഗത്തിലേയ്ക്കു്, ഇയായ - ഗമിച്ചു, വൈദർഭഃ - വിദർഭരാജാവു്, നിജതനയാം - സ്വപുത്രിയെ, നളേന - നളനോടു് സാർധം - കൂടി, വാദിത്രധ്വനിമുഖരം - നാലുവിധ വാദ്യഘോഷങ്ങളോടുകൂടി, (തതം, ആനദ്ധം, സുഷിരം, ഘനം എന്നീ വിഭാഗങ്ങളിൽപെടുന്നവയാണു് നാലുതരം വാദ്യങ്ങൾ) ഗേഹം നനായ - ഗൃഹത്തിലേയ്ക്കു് നയിച്ചു.

വൃത്തം: പ്രഹർഷിണി

''ത്രിച്ഛിന്നം മ ന ജ ര ഗം പ്രഹർഷിണിക്കു്''





